# പൗരസ്ത്യ ക്രൈസ്തവ ദർശന കർമ്മയോഗി

(ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ)

(Malayalam)

**Paurasthya Christhava Darsana Karmayogi**
**(Metropolitan Dr. Mathews Mar Severios)**
(Biography & Study)

**Editor: Fr. Dr. T. P. Elias**

| | | |
|---|---|---|
| Publishers | : | Pradeepthy Publications, Meembara |
| First Published | : | Jan. 9, 2009 |
| Copy Right Reserved | | |
| Type Setting & Printing | : | Sophia Print House, Kottayam<br>Ph: 3255054, 99471 20697 |

**Rs. 100/-**

# പൗരസ്ത്യ ക്രൈസ്തവ ദർശന
# കർമ്മയോഗി

**(ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ)**

**എഡിറ്റർ**

**ഫാ. ഡോ. റ്റി. പി. ഏലിയാസ്**

**പ്രദീപ്തി പബ്ലിക്കേഷൻസ്**
**മീമ്പാറ**

## പ്രസാധക സമിതി

ഫാ. ഡോ. ഒ. പി. വർഗീസ് (പ്രസിഡന്റ്)

ഫാ. സി. എം. കുര്യാക്കോസ് (കൺവീനർ)

**അംഗങ്ങൾ**

ഫാ. സഖറിയാ എബ്രഹാം (അനൂപ്) കൂട്ടിക്കൽ

പി. സി. സൈമൺ & ഫാമിലി (ഷാർജ)

ഡാനിയേൽ ഗീവർഗീസ് & ഫാമിലി (ഷാർജ)

ജേക്കബ്ബ് മാത്യു (ജോജോ) & ഫാമിലി (മലേഷ്യ)

ടി. പി. ജോർജ്ജ് (കോലഞ്ചേരി)

Telegrams: Devalokam Telephone: 0481-2574323, 2578500
E-mail: orthodox@md4.vsnl.net.in Fax: 0481-2570569

# The Malankara Orthodox Syrian Church
## Catholicate of the East

**Baselios Marthoma Didymus I**
Catholicos of
The Apostolic Throne of
St. Thomas
And Malankara Metropolitan

Catholicate Palace
Kottayam - 686 038
Kerala, India

No.MOC/C&MMO/HH-M/0002/10 January 1, 2010

# അനുഗ്രഹ സന്ദേശം

കർത്താവിൽ നമ്മുടെ സഹോദരനും, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ കണ്ടനാട് വെസ്റ്റ് മെത്രാസനത്തിന്റെ അധിപനും, പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ സെക്രട്ടറിയും, വൈദിക സെമിനാരി അദ്ധ്യാപകനുമായ അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ഷഷ്ടിപൂർത്തി, കണ്ടനാട് വെസ്റ്റ് മെത്രാസനത്തിന്റെ മുഖ്യ ചുമതലയിൽ മാതൃകാപരമായി ആഘോഷിക്കുന്നു എന്നുള്ളതിൽ നാം അതിയായി സന്തോഷിക്കുകയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു.

ആറ് പതിറ്റാണ്ട് അനുഗ്രഹകരമായി ജീവിക്കുവാനും, ദൈവാനുഗ്രഹത്തിന്റെ സുഗന്ധം എല്ലാവർക്കും ചൊരിഞ്ഞുകൊടുക്കുവാനും അഭിവന്ദ്യ തിരുമേനിക്ക് സാധിച്ചു എന്നുള്ളത് തീർച്ചയായും ദൈവം നൽകിയ ഒരു വലിയ വരദാനമായി നാം കാണുന്നു. ഇടയദൗത്യബോധവും ദർശനവുമുള്ള ഒരു മെത്രാപ്പോലീത്താ ആയിട്ടാണ് അഭിവന്ദ്യ തിരുമേനിയെ കാണുവാൻ നമുക്ക് സാധിച്ചിട്ടുള്ളത്. മലങ്കര സഭയുടെ വിശ്വാസത്തോടും ആചാരാനുഷ്ഠാനങ്ങളോടും പാരമ്പര്യങ്ങളോടുമുള്ള അഭിവന്ദ്യ തിരുമേനിയുടെ തീക്ഷ്ണത മലങ്കരസഭാ മക്കൾ എന്നാളും മാതൃകയാക്കേണ്ടതാണ്. 1991 ഏപ്രിൽ മാസം 30–ാം തീയതി പരുമലയിൽ വച്ച് ഭാഗ്യസ്മരണാർഹനായ നമ്മുടെ മുൻഗാമി പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയിൽ നിന്നും മേൽപ്പട്ടസ്ഥാനം സ്വീകരിച്ച അഭിവന്ദ്യ തിരുമേനി ഇടുക്കി മെത്രാസനത്തിന്റെയും കോട്ടയം സെൻട്രൽ മെത്രാസനത്തിന്റെയും ചുമതലകൾ സ്തുത്യർഹമായി നിർവ്വഹിച്ചതിനുശേഷമാണ് കണ്ടനാട് മെത്രാസനത്തിന്റെ ചുമതല

ഏൽക്കുന്നത്. പിന്നീട് കണ്ടനാട് മെത്രാസനം രണ്ടായി വിഭജിക്കപ്പെട്ട അവസരത്തിൽ കണ്ടനാട് വെസ്റ്റ് മെത്രാസനത്തിന്റെ ചുമതലയിലേക്ക് നിയോഗിക്കപ്പെട്ട തിരുമേനിയുടെ നേതൃത്വത്തിൻകീഴിൽ പ്രസ്തുത ഭദ്രാസനം കൂടുതൽ പുരോഗതിയേലേക്ക് നീങ്ങുകയുണ്ടായി എന്നുള്ളത് ചരിത്രം സാക്ഷിക്കുന്ന വസ്തുതയാണ്. ഏൽപ്പിക്കുന്നതായ ഏത് ദൗത്യവും നൂറ് ശതമാനം ഭംഗിയായി നിർവ്വഹിക്കുന്നതിന് അഭിവന്ദ്യ തിരുമേനി കാണിക്കുന്ന താത്പര്യം പ്രത്യേകം എടുത്ത് പറയേണ്ടിയിരിക്കുന്നു. സ്ലീബാ ദാസ സമൂഹം, സെന്റ് തോമസ് വൈദീക സംഘം, ബസ്ക്യാമ്മാ അസ്സോസിയേഷൻ തുടങ്ങിയവയ്ക്കെല്ലാം ധീരമായ നേതൃത്വം നൽകുവാൻ അഭിവന്ദ്യ തിരുമേനിക്ക് സാധിച്ചു. ഭരണപരമായ പ്രവർത്തനങ്ങളോടൊപ്പം ജീവകാരുണ്യപ്രവർത്തനങ്ങൾക്കും അഭിവന്ദ്യ തിരുമേനി നൽകുന്ന പ്രാധാന്യം എടുത്ത് പറയേണ്ടിയിരിക്കുന്നു. അജപാലനശുശ്രൂഷയിൽ വൈദീകരുമായും ജനങ്ങളുമായും ഉത്തമമായ സൗഹൃദം നിലനിർത്തുവാൻ അഭിവന്ദ്യ തിരുമേനിക്ക് സാധിക്കുന്നു എന്നുള്ളത് പ്രത്യേകം പ്രസ്താവ്യമാണ്. കൂടുതൽ നന്മകൾ സഭയ്ക്കും സമൂഹത്തിനും പ്രദാനം ചെയ്യുവാൻ അഭിവന്ദ്യ തിരുമേനിക്ക് തുടർന്നും സാധിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. അഭിവന്ദ്യ തിരുമേനിയുടെ ഷഷ്ടിപൂർത്തി ആഘോഷങ്ങളോടനുബന്ധിച്ച് പ്രസിദ്ധീകരിക്കുന്ന ഗ്രന്ഥത്തിന് എല്ലാ ഭാവുകങ്ങളും ആശംസിക്കുന്നു. ഈ സദുദ്യമത്തിനുവേണ്ടി അധ്വാനിക്കുന്ന ഏവരേയും ദൈവം തമ്പുരാൻ അനുഗ്രഹിക്കട്ടെ.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ



**ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ**

# അവതാരിക

## പോൾ മണലിൽ

ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ജീവിതവും ദർശനവും സമന്വയിപ്പിച്ചുകൊണ്ട് ഫാദർ ഡോ. ടി. പി. ഏലിയാസ് തയ്യാറാക്കിയ 'പൗരസ്ത്യ ക്രൈസ്തവ ദർശന കർമ്മയോഗി' ഒട്ടേറെ സവിശേഷതകൾ ഉള്ളൊരു ഗ്രന്ഥമാണ്. ഒരു മെത്രാപ്പോലീത്തായുടെ അറുപതാം ജന്മവാർഷികം പ്രമാണിച്ചു തയ്യാറാക്കിയ ഗ്രന്ഥമെന്നതിനുപരി ഇത് വ്യത്യസ്തമായ ഉൾക്കാഴ്ചകൾ അവതരിപ്പിക്കുന്ന ഒരു ഗ്രന്ഥമാണെന്നാണ് എനിക്കു പറയാനുള്ളത്.

ഒരാളുടെ ജീവിതത്തെ നമ്മൾ സാധാരണമായ രീതിയിൽ മാത്രം കാണാൻ ശ്രമിക്കുന്നവരാണ്. അങ്ങനെ മാത്രമെ കാണുകയുള്ളു. എന്നാൽ മറ്റൊരാളിൽ നമുക്ക് എന്തെങ്കിലും അസാധാരണത കണ്ടെത്താൻ കഴിയണമെങ്കിൽ അവരെ അസാധാരണമായ രീതിയിൽ കാണാൻ ശ്രമിക്കണം. കാണുന്ന കണ്ണടയ്ക്കു കാഴ്ച കാണാനുള്ള കഴിവുണ്ടാകുമെങ്കിലും അത് ഊരിവച്ചാൽ ചിലപ്പോൾ ഉൾക്കാഴ്ച കിട്ടിയെന്നിരിക്കും. 'പൗരസ്ത്യ ക്രൈസ്തവ ദർശന കർമ്മയോഗി' എന്ന ഗ്രന്ഥത്തിലൂടെ കണ്ണോടിച്ചപ്പോൾ എനിക്കങ്ങനെയാണ് തോന്നിയത്.

നമ്മൾ അറിയുന്ന ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായെ ഞാൻ അധികം പരിചയപ്പെടുത്തേണ്ടതില്ല. കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ, സിനഡ് സെക്രട്ടറി, വൈദിക സെമിനാരി അദ്ധ്യാപകൻ, പ്രഭാഷകൻ, ഗ്രന്ഥകാരൻ, ദൈവശാസ്ത്രജ്ഞൻ എന്നിങ്ങനെ അദ്ദേഹത്തെ പല രീതിയിൽ വിശേഷിപ്പിക്കാം. ഈ നിലകളിലുള്ള അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളോട് യോജിപ്പും വിയോജിപ്പും ഉള്ളവർ ഉണ്ടാകുമെങ്കിലും ഈ ഗ്രന്ഥത്തിന്റെ ശീർഷകത്തിലെ രണ്ടു വാക്കുകൾ, 'ദർശനവും കർമ്മവും', ഈ മെത്രാപ്പോലീത്തായുടെ വ്യതിരിക്തതകളാണെന്ന് എനിക്കു തോന്നിയിട്ടുണ്ട്. ഈ പുസ്തകം അവതരിപ്പിക്കാൻ ശ്രമിക്കുന്ന ഉൾക്കാഴ്ചയും അതാണ്.

ഡോ. സേവേറിയോസ് ദർശനവും കർമ്മവും സമന്വയിപ്പിച്ച ഒരു പൗരസ്ത്യ പിതാവാണ്. ഞാനദ്ദേഹത്തെ വിളിക്കാൻ ഇഷ്ടപ്പെടുന്നത് 'പ്രജ്വലൻ' എന്നാണ്. പ്രതീക്ഷകളും പ്രത്യാശകളും അണഞ്ഞു പോകുന്ന ജീവിതത്തിൽ അതിന്റെ അണയാത്ത ജ്വാലയുമായി ചരിക്കുന്നവൻ എന്ന അർത്ഥത്തിലാണ് ഞാൻ വന്ദ്യ പിതാവിനെ 'പ്രജ്വലൻ' എന്ന് സംബോധന ചെയ്യുന്നത്. ഈ ജ്വാലയിലാണ് അദ്ദേഹത്തിന്റെ ദർശനവും കർമ്മ ചൈതന്യവും അടങ്ങിയിരിക്കുന്നത്.

ഈ പുസ്തകത്തിൽ പി. തോമസ് പിറവം എഴുതിയ ലേഖനത്തിൽ അഭിവന്ദ്യ സേവേറിയോസ് മെത്രാപ്പോലീത്താ സ്ഥാപിച്ച ചില പ്രസ്ഥാനങ്ങളെപ്പറ്റി പരാമർശിക്കുന്നുണ്ട്. ഈ സ്ഥാപനങ്ങൾക്ക് അദ്ദേഹം നൽകിയ നാമങ്ങൾ എന്നിൽ കൗതുകമുണ്ടാക്കി. പ്രതീക്ഷ, പ്രത്യാശ, പ്രതിഭ, പ്രശാന്തി, പ്രദാനം, പ്രമോദം, പ്രസന്നം, പ്രകാശം, പ്രസാദം എന്നിങ്ങനെ നീളുന്നു അദ്ദേഹത്തിന്റെ സ്ഥാപനങ്ങളുടെ നാമങ്ങൾ. ഒരർത്ഥത്തിൽ ഇതെല്ലാം പ്രാർത്ഥന എന്ന ഒറ്റ വാക്കിന്റെ വ്യത്യസ്തമായ വിശേഷണങ്ങൾ മാത്രമാണെന്ന് എനിക്കു തോന്നിപ്പോയി.

പ്രാർത്ഥന എന്ന വാക്കിനു യഥാർത്ഥത്തിൽ ഇങ്ങനെ നാമഭേദങ്ങൾ ഇല്ലെങ്കിലും പ്രാർത്ഥനയുടെ പൊരുൾ തിരിച്ചറിഞ്ഞവർക്കു മാത്രമേ ഇങ്ങനെ 'പ്ര' എന്ന ഉപസർഗത്തെ സർഗമാക്കാൻ കഴിയൂ. അർത്ഥന ഈശ്വരനോടുള്ളതാകുമ്പോഴാണ് അത് പ്രാർത്ഥനയായി മാറുന്നത്. അർത്ഥന മനുഷ്യരോടാകുമ്പോൾ അതു വെറും അഭ്യർത്ഥന മാത്രമാണ്. അർത്ഥന പ്രാർത്ഥനയായി രൂപാന്തരം പ്രാപിക്കുന്നതു 'പ്ര' എന്ന ഉപസർഗം കൂട്ടിച്ചേർക്കുമ്പോഴാണ്. ഈ ഉപസർഗത്തിനു 'വർദ്ധിച്ച' അല്ലെങ്കിൽ 'കൂടുതൽ' എന്നൊക്കെ അർത്ഥം പറയാം. ഈ ഉപസർഗം പ്രാർത്ഥന എന്ന വാക്കിൽ വന്നു ചേർന്നതു 'പ്രകർഷ'ത്തിൽ' നിന്നാണ്.

'പ്രകർഷം' നമ്മൾ അധികം ഉപയോഗിക്കാത്ത ഒരു വാക്കാണ്. ആധിക്യം, അധികം, ശ്രേഷ്ഠം എന്നൊക്കെ അതിനർത്ഥമുണ്ട്. 'പ്രകർഷ'ത്തിൽ പ്രാർത്ഥന ഇല്ലെങ്കിലും 'പ്രാർത്ഥന'യിൽ പ്രകർഷമുണ്ട്. സംസ്കൃതത്തിൽ സന്ധിനിയമങ്ങളും സൂത്രങ്ങളും ഉപയോഗിച്ചാണല്ലോ വാക്കിന്റെ അർത്ഥം നിജപ്പെടുത്തുന്നത്. അങ്ങനെ നോക്കുമ്പോൾ പ്രകർഷേണയുള്ള ഹർഷമാണ് പ്രകർഷം എന്നർത്ഥമുണ്ട്. ഹർഷം ആനന്ദമാണെന്നു നമുക്കറിയാം. ആനന്ദം അതിരുകൾക്കും അപ്പുറത്തെത്തുമ്പോൾ അത് പ്രഹർഷമായി മാറുന്നു. ഈ പ്രഹർഷം വെറും ആനന്ദമല്ല. അത് അതീന്ദ്രിയമായ ഒരനുഭൂതിയാണ്. ആനന്ദം പ്രഹർഷമാകുന്നത് അത് ഈശ്വരോന്മുഖമാകുമ്പോഴാണ്. പ്രാർത്ഥനയുടെ പൊരുൾ കണ്ടെത്തുമ്പോൾ പ്രഹർഷമുണ്ടാകും. പ്രതീക്ഷയും പ്രത്യാശയും പ്രശാന്തിയും പ്രമോദവും പ്രകാശവും പ്രസാദവും പ്രാർത്ഥനയുടെ അനന്തരഫലങ്ങളാണ്. പ്രതിഭയും പ്രദാനവും പ്രസന്നതയും ആ വഴിയിൽ തന്നെ ഉത്ഭവിക്കുന്നതാണ്. ഡോ. മാത്യൂസ് മാർ സേവേറിയോസ് ഇനിയും നൽകാൻ പോകുന്ന നാമങ്ങളിൽ പ്രഹർഷവും പ്രബുദ്ധവും പ്രാണനും പ്രജ്വലയും ഒക്കെ ഉണ്ടാകാം. ഇതിലെല്ലാം പ്രാർത്ഥനയിലെ ഉപസർഗമായ 'പ്ര' ഒരു സർഗമായി രൂപാന്തരപ്പെടുന്നത് ഡോ. സേവേറിയോസ് ഒരു ദർശന കർമ്മയോഗി ആയതുകൊണ്ടാണെന്നു ഞാൻ വിശ്വസിക്കുന്നു.

അഞ്ചു ഭാഗങ്ങളിൽ തയ്യാറാക്കിയിരിക്കുന്ന ഈ പുസ്തകം അത്തരത്തിൽ ഒരു ക്രൈസ്തവ ദർശന കർമ്മയോഗിയെ കണ്ടെത്താനുള്ള അന്വേഷണമാണ്. ഡോ. സേവേറിയോസിന്റെ ജീവിതവും കർമ്മവും ദർശനവും വ്യക്തിത്വവും വിവിധ ലേഖകരുടെ വീക്ഷണത്തിലും കാഴ്ചപ്പാടിലും അവതരിപ്പിക്കാനാണ് ഡോ. ടി. പി. ഏലിയാസ് ഒരു സംശോധകൻ എന്ന നിലയിൽ ഉദ്യമിക്കുന്നത്. ആരാധനയും ആരാധനാന്തരാരാധനയും ദർശനവും ദർശനാനന്തര ദർശനവും കർമ്മവും കർമ്മാനന്തര കർമ്മവും മാർ സേവേറിയോസിന്റെ ജീവിതസാക്ഷ്യത്തിന്റെ പശ്ചാത്തലത്തിൽ അവതരിപ്പിക്കുന്നതാണ് ഇതിലെ രചനകളെല്ലാം.

ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് എഴുതിയിരിക്കുന്നതുപോലെ, ക്രിസ്തുദർശനത്തിന്റെ ആഴം അപരന്റെ ഉന്നതിയിലാണ് എന്ന തിരിച്ചറിവാണ് ഈ പുസ്തകം നൽകുന്നതെന്നു പറയാനാണ് ഞാനും ആഗ്രഹിക്കുന്നത്. വരണ്ട വേദശാസ്ത്രത്തിൽ ഡോ. സേവേറിയോസ് വിശ്വസിക്കുന്നില്ല. അദ്ദേഹത്തിന്റെ അർത്ഥന ദൈവത്തോടായതിനാൽ ആ അപേക്ഷ പ്രാർത്ഥനയായി മാറുകയാണ്. ദൈവോന്മുഖമാകുമ്പോൾ പ്രാർത്ഥന മനുഷ്യോന്മുഖമായിത്തീരുന്നു. സേവേറിയോസ് പറയുന്നത് അദ്ദേഹം ചലിക്കുന്ന വേദശാസ്ത്രത്തിൽ വിശ്വസിക്കുന്നവനാണെന്നാണ്. ദർശനത്തെയും ആരാധനയെയും അദ്ദേഹം കർമ്മമാക്കി മാറ്റുന്നത് അങ്ങനെയാണ്.

ഡോ. മാത്യൂസ് മാർ സേവേറിയോസിനെ ഞാൻ 'പ്രജ്വലൻ' എന്നു വിളിക്കുന്നത് അതുകൊണ്ടാണ്. അദ്ദേഹം തീയിലാണ് കുരുത്തത്. വേദനയും പട്ടിണിയും യാതനയും ബാല്യത്തിൽ അദ്ദേഹം ഏറെ അനുഭവിച്ചിട്ടുണ്ട്. മനുഷ്യൻ മനുഷ്യനാകുന്നതു മനുഷ്യരുടെ മനുഷ്യരാകുമ്പോഴാണ് എന്ന നവ വേദശാസ്ത്രം ഡോ. സേവേറിയോസിനു അവതരിപ്പിക്കാൻ കഴിഞ്ഞത് അദ്ദേഹം വേദനയെ ജ്വാലയാക്കിയതുകൊണ്ടാണ്. കണ്ണീരിനെയും സങ്കടത്തേയും അദ്ദേഹം സ്നേഹധാരയാക്കി.

തന്റെ ബാല്യത്തെപ്പറ്റി പറയുമ്പോൾ ഡോ. സേവേറിയോസ് ഇങ്ങനെ ഓർക്കുന്നു: "അപ്പൻ നാലാം ക്ലാസ് വരെയേ പഠിച്ചിട്ടുള്ളൂ. കൂലിപ്പണിയൊക്കെ ചെയ്താണ് കുടുംബം പുലർത്തിയത്. കാളവണ്ടി ഓടിക്കുകയും റബ്ബർ വെട്ടുകയും മറ്റും ചെയ്തിരുന്നു. ..."

ആ അപ്പൻ ബാല്യത്തിൽ പറഞ്ഞ കാര്യവും സേവേറിയോസ് മറന്നിട്ടില്ല. അപ്പൻ ഇങ്ങനെയാണ് പറഞ്ഞത്: "നിനക്കു പഠിക്കാൻ കഴിയുന്നിടത്തോളം പഠിപ്പിക്കാം. അതു കഴിഞ്ഞു ദൈവവേലയ്ക്ക് പോയാൽ മതി."

ജീവിതത്തിന്റെ ദാരിദ്ര്യത്തെ ഡോ. സേവേറിയോസ് അതിജീവിച്ചതു

അനുഭവത്തിന്റെ കരുത്തിലാണെന്നു ഞാൻ വിശ്വസിക്കുന്നു. കണ്ടനാട് ഭദ്രാസനത്തിൽ മെത്രാപ്പോലീത്താ എന്ന നിലയിൽ പ്രവർത്തിക്കാൻ ഇപ്പോൾ ഡോ. സേവേറിയോസിനു കഴിയുന്നതും ആ ജ്വാലയുടെ കരുത്തിൽ തന്നെയാണ്. ദൈവേല ജ്വാല തന്നെയാണെന്ന തിരിച്ചറിവിലാണ് അദ്ദേഹം മുന്നേറുന്നത്.

പഴയനിയമത്തിൽ ലേവ്യപുസ്തകത്തിലും പുറപ്പാടിലും എസ്ഥേറിലും രണ്ട് രാജാക്കന്മാരിലും രണ്ട് ദിനവൃത്താന്തത്തിലും 'പ്രാകാരം' എന്നൊരു വാക്കുണ്ട്. യഹോവയുടെ ആലയത്തിന്റെയോ സമാഗമന കൂടാരത്തിന്റെയോ പ്രാകാരമെന്നു ഇവിടെയൊക്കെ പരാമർശിക്കുന്നുണ്ട്. യാഗത്തിന്റെ പ്രമാണങ്ങൾ നിർവഹിക്കുന്നതു പ്രാകാരത്തിലും തുടർന്നു വിശുദ്ധ സ്ഥലത്തും അതിവിശുദ്ധ സ്ഥലത്തുമാണ്. സമാഗമന കൂടാരത്തിന്റെ അതിവിശുദ്ധ സ്ഥലത്ത് പ്രവേശിക്കണമെങ്കിൽ പ്രാകാരത്തിലൂടെ വരണം. അതാണ് പ്രാകാരത്തിന്റെ പ്രാധാന്യം.

സമകാല ജീവിതത്തിലേക്കു നോക്കുമ്പോൾ നമ്മൾ പ്രാകാരങ്ങൾ നഷ്ടപ്പെട്ട തലമുറയാണെന്നു തോന്നിപ്പോകുന്നു. ജീവിതത്തിന്റെ അതിവിശുദ്ധ സ്ഥലത്തേക്കു പ്രവേശിക്കാൻ കഴിയുന്നില്ല. ക്രൈസ്തവ സാക്ഷ്യം നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന സമകാല സമൂഹത്തിൽ യഹോവയുടെ ആലയത്തിൽ പ്രവേശിക്കാൻ പ്രാകാരങ്ങൾ നിർമ്മിക്കുകയാണ് വേണ്ടത്. ഡോ. മാത്യൂസ് മാർ സേവേറിയോസ് തന്റെ ദർശനവും കർമ്മവും സമന്വയിപ്പിക്കുന്നതു പ്രാകാരങ്ങൾ നിർമ്മിക്കാനാണ്. പ്രതീക്ഷ, പ്രത്യാശ, പ്രതിഭ, പ്രശാന്തി, പ്രദാനം, പ്രമോദം, പ്രസന്നം, പ്രകാശം, പ്രസാദം എന്നിങ്ങനെ അദ്ദേഹം നിർമ്മിച്ച പ്രാകാരങ്ങളെല്ലാം ദൈവത്തെ കണ്ടെത്തുന്നതിനുള്ള കവാടങ്ങളാണെന്ന് എനിക്കു തോന്നുന്നു. ഡോ. ടി. പി. ഏലിയാസ് തയ്യാറാക്കിയ ഈ ഗ്രന്ഥം എനിക്കു പകർന്നുതന്ന ഉൾക്കാഴ്ച ഉപസർഗത്തെ സർഗമാക്കി മാറ്റാൻ ജീവിതത്തെ പ്രാർത്ഥനയാക്കണമെന്നുള്ളതാണ്.

❑

# ആമുഖം

പൗരസ്ത്യപിതാക്കന്മാർ മെത്രാപ്പോലീത്താമാരെക്കുറിച്ച് നൽകുന്ന ഒരു സന്ദേശമുണ്ട്. മെത്രാപ്പോലീത്ത യേശുക്രിസ്തുവിന്റെ കൗദാശിക സാന്നിദ്ധ്യമാണ്. മനുഷ്യനായിത്തീർന്ന കർത്താവിന്റെ കാണപ്പെടുന്ന പ്രതീകമാണ് ഓരോ മെത്രാപ്പോലീത്തായും. ബലിപീഠത്തിനു മുമ്പിൽ നിൽക്കുന്ന എപ്പിസ്കോപ്പായും, എപ്പിസ്കോപ്പ ഇല്ലാത്തപ്പോൾ അദ്ദേഹത്താൽ അധികാരപ്പെടുത്തിയിട്ടുള്ള കാശീശായും മഹാപുരോഹിതനായ യേശുക്രിസ്തുവിന്റെ കാണപ്പെട്ട രൂപമായിട്ടാണ് നിൽക്കുന്നത്. പൗരോഹിത്യം എന്നുള്ളത് എപ്പിസ്കോപ്പയാകുന്ന ഏക വ്യക്തിയിലല്ല നിക്ഷിപ്തമായിരിക്കുന്നത്. പൗരോഹിത്യനൽവരം സഭയ്ക്ക് മുഴുവനായിട്ടാണ് നൽകിയിട്ടുള്ളത്. സഭയ്ക്ക് ദൈവം നൽകിയിരിക്കുന്നതായ ഒരു നൽവരമാണ് പൗരോഹിത്യം.

വിശക്കുന്നവന് ഭക്ഷണം നൽകി, ദാഹിക്കുന്നവന് വെള്ളം നൽകി, കർത്താവിന്റെ പ്രതീകമായി ലോകത്തിൽ കാണപ്പെടുന്ന മെത്രാപ്പോലീത്താ നിർവ്വഹിക്കുന്ന ജീവകാരുണ്യപ്രവർത്തനങ്ങളും ഒരു പരിധിക്കു പറഞ്ഞാൽ കൗദാശികാനുഷ്ഠാനത്തിന്റെ ഭാഗമായിട്ട് വരും. ദൈവം ലോകത്തിൽ കാണപ്പെട്ടത് ക്രിസ്തുവിലൂടെയാണ്. യേശുക്രിസ്തുവിനെ നോക്കിയവർ ദൈവത്തെ കണ്ടു. അതുപോലെതന്നെ മെത്രാപ്പോലീത്തായിൽ, വിശാലമായ അർത്ഥത്തിൽ ആചാര്യസ്ഥാനികളിൽ, ലോകം ദൈവത്തെ കാണണം. യേശുക്രിസ്തുവിൽകൂടി ദൈവം വർഷിച്ചതായ കാരുണ്യം ഈ സൃഷ്ടിക്ക് പകർന്നു കൊടുക്കുവാൻ ആചാര്യസ്ഥാനികൾക്ക് മാത്രമല്ല, പൗരോഹിത്യനൽവരമുള്ള ആരാധിക്കുന്ന സമൂഹത്തിന് മൊത്തത്തിലുള്ളതായ ഉത്തരവാദിത്വമുണ്ട്.

മലങ്കര ഓർത്തഡോക്സ് സഭ കണ്ടനാട് വെസ്ററ് ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത തന്നെ ഭരമേല്പ്പിച്ച പൗരോഹിത്യശുശ്രൂഷയിലൂടെ സഭാംഗങ്ങളുടെ ദൈവീകരണപ്രക്രിയയിൽ ശ്രദ്ധ കേന്ദ്രീകരിച്ചു. കേരളത്തിന് അകത്തും പുറത്തുമുള്ള നാനാജാതി മതവിഭാഗങ്ങളിലുള്ളതായ അവഗണിക്കപ്പെട്ടവരും അശരണരുമായവരെ ഒരുമിച്ച് കൂട്ടി ക്രിസ്തു സാന്നിദ്ധ്യം അവർക്ക് അനുഭവവേദ്യമാക്കിത്തീർക്കുവാൻ ഈ ശ്രേഷ്ഠാചാര്യനിൽക്കൂടെ ദൈവം പ്രവർത്തിച്ചു.

ഈദൃശ പ്രവർത്തനങ്ങൾക്ക് പരിശുദ്ധ സഭാനേതൃത്വം സമയാസമയങ്ങളിൽ നൽകിയ പ്രോത്സാഹനം, ഭദ്രാസനമെത്രാപ്പോലീത്തായ്ക്ക് കണ്ടനാട് വെസ്റ്റ് ഭദ്രാസനവൈദികർ നൽകിയ കൈത്താങ്ങൽ, കിഴക്കമ്പലം, ഓതറ, അടുപ്പൂട്ടി എന്നീ കോൺവെന്റുകളിലെ സന്യസ്തർ നൽകിയ സേവനം എന്നിവയിലൂടെ കണ്ടനാട് ഭദ്രാസനത്തിലെ അജഗണങ്ങൾ ഒത്തൊരുമയോടെ അഭിവന്ദ്യ മാത്യൂസ് മാർ സേവേറിയോസ്

തിരുമേനിയുടെ നേതൃത്വത്തിൽ അണിനിരന്നപ്പോൾ, പ്രശ്നബാധിത ഭദ്രാസനമായ കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ സഭാസാക്ഷ്യ ജീവിതത്തിന് തിരുമേനി തുടങ്ങിയതായ ജീവകാരുണ്യപ്രസ്ഥാനങ്ങൾ ഒരു മുഖാന്തരമായി.

അതിന്റെ ചുവട് പിടിച്ചുകൊണ്ട് ഭദ്രാസനത്തിൽപെട്ട ഒരു പറ്റം വൈദികർ ഈ പ്രവർത്തനങ്ങൾക്ക് കൂടുതൽ കരുത്ത് പകരാമെന്ന് ചിന്തിച്ചപ്പോൾ ഉരുത്തിരിഞ്ഞ ഒരാശയമാണ് ഈ കർമ്മയോഗിയുടെ 60–ാം ജന്മദിനം. ആ സുദിനത്തിൽ കോലഞ്ചേരി കാതോലിക്കാ സെന്ററിൽ തന്റെ അജഗണങ്ങൾ – ആബാലവൃദ്ധം – ഒത്തുകൂടി. പൗരസ്ത്യ ദർശന കർമ്മയോഗി വർണ്ണന സദസ്സ് എന്ന് ആ സദസ്സിനെ നാമകരണം ചെയ്തു. പരിശുദ്ധസഭയിലെ പിതാക്കന്മാർ സഹോദരി സഭകളിലെ ശ്രേഷ്ഠാചാര്യന്മാർ, ഇതര മതങ്ങളിലെ ഗുരുക്കന്മാർ, സാംസ്കാരിക സാമൂഹ്യ നായകർ, ഈ കർമ്മയോഗി സഞ്ചരിച്ച വഴികളിൽ കണ്ടു മുട്ടിയ ഇന്നത്തെ അദ്ദേഹത്തിന്റെ സന്തതസഹചാരികൾ അടങ്ങിയ പ്രൗഢസദസ്സിന് കണ്ടനാട് വെസ്ററ് ഭദ്രാസനത്തിലെ ആരാധിക്കുന്ന സമൂഹം സാക്ഷിയായി. ആ സമ്മേളനം പുതിയ കർമ്മപദ്ധതികൾക്ക് രൂപം കൊടുത്തു. അതിലൊന്ന് അഭിവന്ദ്യ മാത്യൂസ് മാർ സേവേറിയോസ് തിരുമേനിക്ക് ദൈവം നൽകിയ 60 വർഷത്തെ ജീവിതസന്ദേശം എന്തെന്ന് സമകാലീന സമൂഹത്തെ അറിയിക്കണമെന്ന ഒരു നിർദ്ദേശം ഈ രചനയ്ക്ക് അവതാരിക എഴുതിത്തന്ന ശ്രീ. പോൾ മണലിൽ മുമ്പോട്ടുവച്ചതായിരുന്നു. അപ്പോൾ ഒരു പിടി നല്ലയാളുകൾ ഒത്തൊരുമിച്ച് ക്രിയാത്മകമായി പ്രവർത്തിച്ചു. അവരുടെ പേരുകൾ ഇവിടെ പ്രസ്താവിക്കുന്നില്ല. അങ്ങനെയാണ് പൗരസ്ത്യ ക്രൈസ്തവദർശനകർമ്മയോഗി (ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത) ഷഷ്ഠിപൂർത്തി ഉപഹാരഗ്രന്ഥം എന്ന ഈ രചന രൂപപ്പെട്ടത്.

ഈ ഗ്രന്ഥത്തിൽ പരിശുദ്ധ ബാവാ തിരുമേനിയുടെ അനുഗ്രഹാശ്ശിസുകൾ, മലങ്കര സഭാരത്നം ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത, ശ്രേഷ്ഠ നിയുക്ത കാതോലിക്ക പൗലോസ് മാർ മിലിത്തിയോസ് തിരുമേനി, ആധുനിക വൈദിക സെമിനാരിയുടെ മുഖ്യ ശിൽപ്പികളിലൊരാളും സേവേറിയോസ് തിരുമേനിയുടെ ഗുരുവുമായ ഫാ. ഡോ. റ്റി. ജെ. ജോഷ്വ, തിരുമേനിയുടെ വൈദികസെമിനാരിയിലെ സഹപ്രവർത്തകരായ ഫാ.ഡോ. കെ.എം. ജോർജ്ജ്, ഫാ. ഡോ. ജേക്കബ്ബ് കുര്യൻ, ഫാ. ഡോ. ഒ. തോമസ്സ്, ഫാ. ഡോ. ജോൺസ് എബ്രാഹം കോനാട്ട്, ഫാ. ജോൺ കരിങ്ങാട്ടിൽ, ആശ്രമ പ്രസ്ഥാന കൂട്ടായ്മകളുടെ ഡയറക്ടർ ആയ ഡോ. നഥനയേൽ റമ്പാൻ തുടങ്ങിയവരുടെ ആനുകാലിക വിഷയങ്ങളെക്കുറിച്ചുള്ള പഠനം എന്നിവയാണ് ഒന്നാം ഭാഗത്തിൽ ചേർത്തിട്ടുള്ളത്. രണ്ടാം ഭാഗത്ത് കഥാപുരുഷന്റെജീവിതരേഖയെക്കുറിച്ച് ശ്രീ. പി. തോമസ് വിവരിക്കുന്നു.

കർമ്മയോഗി വർണ്ണനസദസ്സിലെ പ്രമുഖപ്രഭാഷകരുടെ പ്രസംഗങ്ങളുടെ പ്രസക്തഭാഗങ്ങൾ ഇതിൽ ചേർത്തിട്ടുണ്ട്. നാലാം ഭാഗത്തിൽ അഭിവന്ദ്യ തിരുമേനിയുടെ വിവിധ പ്രവർത്തമേഖലകൾ അനുസ്മരിച്ചുകൊണ്ട് പ്രവർത്തകരുടെ പ്രതികരണങ്ങൾ കൂട്ടിച്ചേർത്തിരിക്കുന്നു. തിരുമേനിയുടെ പ്രവർത്തനങ്ങൾക്ക് വേണ്ട കൈത്താങ്ങൽ നൽകുന്ന അണിയറ ശിൽപ്പികൾ എന്ന് വിശേഷിപ്പിക്കാവുന്ന അഭിവന്ദ്യ തിരുമേനിയുടെ ഓഫീസിലെ പ്രവർത്തകരുടെയും, സന്തതസഹചാരികളുടെയും പ്രതിസ്പന്ദനം ഇതിൽ സ്ഥാനം പിടിച്ചിട്ടുണ്ട്. മാർ സേവേറിയോസിന്റെ ദർശനങ്ങൾ എന്ന ഭാഗത്ത് അദ്ദേഹത്തിന്റെ രചനകളെക്കുറിച്ചുള്ള ഒരു പഠനമാണുള്ളത്. തിരുമേനിയുമായി ബന്ധപ്പെട്ട എല്ലാവരുടെയും പ്രതികരണങ്ങൾ ഇതിൽ ഉൾപ്പെടുത്തിയിട്ടുണ്ടെന്ന് അവകാശപ്പെടുന്നില്ല. ഈ ഗ്രന്ഥരചനയ്ക്ക് ബീജാവാപം ചെയ്ത ക്രൈസ്തവചിന്തകനും, പത്രപ്രവർത്തകനും, എഴുത്തുകാരനും ആയ ശ്രീ. പോൾ മണലിൽ ആണ് അവതാരിക എഴുതിയിരിക്കുന്നത്. കണ്ടനാട് വെസ്റ്റ് ഭദ്രാസന ഔദ്യോഗിക പ്രസിദ്ധീകരണമായ പ്രദീപ്തിയുടെ ഒരു സംരംഭമായ ഈ ഗ്രന്ഥത്തിന്റെ മുദ്രണത്തിന് സഹായിച്ചത് ശ്രീ. പി. തോമസ്, ശ്രീ. ജോയ്സ് തോട്ടയ്ക്കാട് എന്നിവരാണ്.

പൗരസ്ത്യ കർമ്മയോഗി വർണ്ണനസദസ്സിന് സാമ്പത്തികസഹായം നൽകിയ ധാരാളം പേരുണ്ട്. അവരിൽ പി. സി. സൈമൺ, ഡാനിയേൽ ഗീവർഗീസ്, സഭാ മാനേജിംഗ് കമ്മിറ്റിയംഗമായ ജോജോ (മലേഷ്യ) മുതലായവരെ ഈ സമയം ഓർക്കുന്നു. ഈ ഗ്രന്ഥത്തിന്റെ പ്രസാധക സമിതിയായി പ്രവർത്തിച്ചത് ഫാ. ഡോ. ഒ. പി. വർഗീസ് (പ്രസിഡന്റ്), ഫാ. സി. എം. കുര്യാക്കോസ് (കൺവീനർ) എന്നിവരും അംഗങ്ങളായ ഫാ. സഖറിയാ എബ്രാഹാം, കൂട്ടിക്കൽ, പി.സി. സൈമൺ & ഫാമിലി (ഷാർജ), ഡാനിയേൽ ഗീവർഗീസ് & ഫാമിലി (ഷാർജ), ജേക്കബ് മാത്യു (ജോജോ) & ഫാമിലി (മലേഷ്യ), ടി.പി. ജോർജ്ജ് (കോലഞ്ചേരി) എന്നിവരുമാണ്.

ഈ സംരംഭവുമായി സഹകരിച്ച് പ്രവർത്തിച്ച എല്ലാവർക്കും നന്ദി രേഖപ്പെടുത്തുന്നു. കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായിൽ കൂടി ഉടയതമ്പുരാൻ ചൊരിഞ്ഞുതരുന്ന അദൃശ്യമായ നന്മകളെ ദൈവസന്നിധിയിൽ ഓർക്കുന്നു. ദൈവനാമ മഹത്ത്വത്തിന് ഈ കൃതി മുഖാന്തരമാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

**ഫാ. ഡോ. ടി. പി. ഏലിയാസ്**
(എഡിറ്റർ)

മീമ്പാറ,
2010 നവവത്സരദിനം

# പ്രവേശിക

അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ശ്രേഷ്ഠവ്യക്തിത്വത്തെ അനാവരണം ചെയ്യുന്ന ഒരു ഗ്രന്ഥം പ്രദീപ്തിയിലൂടെ പ്രസിദ്ധപ്പെടുത്തുവാൻ സാധിച്ചതിൽ ദൈവത്തെ മഹത്ത്വപ്പെടുത്തുന്നു. ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായ്ക്കുശേഷം കണ്ടനാട് ഭദ്രാസനത്തിന്റെ ഇടയനായി അവരോധിക്കപ്പെട്ട അഭിവന്ദ്യ സേവേറിയോസ് തിരുമേനിയുടെ ആശയും അഭിലാഷവുമായിരുന്നു പ്രദീപ്തി എന്ന ത്രൈമാസിക പ്രസിദ്ധീകരണം. സഭാംഗങ്ങളുടെ, പ്രത്യേകിച്ച് കണ്ടനാട് ഭദ്രാസനത്തിലെ വൈദികരുടെയും വിശ്വാസികളുടെയും വിജ്ഞാനദാഹത്തെ ജ്വലിപ്പിക്കുവാനും, അറിവന്റെ ചക്രവാളം വികസിപ്പിക്കുവാനും, ഓർത്തഡോക്സ് വിശ്വാസാചാരങ്ങളും അനുഷ്ഠാനങ്ങളും എന്താണെന്നും എന്തിനാണെന്നും തിരിച്ചറിഞ്ഞ് അർത്ഥപൂർണ്ണരചനകളും പ്രസിദ്ധീകരണങ്ങളും ഭദ്രാസനത്തി നുണ്ടാകണമെന്ന് തിരുമേനി ആഗ്രഹിച്ചു. അതിന്റെ പൂർത്തീകരണവും മൂർത്തീകരണവുമാണ് പ്രദീപ്തി. തിരുമേനിയുടെ അറുപതാം പിറന്നാളിനോടനുബന്ധിച്ച് ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നത് അതിരറ്റ ആഹ്ലാദത്തോടെയും അനിർവ്വചനീയമായ സന്തോഷത്തോടെയുമാണ്.

'പ്രദീപ്തി'യെന്നാൽ പ്രകാശമെന്നർത്ഥം. കൂടാതെ ശോഭയെന്നും ജ്വാലയെന്നും അർത്ഥമുണ്ട്. ലോകത്തിന്റെ പ്രകാശമായവന്റെ അത്ഭുത പ്രകാശത്തിലേയ്ക്കു വിളിക്കപ്പെട്ടവർക്ക്, തന്റെ ഉജ്ജ്വലമായ പ്രകാശത്താൽ ശോഭിതരാകുവാൻ ഒരു മാർഗ്ഗം ഇതിലൂടെ തുറക്കുന്നു. നൈർമ്മല്യമേറിയ മഞ്ഞുകണത്തിലൂടെ കടന്നുവരുന്ന പ്രകാശകിരണം വിഭ്രംശിക്കപ്പെട്ട് സപ്തവർണ്ണങ്ങളായി മഴവില്ലിനെ വെല്ലുന്ന മനോഹാരിതയാൽ നമ്മെ ആഹ്ലാദഭരിതരാക്കുന്നു. അതുപോലെ നീതിസൂര്യനായ യേശുക്രിസ്തുവിന്റെ പ്രകാശത്താൽ നവരത്നങ്ങളെ നിഷ്പ്രഭമാക്കുന്ന പരിശുദ്ധാത്മാവിന്റെ നവഫലങ്ങൾ മനുഷ്യരിൽ നിന്ന് പുറപ്പെടുന്നതു കണ്ട് സർവ്വചരാചരങ്ങളും ആമോദരായി മോശയുടെ സഹോദരി മിരിയാമിനോടൊപ്പം നൃത്തം ചെയ്ത യിസ്രയേൽക്കാരെപ്പോലെയും നടനമാടിയ ദാവീദിനെപ്പോലെയും സ്തുതികീർത്തനങ്ങളാൽ നൃത്തമാടുന്നതിനുള്ള പശ്ചാത്തലവും വേദിയും ഒരുക്കുകയാണ് പ്രദീപ്തി.

ഭാരതീയപാരമ്പര്യത്തിൽ ഈശ്വരനെ അനുഭവിക്കുവാനും താദാത്മ്യം പ്രാപിക്കുവാനുമുള്ള പ്രധാനമാർഗ്ഗങ്ങളിലൊന്നാണ് ജ്ഞാനമാർഗ്ഗം. യഹോവഭക്തി ജ്ഞാനത്തിന്റെ ആരംഭമാകയാൽ, സർവ്വ വിജ്ഞാനത്തിന്റെയും ഉറവിടം ദൈവമാണെന്ന് നിസ്സംശയം പറയാം. ഭക്തിയെപ്പോ

ലെതന്നെ ജ്ഞാനത്തിനും പ്രാധാന്യമുണ്ട്. അത് നമ്മെ സ്വതന്ത്രരാക്കുന്നു. വിവേകവും ബുദ്ധിയുമുള്ള ആരാധന യായിത്തീരുവാനും ഉൽകൃഷ്ടമായ സംസ്കാരത്തിൽ നിന്ന് ഉദ്ഭൂതമാകുന്ന ക്രൈസ്തവ ആഭിജാത്യത്തിലൂടെ ധാർമ്മികജീവിതം നയിക്കുവാനും അറിവ് നമ്മെ സഹായിക്കുന്നു. ജീവവൃക്ഷത്തിന്റെ ഫലം നൽകുന്നവർക്ക് വിജ്ഞാനം അന്യമല്ല. അതിലേക്കു നയിക്കുവാനുള്ള പരിശ്രമമാണ് 'പ്രദീപ്തി'യുടേത്.

ദീപ്തമായ ഹൃദയത്തിൽ നിന്നുയരുന്ന പ്രാർത്ഥനാമന്ത്രങ്ങൾ പ്രപഞ്ചത്തെ ശുദ്ധീകരിക്കുന്നു. ആവാസവ്യവസ്ഥയെ ശുദ്ധവും നിർമ്മലവുമാക്കുന്നു. അതു പറഞ്ഞുതരുവാനും മനസ്സിലാക്കിത്തരുവാനും കഴിവും യോഗ്യതയുമുള്ളത് പ്രാർത്ഥനാജീവിതം നയിക്കുന്നവർക്കാണ്. പ്രദീപ്തിയുടെ അദ്ധ്യക്ഷനായ അഭിവന്ദ്യ തിരുമേനി, മഹാപുരോഹതിനെന്ന നിലയിൽ സർവ്വചരാചരങ്ങളെയും പ്രപഞ്ചത്തെ മുഴുവനായും ഹൃദയത്തിലുൾക്കൊണ്ട് ആരാധിക്കുന്ന വ്യക്തിയാണ്. ഇവയൊന്നാകെ ദൈവതേജസ്സിനെ പ്രാപിക്കുവാൻ യോഗ്യമായിത്തീരത്തക്കവണ്ണം ദൈവസന്നിധിയിലേക്കു നയിക്കുന്നതിന് ആരാധനാജീവിതം വ്രതമാക്കിയ തിരുമേനി, കൈസറിയായിലെ വലിയ മാർ ബസേലിയോസിന്റെ ഭാഷയിൽ, നമസ്കാരത്തിന്റെ ഇടവേളകളായ യാമപ്രാർത്ഥനകളിലൂടെ സ്രഷ്ടാവും വിധാതാവുമായ ദൈവവുമായി നിത്യബന്ധം പുലർത്തിക്കൊണ്ടിരിക്കുന്നു. സൃഷ്ടിയെ സ്രഷ്ടാവിലേയ്ക്കു കൊണ്ടുപോകുന്നതിനായി ഇവ രണ്ടിന്റെയും മദ്ധ്യത്തിൽ പാലം പണിയുന്നവനായി, തന്നെ ഏൽപ്പിച്ചിരിക്കുന്ന മഹാപൗരോഹിത്യ ശുശ്രൂഷ ആത്മാർത്ഥതയോടെയും തീക്ഷ്ണതയോടെയും നിറവേറ്റുന്നത് വൈദികഗണങ്ങൾക്കെല്ലാം മാതൃകയാണ്.

അന്യനു ജീവനുതകി സ്വജീവിതം
ധന്യമാക്കുമമലേ വിവേകികൾ

എന്ന കുമാരാനാശാന്റെ മൊഴികളുടെ മാനുഷരൂപമായ തിരുമേനിയെ തൊട്ടറിയുന്നതിന് ഈ ഗ്രന്ഥത്തിലെ ഓരോ ഏടുകളും സഹായിക്കും. അധികമാർക്കും അവകാശപ്പെടാനാവാത്ത ആദിമസഭയുടെ വിശിഷ്ട ഗുണങ്ങൾ - സർവ്വവും പൊതുവെന്നു കരുതി - ഒരു ചില്ലിക്കാശിന്റെ പോലും സ്വകാര്യസമ്പാദ്യമില്ലാത്ത യഥാർത്ഥനസ്രാണിയെ പരിചയപ്പെടാൻ ഈ ലേഖനസമാഹാരം നമ്മെ സഹായിക്കുമെന്നതിന് യാതൊരു സംശയവുമില്ല. എല്ലാം പൊതുവകയായി കരുതി സ്വജീവിതം ഉഴിഞ്ഞുവച്ചതിന്റെ തെളിവാണ് പ്രതീക്ഷ, പ്രത്യാശ, പ്രശാന്തി, പ്രമോദം തുടങ്ങി ദശാവതാരങ്ങളെക്കാൾ കൂടുതലുള്ള പ്രസ്ഥാനങ്ങളും പദ്ധതികളും. നോമ്പിലെ നമസ്കാരത്തിൽ പ്രാർത്ഥിക്കുന്നതുപോലെ ആവശ്യക്കാരനെ കണ്ടുപിടിച്ചു വിശപ്പകറ്റുന്ന സാക്ഷാൽ യിസ്രായേല്യൻ.

സ്വന്തജീവിതംതന്നെ സന്ദേശമാക്കിയ മഹാത്മാഗാന്ധിയെ ഇത്തലമുറയ്ക്കു വെളിപ്പെടുത്തുന്ന സാക്ഷാൽ ഭാരതീയൻ. തിരികെ കിട്ടുമെന്നു പ്രതീക്ഷയില്ലാത്ത ഒരാൾക്ക്, തക്കസ്ഥലത്തും സമയത്തും നൽകപ്പെടുന്ന ദാനമേതോ അതാണ് ഉത്തമമായ ദാനമെന്ന ഹിതോപദേശത്തിലെ പാഠം അനുസരിച്ചു പ്രവർത്തിക്കുന്ന തിരുമേനിയ്ക്ക് 'പ്രദീപ്തി'യുടെ ആയിരമായിരം ആശംസകൾ നേരുന്നു.

അമേരിക്കയും യൂറോപ്പും രണവീരന്മാരെയും ദിഗ്വിജയികളെയും ആരാധിക്കുമ്പോൾ ഭാരതീയർ മഹർഷിമാരെയും മതാചാര്യന്മാരെയും ആദരിക്കുകയും ബഹുമാനിക്കയും ചെയ്യുന്നു. അലക്സാണ്ടർ, സീസർ, ചർച്ചിൽ തുടങ്ങിയ പരാക്രമശാലികൾക്ക് പാശ്ചാത്യരുടെ ഇടയിൽ സ്ഥിരപ്രതിഷ്ഠ ലഭിച്ചപ്പോൾ ബുദ്ധനും മഹാവീരനും അശോകനുമാണ് ഭാരതത്തിന്റെ ആദർശവ്യക്തികൾ. ഇവരുടെ ഉത്തമമാതൃകയും ആദർശങ്ങളും ക്രൈസ്തവമൂല്യങ്ങളുമായി സംയോജിപ്പിച്ച് മഹത്തായ ഒരു ഭാരത–ക്രൈസ്തവസംസ്കാരം രൂപപ്പെടുത്തിയ ശ്രേഷ്ഠാചാര്യന്മാരെ സംഭാവന ചെയ്ത സമൂഹമാണ് മലങ്കര ഓർത്തഡോക്സ് സഭ. ഈ ശ്രേണിയിലെ ശ്രേഷ്ഠമായ ഒരു കണ്ണിയെയും ഈ നൂറ്റാണ്ടിനെ മലങ്കരസഭയുടേതാക്കി മാറ്റുവാൻ പരിശ്രമിക്കുകയും ചെയ്യുന്ന കർമ്മയോഗിയെയും അനുവാചകരുടെ മുമ്പിൽ ഈ ഗ്രന്ഥം അനാവരണം ചെയ്യുന്നു. ഇങ്ങനെയുള്ള മഹത്‌വ്യക്തികളെ സഭയ്ക്കും സമൂഹത്തിനും ദാനമായി നൽകിയ ത്രിയേക ദൈവത്തിനു മുമ്പിൽ സാഷ്ടാംഗപ്രണാമം ചെയ്യുന്നു.

**ഫാ. ജോസ് തോമസ് പൂവത്തുങ്കൽ**

ചീഫ് എഡിറ്റർ, പ്രദീപ്തി.

# ഉള്ളടക്കം

## ദളം 4 പ്രതികരണങ്ങൾ



## ദളം 5 മാർ സേവേറിയോസിന്റെ ദർശനം



## ദളം 6 ജീവകാരുണ്യ പ്രസ്ഥാനങ്ങൾ

# സ്വാർത്ഥത വെടിഞ്ഞ് നിസ്വാർത്ഥസ്നേഹം കാട്ടുക

**ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ**

ലോകം അത്ഭുതമാംവണ്ണം വളർന്നിരിക്കുന്നു. ശാസ്ത്രസാങ്കേതിക സാംസ്കാരിക തലങ്ങളിലെല്ലാം വളരെ ദ്രുതഗതിയിലുള്ള വളർച്ചയാണ് ലോകത്തിന് ഉണ്ടായിരിക്കുന്നത്. ഇങ്ങനെ ലോകം വളർച്ചയുടെ ഉച്ച സ്ഥായിൽ നിൽക്കുന്നതിനോടൊപ്പം ഒന്നുകൂടി വളർന്നു നിൽക്കുന്നു. അത് സ്വാർത്ഥത എന്നതാണ്. ലോകത്തിന്റെ വളർച്ചയ്ക്കൊപ്പം സ്വാർത്ഥ തയും വളരുന്നു എന്നത് വാസ്തവമായ കാര്യമാണ്. എല്ലാ സാങ്കേതിക മായ വളർച്ചയും ഉണ്ടായിട്ടും എന്തുകൊണ്ട് മനുഷ്യരിൽ അക്രമവാസന പെരുകുന്നു? എന്തുകൊണ്ടാണ് ലോകത്തിൽ ഇന്നും അറുതിവരാത്ത പട്ടിണിമരണങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നത്? ഈ ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്തുന്നതിന് മനുഷ്യൻ വളർന്നിട്ടില്ല അഥവാ വളരുവാൻ കഴിഞ്ഞിട്ടില്ല. അതിന് കാരണം സങ്കുചിതമനോഭാവവും, സ്വാർത്ഥ തയുമാണ് എന്നുതന്നെ വേണം പറയുവാൻ. ഈ സ്വാർത്ഥതയുടെ തായ്‌വേര് തേടിപ്പിടിച്ച് അവയെ നിർമ്മാർജ്ജനം ചെയ്തുവെങ്കിൽ മാത്രമേ ലോകത്തിന്റെ വളർച്ചയ്ക്കൊപ്പം മനുഷ്യൻ വളർന്നുവെന്ന് നമുക്ക് പറയുവാൻ സാധിക്കുകയുള്ളു.

എല്ലാ മതങ്ങളും പഠിപ്പിക്കുന്നത് ഒരു സത്തതന്നെയാണ്, സ്വാർത്ഥത വെടിയുക, നിസ്വാർത്ഥരായിരിക്കുക അഥവാ മനസ്സലിവുള്ളവരായിരി ക്കുക. ഒറ്റവാക്കിൽ പറഞ്ഞാൽ സ്നേഹം പ്രവൃത്തിയിൽ കാണിക്കുക. വി: ഖുറാനിൽ 64-ാം സൂറ ഇങ്ങനെയാണ് പറയുന്നത്: “നിന്റെ സ്വത്തും നിന്റെ കുട്ടികളും പരീക്ഷണങ്ങളാണ്. യഥാർത്ഥ പ്രതിഫലം അള്ളാ യോടുകൂടി ആയിരിക്കുക എന്നതാണ്.” അതുപോലെ 74-ാം സൂറ വീണ്ടും ആവർത്തിക്കുന്നു: “ഏതെങ്കിലും പദവി ആഗ്രഹിച്ചുകൊണ്ട് ആർക്കും നന്മചെയ്യരുത്. അള്ളായോടുകൂടി പ്രവർത്തിക്കുക.” ഇങ്ങനെ അനേകം മഹദ്വചനങ്ങൾ ഇസ്ലാം മതഗ്രന്ഥത്തിൽ കാണുന്നു. നിസ്വാർത്ഥ തയോടെ ഈ ലോകത്തിൽ ജീവിക്കുക, പ്രവർത്തിക്കുക, പ്രതിഫലം അള്ളാഹുവിൽ നിന്ന് പ്രാപിച്ചുകൊള്ളുക. ഭഗവദ്ഗീതയിലും സ്വാർത്ഥ തയ്ക്കെതിരെ വളരെ അർത്ഥവത്തായി പ്രതിപാദിച്ചിരിക്കുന്നു. അഞ്ചാം അദ്ധ്യായം രണ്ടാം ശ്ലോകത്തിൽ പറയുന്ന “പ്രവർത്തനം ചെയ്യുന്നത് നിസ്വാർത്ഥതയോടുകൂടി ആയിരിക്കണം. ത്യാഗവും പ്രവർത്തനവും രക്ഷ യിലേക്ക് നയിക്കുന്നു.” എന്നാൽ നിസ്വാർത്ഥപ്രവർത്തനമാണ് ത്യാഗ ത്തെക്കാൾ പ്രധാനം. ആറാം അദ്ധ്യായത്തിൽ കാണുന്നത് യാതൊരു

ആഗ്രഹവും സ്വത്തും കൂടാതെ പരബ്രഹ്മത്തെ ധ്യാനിച്ചുകൊണ്ട് യോഗി കഴിയണമെന്നാണ്. ഗീതാദർശനം മുഴുവനായും ഇപ്രകാരം സ്വാർത്ഥത വെടിഞ്ഞ് നിസ്വാർത്ഥതയോടെ മാനവസേവ നടത്തിയെങ്കിൽ മാത്രമേ മാധവസേവകൊണ്ട് അർത്ഥവും മോക്ഷവും ലഭ്യമാകുകയുള്ളുവെന്ന് പറയുന്നു. ശ്രീബുദ്ധൻ പറയുന്നതും "എല്ലാ ദുഃഖങ്ങൾക്കും കാരണം ആഗ്രഹമാണ്" എന്നതാണ്. ആഗ്രഹത്തെ നിഗ്രഹിക്കുന്നവന് മാത്രമേ മോക്ഷത്തിലെത്താൻ കഴിയൂ എന്നതിനർത്ഥം സ്വാർത്ഥത വെടിയണം എന്നതു തന്നെ. ക്രിസ്തുഭഗവാന്റെ പഠിപ്പിക്കൽ എല്ലാംതന്നെ സ്വാർത്ഥത പാപം ആണ് എന്നതല്ലേ? നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക എന്നല്ലേ ക്രിസ്തുഭഗവാൻ പഠിപ്പിക്കുന്നത്? രണ്ട് വസ്ത്രമുള്ളവൻ ഒന്ന് ഇല്ലാത്തവന് കൊടുക്കണം എന്ന പങ്കിടീലിന്റെ തത്വശാസ്ത്രം ക്രിസ്തു പഠിപ്പിച്ചു. എന്നാൽ ഈ ലോകം ഈ പങ്കിടീലിന്റെ മഹത്ത്വം അനുഭവിക്കുന്നുണ്ടോ? ധനവാന്മാർ ധനവാന്മാരായും, ദരിദ്രന്മാർ ദരിദ്രന്മാരായും അല്ലേ ഇന്നും കഴിയുന്നത്? ക്രിസ്തുവിന്റെ സന്ദേശം ഉൾക്കൊള്ളാത്ത ഒരു മനുഷ്യനും ക്രിസ്ത്യാനിയല്ല, ധനവാൻ സ്വർഗ്ഗരാജ്യത്തിൽ പോകുന്നതിനെക്കാൾ ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുന്നതാണ് എളുപ്പം എന്നതാണ് കർത്താവിന്റെ കല്പന. ഈ കൽപ്പന അനുസരിച്ച് നീ സമൃദ്ധിയായി ഭക്ഷിക്കുകയും നിന്റെ അയൽക്കാരൻ പട്ടിണി കിടക്കുകയും ചെയ്യുന്നത് സ്വാർത്ഥതയാണ്. ഈ സ്വാർത്ഥന്മാരാണ് സ്വർഗ്ഗത്തിൽ പോകില്ല എന്ന് കർത്താവ് പറയുന്നത്. ഈ ലേഖകന്റെ ദരിദ്രലോകത്തിൽ സമ്പന്നനായിരിക്കുന്ന പാപം എന്ന പുസ്തകം വായനക്കാർക്ക് വായിക്കാവുന്നതാണ്. അതിൽ സ്വാർത്ഥതയെക്കുറിച്ച് വളരെ വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ട്.

ആകയാൽ സ്വർത്ഥതയല്ല മതങ്ങൾ പഠിപ്പിക്കുന്നത്. പിന്നെയോ, നിസ്വാർത്ഥതയും, സ്നേഹവും, മനസ്സലിവും ആണ്. ഈ നൂറ്റാണ്ടിലെങ്കിലും ഒരു പുതിയ മാനവികസംസ്കാരം അതായത് സ്വർത്ഥതയില്ലാത്ത സ്നേഹത്തിന്റെ ഒരു പുതുയുഗം ഉണ്ടാകണം എന്നതാണ് ഈ ലേഖകന്റെ സ്വപ്നം. കമ്മ്യൂണിസത്തിന്റെയും ക്യാപ്പിറ്റലിസത്തിന്റെയും കാലം കഴിഞ്ഞു. ഇനി പുതിയൊരു വ്യവസ്ഥിതിയുടെ കാലമാണ് വരുവാൻ പോകുന്നത്. അത് മറ്റൊന്നുമല്ല, അമർത്യാസെന്നിന്റെ 'വെൽഫെയർ എക്കണോമിക്സാ'ണ് സ്വപ്നം കാണുന്നത്. ഈ പുതിയ വ്യവസ്ഥ ഉണ്ടാകണം. എന്നാൽ മാത്രമേ ലോകം രക്ഷപ്പെടുകയുള്ളു.

**സ്വാർത്ഥതയില്ലാത്ത ഒരു ലോകത്തിൽ മാത്രമേ മനസ്സലിവ് ഉണ്ടാവുകയുള്ളു.**

ജീവകാരുണ്യമേഖലകൾ വളരെ കൂടുതൽ നടക്കുന്ന ഒരു കാലമാണ്. എന്നാൽ ലോകജനസംഖ്യയിൽ എത്ര ശതമാനം ഇന്നും ദാരിദ്ര്യത്തിന്റെ

പടുകുഴിയിലാണ് എന്ന് നാം മനസ്സിലാക്കണം. എന്തുകൊണ്ടാണ് ഈ ദാരിദ്ര്യവും മറ്റും ഉണ്ടായിക്കൊണ്ടിരിക്കുന്നത്? യഥാർത്ഥമായ സ്നേഹം മറ്റുള്ളവർക്ക് നൽകുന്നതിനുപോലും പിശുക്ക് കാട്ടുന്ന ഈ ലോകത്തിൽ ഒരു മനസ്സലിവിലൂടെ പങ്കിടീലിന്റെ പുതിയ ലോകം ഉണ്ടാകണം. കോടിക്കണക്കിന് കുഞ്ഞുങ്ങൾ ഇന്നും നിരക്ഷരരാണ്. അതുപോലെ കോടിക്കണക്കിന് ജനങ്ങൾ ഇന്നും പട്ടിയിലാണ്. നഗ്നത മറയ്ക്കുവാൻ ഒരു തുണ്ടു വസ്ത്രം പോലും ഇല്ലാതെ വലയുന്നവരും ചുരുക്കമല്ല. ഇങ്ങനെയുള്ള ഈ ലോകത്തിൽ എവിടെയാണ് വികസനം? വികസനം ചുരുക്കം ചിലരുടെ കൈകളിൽ. ഈ ചുരുക്കം ചിലർക്കുമാത്രം വികസനം ഉണ്ടായാൽ മതിയോ? ഈ ലോകത്തിൽ ധനവാന്റെ ധനം പാവങ്ങൾക്കു കൂടി അവകാശപ്പെട്ടതാണെന്ന ബോദ്ധ്യത്തിൽ ധനവാന്മാരുടെ ധനം പാവങ്ങൾക്ക് പങ്കിടുന്ന ഒരു വ്യവസ്ഥിതി ഉണ്ടാകണം. എങ്കിൽ മാത്രമേ, യഥാർത്ഥമായ ഒരു 'സ്നേഹലോകം' സാക്ഷാത്കരിക്കുവാൻ കഴിയുകയുള്ളു.

ഈ ലേഖകന്റെ പുതിയ പുസ്തകം 'സ്നേഹകൂടാരം–പൊട്ടാത്തകയർ ഇളകാത്തകുറ്റി' എന്നതാണ് ഈ സ്നേഹകൂടാരത്തിൽ ഇളകാത്തകുറ്റിയായ ക്രിസ്തുവിൽ നാം സ്നേഹത്തിന്റെ കയർ കെട്ടിയെങ്കിൽ മാത്രമേ അത് പൊട്ടാതാകുയുള്ളു. ഈ സ്നേഹകൂടാരത്തിൽ ക്രിസ്തുവിനോടുകൂടെ കാണണമെങ്കിൽ നമുക്ക് നമ്മുടേതായ ചില കടമകൾ നിർവ്വഹിക്കുവാൻ ഉണ്ട്. അത് മറ്റൊന്നുമല്ല, ദൈവീകസ്നേഹത്തിന്റെ പങ്കിടീലും നിസ്വാർത്ഥതയോടുകൂടിയുള്ള നന്മപ്രവർത്തികളും ആണെന്നുള്ളതിന് സംശയമില്ല. എന്തെന്നാൽ ഞാൻ നഗ്നനായിരുന്നു എന്നെ നിങ്ങൾ ഉടുപ്പിച്ചുവോ; വിശന്നിരുന്നു ഭക്ഷണം തന്നുവോ എന്നാണ് ചോദിക്കുന്നത്. അല്ലാതെ ഏത് വിശ്വാസത്തിലായിരുന്നു, പത്രോസിന്റെയോ, പൗലോസിന്റെയോ എന്നൊന്നുമല്ല. നീ എന്ത് ചെയ്തു എന്ന ഒറ്റ ചോദ്യം മാത്രമേയുള്ളു. അന്ത്യന്യായവിധിയിൽ ഈ ചോദ്യത്തിനുത്തരം നൽകുവാൻ നാം ബാദ്ധ്യസ്ഥരാണോ എന്ന് സ്വയപരിശോധന നടത്തുകയാണ് ആവശ്യം.

**സഭയും ജീവകാരുണ്യപ്രവർത്തനങ്ങളും**

നമ്മുടെ സഭ അനേകം ജീവകാരുണ്യപ്രവർത്തനങ്ങൾ നടത്തുന്നു. പരിശുദ്ധ പരുമലത്തിരുമേനിയിൽ തുടങ്ങി പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയിലൂടെ വികസിച്ച് ഇന്ന് സഭയുടെ മിഷൻ ബോർഡിന്റെ ചുമതലയിലും അല്ലാതെയും അനേകം ജീവകാരുണ്യപ്രവൃത്തികൾ നടക്കുന്നു. അനാഥക്കുഞ്ഞുങ്ങളെ സംരക്ഷിക്കൽ, ബുദ്ധിവികാസം പ്രാപിക്കാത്തവർക്കുള്ള പരിപാലന പ്രവർത്തനങ്ങൾ, വൃദ്ധമാതാപിതാക്കളെ പരിപാലിക്കൽ, ഗ്രാമങ്ങളിലെ വികസനം ലക്ഷ്യമാക്കിയുള്ള

പ്രവർത്തനങ്ങൾ, എയ്ഡ്സ് രോഗികളുടെ സംരക്ഷണം, കുഷ്ഠരോഗി പരിപാലനം ഇങ്ങനെ അനേകം ജീവകാരുണ്യ സ്രോതസ്സുകൾ പ്രവർത്തിക്കുന്നു. എന്നാൽ ഇതുകൊണ്ടുമാത്രം നാം തൃപ്തരാകാതെ ഇനിയും വളരെ മുന്നോട്ട് പോകേണ്ടിയിരിക്കുന്നു. അപ്പോൾ മാത്രമാണ് സഭ സഭയായി തീരുകയും ക്രിസ്തുവിന്റെ ശരീരത്തിന്റെ ഭാഗമായി തീരുകയും ചെയ്യുന്നത്.

നിസ്വാർത്ഥസേവനത്തെക്കുറിച്ചുള്ള ഈ ലേഖനം അനുസരിച്ച് ഈ നൂറ്റാണ്ടിൽ ജീവിക്കുന്ന ചെറുപ്പക്കാരായ തീരുമേനിമാരിൽ അഗ്രഗണ്യനാണ് അഭിവന്ദ്യ മാത്യൂസ് മാർ സേവേറിയോസ് തിരുമേനി. അദ്ദേഹം ചെയ്യുന്ന പ്രവർത്തനങ്ങൾ ഭൂരിപക്ഷവും സ്വാർത്ഥരഹിതമായ സ്നേഹത്തിന്റെ പ്രവർത്തനങ്ങളാണ്. കോഴിമലയിൽ ആശാഭവൻ ഉണ്ടാകുവാൻ കാരണം അദ്ദേഹത്തിന്റെ കർമ്മകുശലതയാണ്. അതുപോലെതന്നെ പ്രതീക്ഷാ, പ്രത്യാശാ ഭവനുകൾ തുടങ്ങി മറ്റനേകം സ്ഥാപനങ്ങൾ കേരളത്തിൽ ആരംഭിച്ച് ഭംഗിയായി നടത്തിവരുന്നു. 'സ്നേഹദീപ്തി' എന്ന ഡയറക്ടറിയിൽ അദ്ദേഹത്തിന്റെ സ്ഥാപനങ്ങളെപ്പറ്റി വിവരിക്കുന്നതിനാൽ ഈ ലേഖനത്തിൽ എല്ലാം പറയേണ്ട ആവശ്യമില്ലല്ലോ. ബലഹീനനായ എന്റെ 92-ാം വയസ്സിൽ തിരിഞ്ഞുനോക്കുമ്പോൾ, അനേകം ബിഷപ്പുമാർ എന്റെ വിദ്യാർത്ഥികളായിട്ടുണ്ടെങ്കിലും നിസ്വാർത്ഥമായ സ്നേഹം പ്രവർത്തിക്കുന്നത് ഷഷ്ഠിപൂർത്തി ആഘോഷിക്കുന്ന സേവേറിയോസ് തിരുമേനിയാണ്. ഉത്തരേന്ത്യയിൽ വിദ്യാഭ്യാസരംഗത്ത് ഏറ്റവും കൂടുതൽ പ്രവർത്തിച്ച എന്നോടുകൂടെ മെത്രാപ്പോലീത്തായായിത്തീർന്ന സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനി കഴിഞ്ഞാൽ അഖിലേന്ത്യാ സ്ഥാപനങ്ങൾ വളരെയുണ്ടാക്കിയ മിഷൻ ബോർഡിന്റെ ഒരു എളിയ ചുമതലക്കാരൻ എന്ന നിലയിൽ ഞാൻ മുന്നോട്ട് നോക്കുമ്പോൾ സേവേറിയോസ് പിതാവിനെപ്പോലെ വേറെ പലരും ഉണ്ടാകുമെന്നും നമ്മുടെ സഭ തന്നെ ഭാരതത്തിൽ ദാരിദ്ര്യം മാറ്റുവാൻ ജീവകാരുണ്യ സ്ഥാപനങ്ങൾ ഉണ്ടാക്കുമെന്നും, രോഗികൾക്കുവേണ്ടി ആശുപത്രികൾ സ്ഥാപിക്കുമെന്നും, നിരക്ഷരത മാറ്റുന്ന വിദ്യാഭ്യാസസ്ഥാപനങ്ങൾ ഇന്ത്യയുടെ ഗ്രാമങ്ങളിൽ തുടങ്ങുമെന്നും അങ്ങനെ 'ദൈവം സ്നേഹമാകുന്നു' എന്ന സത്യം യേശുക്രിസ്തുവിൽ ലോകം മുഴുവൻ കാണുവാൻ നമ്മുടെ സഭയെ ദൈവം ഉപയോഗിക്കുമെന്നും എനിക്ക് ഉറപ്പുണ്ട്. അഭിവന്ദ്യ സേവേറിയോസ് പിതാവിന് ദീർഘായുസ്സും കൃപാസമൃദ്ധിയും ദൈവത്തിന്റെ ധാരാളമായ അനുഗ്രഹങ്ങളും ആശംസിച്ചുകൊണ്ട് ഈ ലേഖനം ഉപസംഹരിക്കുന്നു.

# പ്രതിസന്ധിയിൽ പതറാത്ത ഇടയൻ

## പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ

### (ശ്രേഷ്ഠ നിയുക്ത കാതോലിക്കാ)

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ അദ്ധ്യക്ഷനും, മലങ്കര എപ്പി സ്കോപ്പൽ സുന്നഹദോസിന്റെ സെക്രട്ടറിയും, കാരുണ്യപ്രവർത്തനങ്ങ ളുടെ നിർവ്വാഹകനുമായ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാ പ്പോലീത്തായുടെ ഷഷ്ട്യബ്ദപൂർത്തിയാഘോഷങ്ങളോടനുബന്ധിച്ച് "പൗരസ്ത്യ ക്രൈസ്തവ ദർശന കർമ്മയോഗി" എന്ന പേരിൽ ഒരു ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ എനിക്ക് അതിയായ സന്തോഷമുണ്ട്. പ്രതിസന്ധികളിൽനിന്ന് ഊർജ്ജം ഉൾക്കൊണ്ട് ക്രിസ്തുവിന്റെ കാരുണ്യദർശനം നിർലോപം നടപ്പിൽ വരുത്തിക്കൊ ണ്ടിരിക്കുന്ന ഒരു അസാധാരണ വ്യക്തിത്വമാണ് തിരുമേനിയുടേത്.

ആയിരത്തിതൊള്ളായിരത്തി എഴുപതുകളുടെ അവസാനത്തിൽ ഉപ രിപഠനത്തിനായി USSR-ലെ ലെനിൻഗ്രാഡിലേക്ക് കൊച്ചി വിമാനത്താ വളത്തിൽ നിന്നും വിമാനം കയറുന്നതിന് മുമ്പായി രണ്ടു ശെമ്മാശ്ശന്മാർ എറണാകുളം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിലേക്ക് രാവിലെ കയറിവന്നു. അവർ മാത്യു വൈദ്യൻ ശെമ്മാശ്ശനും മത്തായി ശെമ്മാ ശ്ശനും ആയിരുന്നു. എറണാകുളം പള്ളിയിൽ അസിസ്റ്റന്റ് വികാരിയായി രുന്ന ഞാനും അവരോടൊപ്പം എയർപോർട്ടിലേക്ക് പോയി. അവരുടെ യാത്രാരേഖകൾ അപൂർണ്ണമായിരുന്നതിനാൽ വളരെ ബുദ്ധിമുട്ടുകൾ തത്സമയം അവർക്ക് നേരിട്ടു. ഞാൻ ആദ്യമായി കാണുന്ന മത്തായി ശെമ്മാശനിൽ അസാധാരണമായ കാര്യശേഷിയും, ഊർജ്ജസ്വലതയും, ഇച്ഛാശക്തിയും കാണാമായിരുന്നു. ഈ മത്തായി ശെമ്മാശ്ശനാണ് ഇന്ന് മലങ്കരസഭയുടെ അഭിമാനമായിരിക്കുന്ന ഡോ. മാത്യൂസ് മാർ സേവേറി യോസ് തിരുമേനി.

പ്രതിസന്ധികളുടെ കൂടാരമാണ് കണ്ടനാട് വെസ്റ്റ് ഭദ്രാസനം. മിക്ക വാറും എല്ലാ പള്ളികളിലും രൂക്ഷമായ വ്യവഹാരം, അനധികൃതമായ കൈയേറ്റം, സെമിത്തേരി തർക്കം, പള്ളികളുടെ അടച്ചുപൂട്ടൽ ആദിയാ യവ നിത്യസംഭവങ്ങൾ ആണ്. ഈ പശ്ചാത്തലത്തിൽ ആത്മധൈര്യം കൈവെടിയാതെ വിശ്വാസികളെ നയിക്കുകയെന്ന ദുഷ്കരമായ ദൗത്യ മാണ് തിരുമേനി തികഞ്ഞ ദൈവാശ്രയബോധത്തോടെ ഭംഗിയായി നിറ വേറ്റിക്കൊണ്ടിരിക്കുന്നത്. ഇതിനിടയിലാണ് കാരുണ്യപ്രവർത്തനങ്ങളുടെ മുന്നേറ്റങ്ങൾ. എത്രയെത്ര ജനോപകാരപ്രദമായ പദ്ധതികളാണ് തിരു മേനി നടപ്പിലാക്കിക്കൊണ്ടിരിക്കുന്നത്. തിരുമേനിയുടെ നേതൃത്വത്തിൽ നടത്തപ്പെടുന്ന എല്ലാ പദ്ധതികളിലും ഭദ്രാസനത്തിലെ സമസ്ത വൈദി

കരുടെയും അവൈദികരുടേയും പൂർണ്ണമായ സഹകരണം ലഭിക്കുന്നുവെന്നത് എടുത്തുപറയേണ്ടിയിരിക്കുന്നു. സമൂഹത്തിൽ പാർശ്വവത്കരിക്കപ്പെട്ടവരെ ഉദ്ധരിക്കുന്ന പദ്ധതികളിലാണ് തിരുമേനി കൂടുതൽ ശ്രദ്ധിക്കുന്നത്. സാധാരണയായി ഒരാളുടെ മനസ്സിൽ അസ്വസ്ഥത നിറഞ്ഞുനിൽക്കുമ്പോൾ പ്രവർത്തിക്കുവാനുള്ള ഊർജ്ജം മന്ദീഭവിക്കും. പക്ഷേ തിരുമേനി, തന്റെ ജീവിതത്തിലെ പ്രതിസന്ധികളെ സാമൂഹ്യ ശുശ്രൂഷകൾക്കുള്ള ഊർജ്ജസ്രോതസ്സായി രൂപാന്തരപ്പെടുത്തുന്ന അന്യാദൃശ്യമായ വ്യക്തിത്വത്തിനുടമയാണ്.

ഒരാളുടെ ജീവിതം അർത്ഥപൂർണ്ണമായിത്തീരുന്നത് അയാൾ എപ്രകാരം അന്യന് ഉപകരിക്കപ്പെട്ടു എന്നതിന്റെ അടിസ്ഥാനത്തിലാണ്. ക്രിസ്തുദർശനത്തിന്റെ ആഴം അപരന്റെ ഉന്നതിയിലാണ് എന്ന തിരിച്ചറിവാണ് പ്രധാനം. സ്വാർത്ഥതയുള്ള ഒരാൾക്ക് അപരന് വേണ്ടി ഒന്നും പ്രവർത്തിക്കുവാനാവില്ല. നഗ്നനും, രോഗിയും, ദരിദ്രനും, അനാഥനും, പട്ടിണികിടക്കുന്നവനും യേശുവിന്റെ ബന്ധുജനങ്ങൾ ആണ്. കവർച്ചക്കാരനെയും, കുറ്റവാളിയെയും, ഒറ്റുകാരനെയും യേശു തന്റെ സ്നേഹത്തിൽ നിന്നും അകറ്റി നിർത്തിയില്ല. യേശുവിന്റെ കൃപാവലയത്തിൽ മേൽപ്പറഞ്ഞവർ വന്നുചേരുമ്പോൾ അവർ രൂപാന്തരപ്പെട്ട് ആത്മചൈതന്യമുള്ളവരായിത്തീരുന്നു. ദുരിത പൂർണ്ണമായ ജീവിതം നയിക്കുന്നവർക്ക് സഹായഹസ്തം നീട്ടിക്കൊടുക്കുന്ന ദൈവരാജ്യ ശുശ്രൂഷയെ തന്റെ ജീവിതത്തിന്റെ ഭാഗമാക്കുക വഴി ഇടയശുശ്രൂഷയുടെ ധന്യമായ തലത്തിലേക്ക് തിരുമേനി തന്റെ കർമ്മമേഖലയെ ഉയർത്തി പ്രോജ്വലിപ്പിക്കുകയാണ് ചെയ്യുന്നത്.

ഭരണപരമായ കാര്യങ്ങളിലും തിരുമേനിയുടെ പ്രാഗത്ഭ്യം തെളിയിക്കപ്പെട്ടിട്ടുള്ളതാണ്. നമ്മുടെ സഭയിലെ മെത്രാപ്പോലീത്താമാർ ഇടയശുശ്രൂഷയോടൊപ്പം ഭരണനിർവ്വഹണവും ചെയ്യേണ്ടതുണ്ട്. എങ്ങനെയെങ്കിലും ഭരണം നടത്തുകയെന്നതല്ല തിരുമേനിയുടെ ശൈലി. സഭാനിയമങ്ങൾക്കനുസൃതമായി ഭരണപരമായ തീരുമാനങ്ങൾ എടുക്കുന്നതിൽ തിരുമേനിക്ക് ഒട്ടും മടിയില്ല. അവിടെ വലിയവനെന്നോ ചെറിയനെന്നോ ഉള്ള വ്യത്യാസം കാണിക്കാറില്ല. ഉത്തരവാദിത്വബോധമുള്ള ഒരാൾക്ക് വിട്ടുവീഴ്ച ചെയ്ത് കാര്യങ്ങൾ അവസാനിപ്പിക്കാൻ കഴിയുകയില്ല. ആരുടേയും മുഖത്ത് നോക്കി ഉള്ള കാര്യം വളച്ചുകെട്ടില്ലാതെ പറയുവാൻ തിരുമേനിക്ക് മടിയില്ല. അങ്ങനെയുള്ള സന്ദർഭത്തിൽ സഭയുടെ ഉന്നതിയല്ലാതെ മറ്റൊന്നും തിരുമേനിയുടെ മനസ്സിൽ ഉയർന്നുവരികയില്ല.

ആരാധനയുടെ കാര്യത്തിൽ തിരുമേനി പുലർത്തുന്ന നിഷ്ഠയും നടപടിക്രമങ്ങളും അനുകരണീയമാണ്. അർത്ഥവും വ്യാഖ്യാനവും കൃത്യമായി ഗ്രഹിച്ച് ആരാധനകൾ പൂർത്തീകരിക്കാൻ തിരുമേനി ശ്രദ്ധിക്കാ

റുണ്ട്. മനസ്സും ശരീരവും ആരാധനയിൽ ലയിപ്പിച്ച് പിഴവുകൾ വരുത്താതെ ആരാധനയർപ്പിക്കുവാൻ തികഞ്ഞ ദൈവഭക്തിയും കൃപയും ധാരാളമായി ഉള്ളവർക്ക് മാത്രമേ സാധിക്കുകയുള്ളൂ. നിർമ്മല ഹൃദയവും തികഞ്ഞ ഏകാഗ്രതയും ഒരുക്കവും ഇക്കാര്യത്തിൽ അനിവാര്യമാണ്. തിരുമേനിയിലെ അദ്ധ്യാപകൻ വിദ്യാർത്ഥികൾക്ക് അറിവിന്റെ സ്രോതസ്സാണ്. വൈദിക സെമിനാരിയിലെ പഠിതാക്കളെ പൗരസ്ത്യ ദർശനത്തിന്റെ ആഴമേറിയ രഹസ്യങ്ങൾ പരിശീലിപ്പിക്കുക വഴി തിരുമേനി തന്റെ ശിഷ്യർക്ക് ആദരണീയനായ ആചാര്യഗുരുശ്രേഷ്ഠനാണ്.

സഭയുടെ മേൽപ്പട്ടക്കാരൻ എന്ന നിലയിൽ എല്ലാ മേഖലകളിലും തിരുമേനി മികവ് പുലർത്തുന്നു എന്നാണ് എന്റെ നിരീക്ഷണം. ദൈവം ഏൽപിച്ച ഉത്തരവാദിത്വങ്ങൾ തികഞ്ഞ വിശ്വസ്തതയോടെ നിറവേറ്റുന്ന അഭിവന്ദ്യ സേവേറിയോസ് തിരുമേനി, അക്ഷരാർത്ഥത്തിൽതന്നെ പൗരസ്ത്യ ക്രൈസ്തവ ദർശനങ്ങളുടെ ഉത്തമനായ കാര്യവിചാരകനാണെന്ന് നിസ്സംശയം പറയാം. തിരുമേനിക്ക് എല്ലാ നന്മകളും ആശംസകളും നേരുന്നു.

# അശരണർക്ക് ആശ്വാസവും പ്രത്യാശയും

## ഫാ. ഡോ. റ്റി. ജെ. ജോഷ്വ

അറുപതു പിന്നിട്ട അഭിവന്ദ്യ മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായ്ക്ക് എന്റെ വിനീതമായ അനുമോദനങ്ങൾ. അദ്ദേഹം ഒരു വിദ്യാർത്ഥി ആയി സെമിനാരിയിൽ എത്തിയ കാലം മുതൽ ആരംഭിച്ച സൗഹൃദവും ആത്മീയബന്ധവും ഉത്തരോത്തരം ശക്തി പ്രാപിച്ചു വളരുന്നു. ആത്മീയതീക്ഷ്ണതയും, പ്രവർത്തനങ്ങളിൽ അർപ്പണബോധവുമുണ്ടായിരുന്ന അദ്ദേഹത്തിന്റെ മാതാവിനെ ഞാൻ ആദരപൂർവ്വം സ്മരിക്കുന്നു. സാമ്പത്തികപരാധീനതകൾ ഏറെ ഉണ്ടായിരുന്നെങ്കിലും, ആത്മീയ പ്രസ്ഥാനങ്ങളിൽ സജീവ പങ്കാളിത്തം വഹിച്ചിരുന്നു. വൈധവ്യത്തിന്റെ ദുഃഖമോ ക്ലേശമോ കുടുംബത്തിന്റെ ആത്മീയ നിലവാരം കുറയ്ക്കുവാൻ അനുവദിച്ചില്ല. തീമോത്തിയോസിന് മാതാവിൽ നിന്ന് ലഭിച്ച വിശ്വാസ തീക്ഷ്ണതയെപ്പറ്റി പൗലോസ് ശ്ലീഹാ ശ്ലാഘിക്കുന്നതുപോലെയാണ് കഥാപുരുഷനെപ്പറ്റിയും പറയാവുന്നത്.

വൈദികസംഘത്തിന്റെ സെക്രട്ടറി ആയി പ്രവർത്തിക്കുമ്പോഴാണ് ഫാദർ എം. എ. മത്തായി (കഥാപുരുഷൻ) തന്റെ സംഘാടകപാടവം വെളിപ്പെടുത്തിയത്. അക്കാലത്താണ് വൈദിക ഡയറക്ടറി പ്രസിദ്ധീകരിച്ചത്. ആ സംരംഭത്തിൽ ഞാനും പങ്കാളി ആയിരുന്നതുകൊണ്ട്, അദ്ദേഹത്തിന്റെ ആസൂത്രണമികവും, സൂക്ഷ്മതയോടും ജാഗ്രതയോടും പ്രവർത്തിക്കുന്നതിനുള്ള കഴിവും എനിക്കു ബോദ്ധ്യമായി. ഹ്രസ്വകാലത്തേക്ക് ഇടുക്കി ഭദ്രാസനത്തിന്റെ ചുമതല വഹിച്ചപ്പോഴും കോട്ടയം സെൻട്രൽ ഭദ്രാസനത്തിന്റെ സഹായകനായി വർത്തിച്ചപ്പോഴും അദ്ദേഹത്തിന്റെ കാര്യക്ഷമത ബോദ്ധ്യമായി. വസ്തുതകളെ ശരിയായി വിശകലനം ചെയ്യുന്നതിനും, ഏതു കാര്യത്തിന്റെയും സൂക്ഷ്മാംശങ്ങളിലേക്ക് കടന്നെടുത്തുന്നതിനുമുള്ള കഴിവ് അന്യാദൃശമാണ്.

അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളിലേക്ക് കണ്ണോടിക്കുമ്പോൾ ശ്രദ്ധയിൽപെടുന്ന അനവധി കാര്യങ്ങളുണ്ട്. അവയിൽ എന്നെ ആകർഷിച്ച ചിലതു പ്രസ്താവിക്കുവാൻ ഈ കുറിപ്പ് ഉപയോഗിക്കുന്നു.

**(1) മുൻഗാമികളെ ആദരിക്കാനും അനുസ്മരിക്കാനുമുള്ള സന്മനസ്സ്:** കണ്ടനാട് ഭദ്രാസനത്തിന്റെ സാരഥ്യം വഹിച്ച് കർമ്മധീരതയോടും ആദർശനിഷ്ഠയോടും സ്തുത്യർഹമായ സേവനം നടത്തിയ അഭിവന്ദ്യ ഔഗേൻ തീമോത്തിയോസ്, ജോസഫ് മാർ പക്കോമിയോസ് തുടങ്ങിയ

തിരുമേനിമാരുടെ പാവനനാമങ്ങൾ വിസ്മൃതിയിലായിപ്പോകാതെ തല മുറകൾ അവരെ ആദരവോടും കൃതജ്ഞതയോടും അനുസ്മരിക്കുവാൻ തക്കവണ്ണം സ്നേഹത്തിന്റെ പ്രവൃത്തികൾ വ്യാപരിക്കുന്ന ചില സ്ഥാപ നങ്ങൾ അവരുടെ നാമത്തിൽ ഉയരുമാറാക്കി. ഓരോ സ്ഥാപനത്തി ന്റെയും പേരു വഹിക്കുന്ന പുണ്യപുരുഷനെപ്പറ്റി അവിടെ വസിക്കുന്ന വരും, സന്ദർശിക്കുന്നവരും, ബന്ധപ്പെടുന്നവരുമായ ഏവർക്കും ഓർക്കു വാൻ ഉപകരിക്കുന്നു.

മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ ചെയ്തതാണ് ഇവിടെ ഓർ ത്തുപോകുന്നത്. അദ്ദേഹത്തിന്റെ മുൻഗാമികളായ ഒന്നാം കാതോലി ക്കായുടെയും (പാമ്പാക്കുട ചെറിയപള്ളി) രണ്ടാം കാതോലിക്കായുടെയും (വാകത്താനം വള്ളിക്കാട്ടു ദയറാ) കബറിടങ്ങൾ വളരെ പരിതാപകര മായ വിധത്തിൽ അവഗണിക്കപ്പെട്ടു കിടക്കുകയായിരുന്നു. രണ്ടു കബ റുകളും കുടുംബക്കാരായ ചില വൈദികരുടെ നിയന്ത്രണത്തിലും മേൽ നോട്ടത്തിലുമായിരുന്നു. ആ കബറുകൾ രണ്ടും സന്ദർശിച്ചിട്ടുള്ളവർ ക്കെല്ലാം അവയുടെ ശോച്യാവസ്ഥ ബോദ്ധ്യമാകുമായിരുന്നു. മാത്യൂസ് പ്രഥമൻ കാതോലിക്കാ ആദ്യം ചെയ്തത് ഈ രണ്ടു കബറുകളും പുതു ക്കിപ്പണിത് ആകർഷികമാക്കുകയായിരുന്നു. മുൻഗാമികളെ ആദരവോടും കൃതജ്ഞതയോടും അനുസ്മരിക്കുന്നതും, അവരുടെ ഓർമ്മ നിലനിർ ത്തുവാൻ തക്കവണ്ണം പ്രവർത്തിക്കുന്നതും ഉത്തമരായ പിൻഗാമികളുടെ കർത്തവ്യമാണ്.

**(2) സമൂഹത്തിലെ അശരണരും ഹതഭാഗ്യരുമായവരെപ്പറ്റിയുള്ള കരുതൽ:** പല ഉന്നതസ്ഥാനിയരും തങ്ങളുടെ സ്വാധീനവും, സാമ്പത്തിക സാദ്ധ്യതകളും ഉപയോഗിച്ച് ലാഭം കൊയ്തെടുക്കാനും, അധികാരവും പദവിയും വർദ്ധിപ്പിക്കാനും ഉപകരിക്കുന്ന വിധത്തിൽ വിദ്യാലയങ്ങളും കോളേജുകളും, സാങ്കേതികസ്ഥാപനങ്ങളും പടുത്തുയർത്താനാണ് ശ്രമി ക്കുക. നമ്മുടെ സഭയിൽത്തന്നെ അതിനു ദൃഷ്ടാന്തങ്ങളുണ്ട്. വിദ്യാ ഭ്യാസത്തെ വ്യവസായമാക്കി മാറ്റുന്ന ദൂഷിതവലയത്തിൽ നമ്മുടെ നേതാ ക്കന്മാരും പെട്ടുപോയിട്ടുണ്ട് എന്ന് ഖേദത്തോടെ പ്രസ്താവിക്കേണ്ടിയി രിക്കുന്നു.

എന്നാൽ ആ പ്രവണതയിൽ നിന്ന് വ്യത്യസ്തമായി അശരണരും, സമൂഹത്തിൽ അവഗണിക്കപ്പെട്ടവരുമായ സഹോദരങ്ങളെ സംരക്ഷി ക്കാനും, അവർക്ക് സ്നേഹത്തിന്റെ പരിചരണവും കരുതലിന്റെ സഹാ യവും നൽകുവാനും തക്കവണ്ണം നാലോ അഞ്ചോ സ്ഥാപനങ്ങൾ സേവേ റിയോസ് തിരുമേനി സ്ഥാപിച്ച് ശ്രേഷ്ഠമായ വിധത്തിൽ സംരക്ഷിക്കുന്നു. അത് അദ്ദേഹത്തിന്റെ ആർദ്രമനസ്സിനെ വെളിപ്പെടുത്തുന്നതാണ്.

മന്ദബുദ്ധികളും, ശാരീരിക വൈകല്യമുള്ളവരുമായ കുട്ടികൾ അവരുടെ മാതാപിതാക്കൾക്ക് ഒരു വലിയ ഭാരമാണ്. മറ്റു കുട്ടികളെക്കാൾ കൂടുതൽ ശ്രദ്ധയും കരുതലും ശുശ്രൂഷയും അവർക്കാവശ്യമുണ്ട്. കുടുംബത്തിന്റെ മറ്റു കർത്തവ്യങ്ങൾ നിർവിഘ്നം നിർവ്വഹിക്കയും വേണം. പല മാതാപിതാക്കളും പല സന്ദർശനങ്ങളും സമ്പർക്കങ്ങളും പരിപാടികളും എല്ലാം ഒഴിവാക്കിയാണ് ഇത്തരം ഹതഭാഗ്യരായ കുഞ്ഞുങ്ങളെ സംരക്ഷിക്കുന്നത്.

മാതാപിതാക്കൾക്കു സംരക്ഷിക്കാൻ പ്രയാസമുള്ളവരും, താല്പര്യമില്ലാത്തവരുമുണ്ട്. അവരുടെ ഇത്തരം കുഞ്ഞുങ്ങളെ ഏറ്റെടുത്ത് അവർക്ക് ആവശ്യമായ സ്നേഹവാത്സല്യങ്ങളും, ശുശ്രൂഷസഹായങ്ങളും, പ്രവർത്തനപരിശീലനവും എല്ലാം നൽകുവാൻ തക്കവണ്ണം നടത്തുന്ന സ്നേഹഭവനങ്ങൾ തികച്ചും പ്രശംസാർഹമാണ്. അവയുടെ പ്രവർത്തനത്തിന് എന്തെങ്കിലും മൂലധനം കരുതിക്കൊണ്ടല്ല ആരംഭിച്ചത്. ഉദാരമതികളും സ്നേഹസമ്പന്നരുമായ ദൈവമക്കൾ – സ്വദേശത്തും വിദേശത്തുമുള്ളവർ – ഈ സ്നേഹശുശ്രൂഷയിൽ സഹകരിക്കുമെന്നുള്ള ശുഭപ്രതീക്ഷയുയാണ് അദ്ദേഹത്തിനുള്ളത്. അത് ഒട്ടും അസ്ഥാനത്തല്ല എന്നതുന്നെയാണ് ഇതുവരെയുള്ള ചരിത്രം തെളിയിച്ചിട്ടുള്ളത്. പ്രതീക്ഷയും, പ്രത്യാശയും, പ്രതിഭയും, പ്രമോദവും എല്ലാം ഉണർത്തുന്ന എത്രയെത്ര പ്രസ്ഥാനങ്ങൾ ചുരുങ്ങിയ സമയത്തിനുള്ളിൽ മുളച്ചു വളർന്ന് ഫലമണിഞ്ഞു നിൽക്കുന്നു. നമ്മുടെ സഭയിൽ മറ്റാരും കൈവരിക്കാത്ത നേട്ടമായി ഞാൻ ഇതിനെ കരുതുന്നു. പൗലോസ് ശ്ലീഹാ ആഹ്വാനം ചെയ്യുന്നത് ക്രിസ്തു യേശുവിന്റെ മനോഭാവം നിങ്ങൾക്ക് ഉണ്ടാകട്ടെ എന്നാണ് (ഫിലി 2:5). ആ മനോഭാവം ആർദ്രതയുടെയും, കരുതലിന്റെയും സഹാനുഭൂതിയുടേതുമാണ്. ഈ ജനത്തെ കണ്ടിട്ട് എന്റെ മനസ്സലിയുന്നു എന്ന് അവിടന്നു കല്പിച്ചിട്ടുള്ളത് ഓർക്കുക. യേശു മനസ്സലിഞ്ഞു എന്ന ക്രിയ സുവിശേഷങ്ങളിൽ ആവർത്തിച്ചു വായിക്കാം. ആ മനസ്സലിവ് ഉള്ളവർ അശരണരെ അവഗണിക്കയില്ല. അവർ പറയുന്നത്, ക്രിസ്തുവിന്റെ സ്നേഹം ഞങ്ങളെ നിർബ്ബന്ധിക്കുന്നു എന്നായിരിക്കും. അവർ ഓർക്കുന്നത് കർത്താവിന്റെ വാക്കുകളാണ് 'ഈ ചെറിയവരിൽ ഒരുവൻ നിങ്ങൾ ചെയ്തിടത്തോളം എനിക്കു ചെയ്തതാകുന്നു' എന്നുള്ളത്.

**(3) കാര്യവിചാരകത്വത്തിന്റെ ഉത്തമദൃഷ്ടാന്തം:** കേരളത്തിൽ പല സാമൂഹ്യ പ്രവർത്തകരും തങ്ങൾ നടത്തുന്ന ചില സ്ഥാപനങ്ങളുടെ പേരിൽ വൻതട്ടിപ്പും വെട്ടിപ്പും നടത്തി സ്വന്തം കീശ വീർപ്പിക്കുന്ന അനുഭവങ്ങൾ ധാരാളമുണ്ട്. അവയെപ്പറ്റിയൊക്കെ അപവാദങ്ങളും വിമർശനങ്ങളും മാദ്ധ്യമങ്ങളിൽ ധാരാളം പ്രത്യക്ഷപ്പെടാറുള്ളതാണ്. അക്കൗ

ണ്ടബിലിറ്റി എന്ന വാക്ക് കാര്യവിചാരകത്വത്തിലെ മൗലികമായ ഒന്നാണ്. അതില്ലാത്ത അനവധി പൊതുപ്രവർത്തകരെ നമുക്കു കാണാം. കർത്താവിന്റെ ഉപദേശത്തിൽ കാര്യവിചാരകത്വം പ്രാധാന്യം അർഹിക്കുന്ന ഒന്നായി അവതരിപ്പിക്കുന്നതും ഓരോ ഭൃത്യനോടും കണക്കു ബോധിപ്പിക്കാൻ പറയുന്നതും കാണാം.

ഓരോ പ്രസ്ഥാനവും തുടങ്ങുമ്പോൾ ജനം സഹായം അർപ്പിക്കുവാൻ മുമ്പോട്ടു വരുന്നത് നടത്തിപ്പുകാരന്റെ വിശ്വസ്തതയിലും കൃത്യതയിലുമുള്ള വിശ്വാസം മൂലമാണ്. ശരിയായി വിനിയോഗിക്കുന്നു എന്നും, എല്ലാറ്റിനും കൃത്യമായ കണക്കും റിപ്പോർട്ടും യഥാസമയം പ്രസിദ്ധീകരിക്കുന്നു എന്നുമുള്ളത് പിന്നെയും നൽകാൻ പ്രേരിപ്പിക്കുന്ന ഘടകമാണ്. പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയെ ഇത്തരുണത്തിൽ ഓർത്തുപോവുകയാണ്. അദ്ദേഹം പേഴ്സ് ഉപയോഗിച്ചിരുന്നില്ല. തുണി കൊണ്ടു തയ്പിച്ച മടിശീല ആയിരുന്നു. സ്വന്തം ഉപയോഗത്തിനായി കൊടുത്താലും, സ്ലീബാദാസ സമൂഹത്തിനുവേണ്ടി കൊടുത്താലും എല്ലാം ഒരു മടിശീലയിലായിരുന്നു സൂക്ഷിച്ചത്. തനിക്കു ലഭിച്ചതെല്ലാം സ്ലീബാദാസ സമൂഹത്തിനുവേണ്ടി കൃത്യമായി വിനിമയം ചെയ്തിരുന്നു. വർഷംതോറും അതിന്റെ കണക്കും റിപ്പോർട്ടും എല്ലാ ദാതാക്കൾക്കും എത്തിച്ചുകൊടുക്കുകയും ചെയ്തു. ഏതാണ്ട് ആ മാതൃക തന്നെയാണ് മാർ സേവേറിയോസ് തിരുമേനിയും പിന്തുടരുന്നത്. അതുകൊണ്ട് അദ്ദേഹത്തിന്റെ എല്ലാ സ്ഥാപനങ്ങൾക്കും പദ്ധതികൾക്കും ലോഭമില്ലാതെ സാമ്പത്തിക സഹായം ഒഴുകി എത്തുന്നു. പൊതുരംഗത്ത് പ്രവർത്തിക്കുന്ന എല്ലാവർക്കും മാതൃകയും പ്രചോദനവുമാകാൻ അദ്ദേഹത്തിനു കഴിയുന്നുണ്ട്.

**(4) സഭാപാരമ്പര്യവും പൈതൃകവും സംരക്ഷിക്കുന്നതിലുള്ള തീക്ഷ്ണത ശ്രദ്ധേയമായ മറ്റൊരു കാര്യമാണ്.** വിദ്യാർത്ഥി ആയിരിക്കുമ്പോൾത്തന്നെ നമ്മുടെ നമസ്കാരങ്ങളും ശുശ്രൂഷക്രമങ്ങളും ശ്രദ്ധാപൂർവ്വം പഠിക്കുന്നതിന് ഉത്സാഹിച്ചിരുന്നു. അതിനായി കോരുത് മല്പാനച്ചന്റെ മുറിയിൽ, പ്രത്യേക സമയം കണ്ടെത്തി പഠനം നടത്തി. അനുഷ്ഠാനപരമായ കാര്യങ്ങൾ ശ്രദ്ധയോടും സൂക്ഷ്മതയോടും നടത്തുവാൻ ഇന്നു സാധിക്കുന്നത് അന്ന് അതിനായി താല്പര്യപ്പെട്ടതിനാലാണ്. നമ്മുടെ ആരാധനയും ശുശ്രൂഷകളും അനുഷ്ഠാനപ്രധാനമാണ്. ഓരോ കർമ്മവും അർത്ഥസമ്പുഷ്ടമാണ്. അതു മനസ്സിലാക്കി നിർവ്വഹിക്കുമ്പോൾ മാത്രമേ ഹൃദ്യവും അനുഗ്രഹപ്രദവുമാകയുള്ളു. എന്നാൽ കാലദേശവ്യത്യാസങ്ങൾ കൊണ്ടും ജീവിതവീക്ഷണത്തിലും ശൈലിയിലും വന്നുചേരുന്ന മാറ്റങ്ങൾകൊണ്ടും, ചില കാര്യങ്ങൾ അപ്രസക്തങ്ങളും നിരർത്ഥകവുമായി മാറാം. അതു വിവേചിച്ചറിയാനും ആനുകാലിക

ജീവിതത്തോടും അതിന്റെ ആവശ്യങ്ങൾക്കനുസൃതമായും വരുത്താനും കഴിയേണ്ടിയിരിക്കുന്നു. മൗലികങ്ങളായവ നില നിറുത്തിക്കൊണ്ടുവേണം കാലികമായ മാറ്റങ്ങൾ വരുത്തേണ്ടത്.

ആരാധനാചരിത്രം; അതിന്റെ വേദശാസ്ത്രം, വേദപുസ്തക പശ്ചാത്തലം, ഇതരസഭകളിലെ നിലപാട് എന്നിവയെപ്പറ്റിയൊക്കെ വ്യക്തമായ ബോദ്ധ്യം ആവശ്യമാണ്. ഇക്കാര്യങ്ങളിൽ ആവശ്യമായി വിജ്ഞാനം തിരുമേനി ആർജ്ജിച്ചിട്ടുള്ളത് അഭിനന്ദനീയമാണ്.

ഏൽക്കുന്ന ചുമതലകൾ ഏറ്റവും വിശ്വസ്തതയോടും കൃത്യനിഷ്ഠയോടും, ആസൂത്രിതമായും നിർവ്വഹിക്കുന്നു എന്നുള്ളത് തിരുമേനിയുടെ സവിശേഷതയാണ്. ഷഷ്ട്യബ്ദപൂർത്തി കൈവരിക്കുന്ന അദ്ദേഹത്തിന് എന്റെ വിനീതമായ ആശംസകളും അനുമോദനങ്ങളും അർപ്പിക്കുന്നു. സഭയുടെ നേതൃത്വനിരയിൽ വിലപ്പെട്ട സംഭാവനകൾ സഭാപ്രവർത്തനങ്ങൾക്കു നൽകാൻ ദൈവം സഹായിക്കട്ടെ.

# Pastoral Ministry and the Art of Flying

Fr. Dr. K. M. George

***(It is with delight that I contribute this article in honour of H.G. Dr. Mathews Mar Severios who is celebrating his 60th birthday. His humanitarian contributions to Church and Society are laudable. Metropolitan Mar Severios has taken with utmost seriousness the gospel message of our Lord to care for the poor and the needy. The Church is proud of the many institutions and projects he has pioneered in order to serve the weaker and marginalized sections of our society.***

***In addition to all this remarkable social work, he is shouldering the big responsibilities of the Secretary of the Synod and is actively teaching Theology at the Orthodox Theological Seminary. I pray for continuing guidance and all blessings in his very fruitful ministry.)***

"The scope of our art is to give wings to the soul", so wrote Gregory of Nazianzus, the 4th century theologian, poet, orator and philosopher. He was referring to the vocation of a theologian who is also called to exercise pastoral ministry for the people. Gregory, called "theologian" by the Christian tradition for his monumental work of expounding the doctrine of the Trinity, was one of the most learned men among the ancient Fathers of the Church. Having spent 10 years in 'secular' learning in the academy in Athens, Gregory, a lay person of aristocratic background, returned to his native Cappadocia with a deep desire to lead a quiet contemplative life. Through the intense study of the Scriptures he aspired to turn the celebrated Greek learning (*logos*) or "the bastard letters", as he called it with both admiration and criticism, to the wisdom of the true *Logos*, the Word of God incarnate. He was forcibly ordained to priesthood by his own father, bishop of Nazianzus in spite of his resistance. He left the place in protest and fled to a solitary hermitage for meditation and study with his close friend Basil, but later returned and accepted the call of the Church. The well-known speech he made on that occasion gives us an inspiring vision of the pastoral ministry and the person of a pastor-teacher-theologian vis-à-vis the people of God. His oration on pastoral ministry and why he was reluctant at first to accept it inspired both John Chrysostom and Pope Gregory the Great in their own famous writings about the pastoral ministry.

My intention here is not to discuss the life and work of St. Gregory of Nazianzus. Let me simply dwell on the rich *metaphor of wings* Gregory makes use of as he addressed the question of ministry in an age and place different from ours, but also similar in many respects. The metaphor of wings has

echoes in the liturgical-spiritual practice of the Church. Wings stand for upward movement, for soaring high up in the sky. Wings can carry up a body that is otherwise heavy and pulled down to earth by the gravitational force. In spiritual exercises, especially in the Eastern Christian ascetic tradition, standing posture for prayer is an effort to overcome the natural inclination of our body to yield to the force of the dust of the earth, a metaphorical expression for death. The model here is the risen Christ who overcomes the grip of evil and death, and is portrayed in iconography in an ascending/flying mode. In the Eastern Christian tradition in general all community prayers and the liturgy are done standing (*kaumo)* in an emulative participation in the resurrection (*kyomto)* of Christ. Observing a vigil or state of wakefulness has the same principle. Sleep stands for weight of the body, downward pull, lying down and returning to the dust of the earth or death. Resisting sleep and standing up symbolise the quest for life and hope for resurrection.

Bodies of Adam and Eve in paradise, according to Patristic exegesis, were weightless and transparent. The fall consisted in adding weight to their bodies and they became opaque, resistant to light. This is our present human condition. We lost our wings, fatigue and sleep weighing on us, bodies being constantly pulled to the ground. All transparency between human beings and between humans and nature is lost.

The human desire to fly, therefore, is a spiritual quest at its core. It is the ancient aspiration of humanity to break loose from the clutches of gravity and finally of death and disintegration. A story attributed to Fr. Raimundo Panikkar goes thus: One of his nephews was trained as a pilot. The young pilot went to receive blessings from his grandmother before the first flight. The elderly grandmother was happy but a bit concerned about her little boy going up in the air. While blessing him, she gave him a piece of advice: 'My child, when you take the plane, always fly low and slow'. We can easily imagine the outcome of flying low and slow!

Christian spirituality is about flying high, and helping others fly too. This is what St. Gregory attributes to the vocation of pastor-theologians – participating in the work of Christ, redeeming creation from its downward course of disintegration to non-being and lifting it up to the source of light and life. Eucharistic anaphora (from *anaphero* = lift up), the heart of the liturgy, does exactly the same thing. The celebrant in Christ-like manner carries up the whole creation in the form of bread and wine to the presence of the Creator God in praise and thanksgiving. This is to provide wings to the world weighed down by the power of death.

Let me identity three broad areas which require the special attention of a wing-providing pastoral ministry:

ന്നത്. ഇത്രയും വിപുലമായ അധികാരങ്ങൾ എപ്പിസ്ക്കോപ്പയ്ക്ക് നൽകുമ്പോഴും, അവയുടെ വിനിയോഗം ജനങ്ങളിൽ നിന്ന് വേറിട്ടു നിന്നുകൊണ്ടാകരുത് എന്ന് നമ്മുടെ സഭാ ഭരണഘടനയ്ക്ക് രൂപം നൽകിയവർ ആഗ്രഹിച്ചു. ജനങ്ങൾക്കും വൈദികർക്കും ഒപ്പം നിന്നുകൊണ്ടുവേണം എപ്പിസ്ക്കോപ്പ തന്റെ അധികാരം വിനിയോഗിക്കുവാൻ. ഒരു ഭരണാധികാരി എന്നതിനൊപ്പം തന്റെ അജഗണങ്ങൾക്ക് ഒരു നല്ല ഇടയനും, ഗുരുവും എല്ലാമായിരിക്കണം ഒരു മേൽപ്പട്ടക്കാരൻ.

## ഇടയനും ഗുരുവും

ജനങ്ങളെ നയിക്കുന്നവർ നല്ല ഇടയന്മാരായിരിക്കണം. ഞാൻ നല്ല ഇടയനാകുന്നു എന്ന കർത്താവിന്റെ വാക്കുകൾ തന്നെയാണ് അടിസ്ഥാനം. അജഗണങ്ങളെ പച്ചയായ പുൽപ്പുറങ്ങളിലേയ്ക്കും, സ്വച്ഛമായ ജലത്തിങ്കലേയ്ക്കും നയിക്കുന്നവനായിരിക്കണം നല്ല ഇടയൻ. എപ്പിസ്കോപ്പയുടെ അംശവടി ഇടയന്റെ വടിയാണെന്ന് അഭി. പൗലൂസ് മാർ ഗ്രിഗോറിയോസ് തിരുമേനി ഓതിത്തന്നത് ഇപ്പോഴും ഓർക്കുന്നു. അഗ്രം വളഞ്ഞതാണ് ഇടയന്റെ വടി. കുഴിയിൽ വീണുപോകുന്ന ആടുകളെ അവിടെ നിന്നും കോരിയെടുക്കുന്നതിനും യഥാർത്ഥ മാർഗ്ഗത്തിലേയ്ക്ക് അവയെ നയിക്കുന്നതിനുമാണ് അത് ഉപയോഗിക്കേണ്ടത്, ആടുകളെ അടിക്കുവാനല്ല. ഇതുപറയുമ്പോൾ, ശിക്ഷണമില്ലാത്ത ഒരു നേതൃത്വമാണ് നൽകേണ്ടത് എന്ന് ധരിക്കുവാനിടയാകരുത്. തെറ്റു ചെയ്തവർക്കെതിരെ ചാട്ടവാർ എടുത്ത ക്രിസ്തുവിന്റെ അനുയായികൾക്ക് ശിക്ഷണം ആവശ്യം തന്നെ. എന്നാൽ അത് അജഗമണങ്ങളെ വേദനിപ്പിക്കുക എന്ന ലക്ഷ്യത്തോടെയാകരുതെന്നു മാത്രം. ജനങ്ങളെക്കുറിച്ച് കരുതലും വാശി അശേഷവുമില്ലാത്ത ശിക്ഷണവുമാണ് ജനങ്ങളും വൈദികരും തങ്ങളുടെ ഇടയനിൽ നിന്നും പ്രതീക്ഷിക്കുന്നത്. ആടുകൾക്ക് ആത്മീയ ആഹാരം നൽകുവാൻ തക്ക ആത്മീയശക്തി പ്രാപിച്ചവനാകണം ഇടയൻ.

അപ്പൊസ്തോലികവിശ്വാസം ജനങ്ങളെ പഠിപ്പിക്കുക എന്നത് ഒരു മേൽപ്പട്ടക്കാരന്റെ പ്രധാന ചുമതലകളിലൊന്നാണ്. സ്വന്തമായ സ്വതന്ത്രചിന്താഗതികൾ തന്നിഷ്ടംപോലെ പഠിപ്പിക്കുന്നവനല്ല നല്ല ഗുരു. അപ്പൊസ്തോലികസമൂഹത്തിന്റെ വിശ്വാസം തലമുറകൾ കൈമാറി ലഭിച്ചവരാണ് എപ്പിസ്ക്കോപ്പന്മാർ എങ്കിൽ, ആ ലഭിച്ച പാരമ്പര്യത്തെ കലർപ്പു കൂടാതെ പഠിപ്പിക്കാൻ സാധിക്കണം. കാലത്തിന് അനുസൃതമായ സ്വന്ത അഭിപ്രായങ്ങൾ ഉണ്ടാകരുതെന്ന് ഇതിന് അർത്ഥമില്ല. ഏതഭിപ്രായവും സഭയുടെ പാരമ്പര്യങ്ങൾക്ക് എതിരാണോ എന്ന് പരിശോധിച്ച ശേഷം മാത്രമേ ഉപദേശിക്കാവൂ. ഓരോ മേൽപ്പട്ടക്കാരും, ഓരോ പള്ളിയിൽ ചെല്ലുമ്പോഴും, അവിടെയെല്ലാം സ്വന്തമായ പ്രത്യേകതകൾ

സ്ഥാപിക്കുവാൻ തുടങ്ങിയാൽ അത് അരോചകമാവുകയും അനൈക്യം സൃഷ്ടിക്കയും ചെയ്യും.

കൊടിയ ചെന്നായ്ക്കൾ ജനത്തെ ആക്രമിച്ച് പലതര മോഹനവാഗ്ദാനങ്ങൾ നൽകി, അസ്വീകാര്യമായ ആത്മികതകളിലേക്ക് അവരെ നയിക്കുമ്പോൾ, ആ പ്രവണതകളിൽ നിന്ന് അവരെ രക്ഷിക്കുവാനുള്ള ദൗത്യം ഇടയന്റേതാണ്. ആരാധനാമദ്ധ്യേയുള്ള പ്രസംഗങ്ങളിലും, ആത്മീകസംഘടനാ യോഗങ്ങളിലും എല്ലാം ഉപരിപ്ലവങ്ങളായ പരാമർശങ്ങളെക്കാളധികം സഭാവിശ്വാസം പഠിപ്പിക്കുവാൻ സാധിക്കണം.

### ഭരണസാരഥിയായ മെത്രാപ്പോലീത്താ

ഒരെപ്പിസ്ക്കോപ്പ ഒരു നല്ല ഭരണകർത്താവു കൂടി ആകണമെന്നത് അതിപ്രധാനമാണ്, കാരണം ആ പദത്തിന്റെ അർത്ഥം തന്നെ മേൽനോട്ടക്കാരൻ (overseer) എന്നാണ്. മേൽപറഞ്ഞ നല്ല ഇടയന്റെയും, സദ്ഗുരുവിന്റെയും ഗുണഗണങ്ങൾ വേണ്ടവണ്ണം ഉള്ള ആൾക്കു മാത്രമേ ഒരു നല്ല ഭരണാധിപനാകാൻ സാധിക്കൂ. ജനങ്ങളിൽ നിന്നകന്ന് മണിമാളികയിൽ കഴിയുന്ന ഒരു ഭരണക്കാരനെയല്ല ക്രിസ്തുവും, വി. വേദപുസ്തകവും, സഭാപിതാക്കന്മാരും വിഭാവനം ചെയ്തിട്ടുള്ളത്. ജനങ്ങളെ മനസ്സിലാക്കി, ജനങ്ങളോടൊപ്പം നിന്ന് സഭയുടെ കെട്ടുപണിക്കായി പ്രവർത്തിക്കേണ്ടയാളാണ് എപ്പിസ്ക്കോപ്പ. മലങ്കരസഭയുടെ ഭരണഘടനയനുസരിച്ച്, ഇടവക പൊതുയോഗം എടുക്കുന്ന തീരുമാനം അസ്വീകാര്യമെങ്കിൽ അതിനെ തിരസ്ക്കരിക്കുവാനുള്ള അധികാരം മാത്രമേ ഭദ്രാസനാധിപനുള്ളു. സ്വന്തം ഇംഗിതങ്ങൾ പൊതുയോഗത്തിന്മേൽ അടിച്ചേൽപ്പിക്കാൻ മെത്രാപ്പോലീത്തായ്ക്ക് അധികാരമില്ല. തീരുമാനങ്ങൾ സ്വയമായെടുത്തിട്ട് അവ അംഗീകരിപ്പിക്കുന്നതിനുവേണ്ടി മാത്രം സമിതികൾ കൂടുന്ന പ്രവണത ജനങ്ങളെ ഭരണാധിപനിൽ നിന്ന് അകറ്റുകയേയുള്ളു. ഭരണത്തിൽ അധികാരത്തെക്കാൾ അധികം സ്നേഹവും താഴ്മയുമാണ് പ്രകടമാകേണ്ടത്. നാം കൽപ്പിക്കാം, നിങ്ങൾ അനുസരിച്ചാൽ മതി എന്ന വിധത്തിലുള്ള ഭരണശൈലി ഒരു ക്രിസ്തീയ സഭാനേതാവിന് ഒരിക്കലും യോജിച്ചതാവില്ല. എല്ലാവരെയും പ്രീതിപ്പെടുത്തുവാൻ ജനം പറയുന്ന എന്തിനും അംഗീകാരം കൊടുക്കുന്നതും അബദ്ധമാകും. പ്രാർത്ഥനാജീവിതത്തിൽ നിന്നും, ദൈവസംസർഗ്ഗത്തിൽ നിന്നും ലഭിക്കുന്ന വിവേചനാശക്തി വേണ്ടവിധത്തിൽ ഉപയോഗിക്കുവാൻ ഒരു മെത്രാപ്പോലീത്തായ്ക്ക് കഴിയണം.

കൃത്യമായ ഇടവക സന്ദർശനം, ആത്മീകസംഘടനാ പ്രവർത്തനങ്ങളുടെ മേൽനോട്ടം, പരാതികൾ കേൾക്കാനുള്ള സന്മനസ്സ്, നിഷ്പക്ഷമായി വിധി കൽപ്പിക്കാനുള്ള ചങ്കൂറ്റം, മുറിവുകൾ ഉണ്ടാകുന്നിടത്ത്,

അവ പൊറുപ്പിക്കുവാൻ മുൻകൈ എടുക്കുവാനുള്ള താഴ്മ, ഇവയെല്ലാം ഒരു ഭരണാധിപന് ഉണ്ടാകേണ്ട അത്യാവശ്യ ഗുണഗണങ്ങളാണ്. മറ്റുള്ളവരെയെല്ലാം മുട്ടുകുത്തിച്ചുകൊണ്ട് മുൻപോട്ടുപോകുന്ന ഭരണരീതിക്ക് ഒരുപക്ഷേ താൽക്കാലിക വിജയം ഉണ്ടായേക്കാമെങ്കിലും അതു ശാശ്വതമായി നിലനിൽക്കയില്ല. വിമർശനങ്ങൾ സ്വസ്ഥതയോടെ കേൾക്കുവാനും, അവയിൽ കഴമ്പുണ്ടെങ്കിൽ സ്വയം തിരുത്തുവാനും കഴിയുന്ന ഒരു ഭരണസാരഥിക്കു മാത്രമേ ജനഹൃദയങ്ങളെ കവരുവാനാകൂ. നിർബ്ബന്ധം കൊണ്ട് അനുസരിക്കുന്നതല്ല, സ്നേഹം കൊണ്ട് അനുസരിക്കുന്നതാണ് ശരിയായ അനുസരണം. ബഹുമാനം കൊടുത്ത് ആദരവ് ആർജ്ജിക്കണം.

മെത്രാപ്പോലീത്ത പട്ടത്വത്തിൽ ഉയർന്നവനെങ്കിലും തന്നെക്കാൾ വളരെ മുതിർന്ന വൈദികരെയും, അത്മായരെയും യുക്തമായ വിധത്തിൽ ബഹുമാനിക്കുവാൻ സന്മനസ്സുള്ള ആളായിരിക്കണം. മേൽപ്പട്ടക്കാരനായ ശേഷവും സ്വന്തഗുരു ദൂരേ നിന്ന് വരുന്നതു കാണുമ്പോഴേ എഴുന്നേറ്റു നിന്ന് ആദരവു കാട്ടിയിരുന്ന പരിശുദ്ധ പരുമല തിരുമേനി ഇക്കാര്യത്തിൽ എല്ലാവർക്കും മാതൃകയാകേണ്ടതാണ്.

## ആധുനിക കണ്ടനാട് ഭദ്രാസനത്തിന്റെ മുഖ്യശില്പി

ഭരണ സാരഥ്യത്തിന്റെ കാര്യത്തിൽ കണ്ടനാട് ഭദ്രാസനം എന്നും അനുഗ്രഹീതയായിരുന്നു. മലങ്കരസഭ ഒരു പ്രതിസന്ധിയിൽ എത്തിനിന്ന അവസരത്തിൽ ധൈര്യസമേതം സഭയുടെ സാരഥ്യം ഏറ്റെടുത്ത ഭദ്രാസനത്തിന്റെ ആദ്യത്തെ മെത്രാപ്പോലീത്ത മുറിമറ്റത്തിൽ ബാവായും, വിനയത്തിന്റെ പര്യായമായിരുന്ന പരി. ഔഗേൻ ബാവായും, കക്ഷിവഴക്കിന്റെ കുത്തൊഴുക്കിൽപ്പെട്ട് ഭദ്രാസനം ആടിയുലഞ്ഞപ്പോൾ അതിനെ നങ്കൂരമിട്ട് ഉറപ്പിച്ച അഭിവന്ദ്യ ജോസഫ് മാർ പക്കോമിയോസ് തിരുമേനിയും ഈ ഭദ്രാസനത്തിന്റെ പൂർവ്വ നേതാക്കളായിരുന്നു എന്നത് ഓർക്കുമ്പോൾ ദൈവത്തെ മഹത്ത്വപ്പെടുത്തുവാൻ നമുക്ക് വകയുണ്ട്. ഇന്ന് കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തെ നയിക്കുന്ന അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത ഇവരുടെയെല്ലാം യഥാർത്ഥ പിൻഗാമിയാണ്. അജഗണങ്ങളെ യഥാർത്ഥ ആത്മികഭോജനത്താൽ സന്തുഷ്ടരാക്കുവാൻ തക്ക ആത്മികനിറവുള്ള സന്യാസിശ്രേഷ്ഠനും, ഒരു ഉത്തമഗുരുവായി പ്രശോഭിക്കുവാൻ തക്ക വിജ്ഞാനം നേടിയ വിദ്യാസമ്പന്നനുമാണ് അഭിവന്ദ്യ തിരുമേനി. ഭരണതലത്തിൽ അനേകം നല്ലഗുണങ്ങൾ അദ്ദേഹത്തിൽ വിളങ്ങി നിൽക്കുന്നു. ഏതൊരു കാര്യത്തിന് ആഹ്വാനം നൽകിയാലും ഭദ്രാസനത്തിലെ ജനങ്ങളും വൈദികരും പിറുപിറുപ്പുകൂ

ടാതെ തിരുമേനിയുടെ പിന്നിൽ അണിനിരക്കും. അതിന്റെ കാരണം അദ്ദേഹത്തിന്റെ ഭരണനൈപുണ്യമാണ്. തന്റെ അജഗണങ്ങളോട് ചേർന്നു നിന്ന് പ്രവർത്തിക്കുന്നതിന്റെ ഫലമാണ് ചുരുങ്ങിയ കാലം കൊണ്ട് ഭദ്രാസനത്തിൽ ഉണ്ടായ അനേകം പ്രസ്ഥാനങ്ങൾ. ദാനം ചെയ്യുവാൻ പൊതുവേ വിമുഖരായിരുന്ന ഭദ്രാസനാംഗങ്ങളെ ദാന ശീലം പഠിപ്പിക്കുവാൻ തിരുമേനിക്കു സാധിച്ചു. വർഷംതോറും നടത്തുന്ന ഭദ്രാസനദിനാഘോഷങ്ങൾ കൂട്ടായ പ്രവർത്തന ങ്ങൾക്കും, സഹകരണത്തിനും അവസരമൊരുക്കുകയും, അതു വഴി ദൃഢമായ സ്നേഹബന്ധങ്ങൾ സ്ഥാപിക്കുവാൻ ഇടയാക്കു കയും ചെയ്തു. ആത്മിക സംഘടനാപ്രവർത്തനങ്ങൾക്ക് തിരു മേനി നൽകുന്ന ശ്രദ്ധ വളരെ വലുതാണ്. ആത്മിക സംഘടനക ളുടെയെല്ലാം ഏറ്റവും ചെറുതെന്നു തോന്നാവുന്ന മേഖലാ യോഗ ങ്ങളിൽപോലും, എത്ര തിരക്കുണ്ടായിരുന്നാലും, തിരുമേനി വന്ന് സംബന്ധിക്കുകയും ക്ലാസുകൾ എടുക്കുകയും ചെയ്യുന്നു. വലിയ ആഘോഷങ്ങളും മറ്റും സംഘടിപ്പിക്കേണ്ടിവരുമ്പോൾ, ചുമതല കൾ ഓരോരുത്തരെ ഏൽപ്പിച്ചാലും ഓരോ കാര്യത്തിന്റെയും പ്രവർത്തനം ശ്രദ്ധിക്കുകയും ചുമതലകൾ ഏറ്റവർ അത് വേണ്ട വണ്ണം നിർവ്വഹിക്കുന്നുണ്ടോ എന്ന് നിരീക്ഷിക്കുവാൻ വേണ്ടിവ ന്നാൽ വേറേ ഒരു നിര സൂപ്പർവൈസർമാരെയും തിരുമേനി ചുമ തലപ്പെടുത്തും. എല്ലാക്കാര്യങ്ങളുടെയും ഏറ്റവും ചെറിയ വിശ ദാംശം പോലും ശ്രദ്ധിക്കുന്ന പ്രവണത എല്ലാ നേതാക്കളിലും കണ്ടെന്നു വരില്ല.

സാമ്പത്തിക കാര്യങ്ങളിലെ സുതാര്യതയും അഭിവന്ദ്യ സേവേ റിയോസ് തിരുമേനിയുടെ എടുത്തു പറയേണ്ട ഒരു ഗുണം തന്നെ യാണ്. ലഭിക്കുന്ന കൈമുത്തിനു പോലും രസീതു നൽകുന്ന ഉദാത്ത മാതൃകയാണ് ഈ പിതാവ് കാട്ടിത്തരുന്നത്. ഭദ്രാസന ത്തിന്റെയും, താൻ നേതൃത്വം നൽകുന്ന സ്ഥാപനങ്ങളുടെയും കണക്കുകൾ യഥാസമയം ഓഡിറ്റുചെയ്ത് അവതരിപ്പിക്കേണ്ട സമിതികളിൽ അവതരിപ്പിക്കുകയും, ജനങ്ങൾക്ക് ലഭ്യമാക്കുകയും ചെയ്യുന്നതിൽ ഒരിക്കലും അദ്ദേഹം വീഴ്ച വരുത്താറില്ല.

വിവിധ നിലകളിൽ വെള്ളി നക്ഷത്രം പോലെ ശോഭിക്കുന്ന അഭിവന്ദ്യ തിരുമേനിയെ ആധുനിക കണ്ടനാട് ഭദ്രാസനത്തിന്റെ മുഖ്യ ശിൽപ്പി എന്നു വിളിക്കുന്നതിൽ തെറ്റുണ്ടെന്നു തോന്നുന്നില്ല.

# അതിരുകൾക്കുള്ളിലേക്ക് കടത്തേണ്ട 'ദളിത് ക്രൈസ്തവർ'


## ഫാ. ഡോ. നഥനയേൽ റമ്പാൻ

### (സെക്രട്ടറി, മലങ്കരസഭാ മിഷൻ ബോർഡ്)


ഈ ലേഖനത്തിന് സമാരംഭം കുറിക്കുന്നതിനു മുമ്പായി ഷഷ്ടി പൂർത്തി കൊണ്ടാടുന്ന എന്റെ ശ്രേഷ്ഠഗുരുവിന് വിനയപുരസരം അനു മോദനാശംസകൾ അർപ്പിക്കട്ടെ.

2009 ആഗസ്റ്റ് 8-ാം തീയതിയിലെ മലയാള മനോരമ ദിനപ്പത്രത്തിൽ വന്ന ഒരു വാർത്തയുടെ തലക്കെട്ട് (6-ാം പേജ്) *"ദളിത് ക്രൈസ്തവർ കരിദിനം ആചരിക്കുന്നു"* എന്നായിരുന്നു. അതിനു കാരണം പട്ടികജാതി സംവരണം അവർക്ക് നിഷേധിച്ചതാണ്.

ദൈവം സൃഷ്ടിച്ചത് ഒരേ ഒരു ജാതിയാണ്, അത് മനുഷ്യജാതിയാണ്. അവർക്ക് ഒരേ ഒരു മതമേ ഉള്ളൂ, സൃഷ്ടാവിൽ നിലനിന്നുകൊണ്ടുള്ള മാനവികതയുടെ മതം. ആ മതത്തിന്റെ മാനദണ്ഡവും മഹത്ത്വവും മാന വലോകത്ത് പ്രകാശിപ്പിച്ചത് യേശുക്രിസ്തുവിൽ പൂർണ്ണമനുഷ്യനായി ഇറങ്ങിവന്ന ദൈവമാണ്. ഇത്തരത്തിൽ ചിന്തിക്കുമ്പോൾ "ദളിത് ക്രൈ സ്തവരെന്നും" "പട്ടികജാതി"യെന്നും മറ്റുമുള്ള പ്രയോഗങ്ങൾ അനു ചിതമാണെന്ന് പറയേണ്ടിവരും. യഥാർത്ഥമായ ദൈവവിശ്വാസത്തിൽ നിന്നും ദൈവികാധിപത്യ ജീവിതത്തിൽ നിന്നും അന്യപ്പെട്ട സ്വാർത്ഥ നായ മനുഷ്യന്റെ ചപലമനസ്സിന്റെ സൃഷ്ടിയാണ് അവ. ദൈവത്തെ സ്നേഹിക്കുന്നു എന്ന് പറയുകയും കൂട്ടുകാരനെ പകയ്ക്കുകയും ചെയ്യു ന്നവൻ കള്ളനാകുന്നു" എന്നതല്ലേ സത്യം? ഇവിടെ ജാതിയുടെയും വർഗ്ഗ ത്തിന്റെയും പേരിൽ നടക്കുന്ന നീതിനിഷേധവും ഒറ്റപ്പെടുത്തലും കണ്ടി ല്ലെന്നു നടിച്ചു ജീവിക്കാൻ ധാർമ്മികബോധമുള്ളവർക്കു സാദ്ധ്യമാണോ?

കേരളത്തിലെ സാമൂഹികജീവിതം കഴിഞ്ഞ നൂറ്റാണ്ടിൽ തികച്ചും അസംബന്ധമാംവിധം ശ്രേണീകരിക്കപ്പെട്ടിരുന്ന ഒരു കാലഘട്ടത്തിൽ, പാർശ്വവൽക്കരിക്കപ്പെട്ട കീഴാളസമൂഹം സമഭാവനയുടെയും ജീവിതാ ന്തസ്സിന്റെയും സ്വപ്നസാക്ഷാത്കാരമായിട്ടാണ് ക്രിസ്തുമതം സ്വീകരി ച്ചത്. ജാതികളായും ഉപജാതികളായും കഴിഞ്ഞിരുന്ന ആ കാലയളവിൽ മനുഷ്യബന്ധങ്ങൾ മനുഷ്യത്വരാഹിത്യത്തിന്റെ കൊടും ക്രൂരതയുമായി രുന്നു. കുമാരനാശാന്റെ ഭാഷയിൽ:

*"തൊട്ടുകൂടാത്തവർ തീണ്ടിക്കൂടാത്തവർ*
*ദൃഷ്ടിയിൽപെട്ടാലും ദോഷമുള്ളോർ*
*കെട്ടില്ലാത്തോർ തമ്മിലുണ്ണാത്തോരിങ്ങനെ*
*ഒട്ടല്ലോ ജാതി കോമരങ്ങൾ"*

ചാതുർവർണ്ണ്യം സൃഷ്ടിച്ച സാമൂഹ്യവ്യവസ്ഥിതിയിൽ സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്ന് അന്യവത്കരിക്കപ്പെട്ട് അടിമത്തത്തിന്റെ ഭാരമേറിയ നുകം ചുമക്കേണ്ടിവന്ന മണ്ണിന്റെ മക്കളുടെ ദുരവസ്ഥ അവർണ്ണനീയമായിരുന്നു.

മനുഷ്യനെ ദൈവം സ്വന്തം സാദൃശ്യത്തിലും രൂപത്തിലും സൃഷ്ടിച്ചു എന്ന് ക്രിസ്തുമതം പഠിപ്പിക്കുന്നു. ബ്രഹ്മൻ തന്നെയാണ് ആത്മൻ. ആത്മാവ് വസിക്കുന്ന ആലയമാണ് മനുഷ്യനെന്ന് ഹിന്ദുമതവും ആദമിന്റെ സന്തതികളാണ് മനുഷ്യർ മുഴുവൻ എന്നുള്ള ദർശനം ഇസ്ലാം മതവും പഠിപ്പിക്കുകയും നാം പഠിക്കുകയും ചെയ്യുമ്പോൾ, ദൈവത്തിന്റെ പിതൃത്വവും മനുഷ്യവർഗ്ഗത്തിന്റെ സാഹോദര്യവും സമഭാവനയുമാണ് പ്രഖ്യാപിക്കുന്നത്. പിന്നെ എവിടെ നിന്നുണ്ടായി ഈ 'ദളിതരും' , ജാതിക്കോമരങ്ങളും? ആരാണിതിന്റെ ഉത്തരവാദികൾ? ദൈവമല്ലെന്നുള്ള നിത്യസത്യം സൂര്യപ്രഭപോലെ നിലനിൽക്കുമ്പോൾ, ഈ അന്ധമായ അസംബന്ധം അവതരിപ്പിച്ചതാരാണ്? കൊടികുത്തി വാഴുന്ന സ്വാർത്ഥതയുടെയും സുഖലോലുപതയുടെയും അധികാരാവകാശകാംക്ഷയുടെയും മനുഷ്യത്വരഹിതമായ മനോഭാവത്തിന്റെ ഉടമകളാണിതിന് ഉത്തരവാദികൾ. നിലനിൽക്കുന്ന സാമൂഹ്യരാഷ്ട്രീയ മതസാഹചര്യങ്ങൾ മുഴുവൻ തങ്ങൾക്കനുകൂലമാക്കി തീർക്കാനായി ഉണ്ടാക്കിയ പ്രമാദമായ പ്രമാണങ്ങൾ പുറമേ നല്ലതെന്നു തോന്നിപ്പിക്കുന്നതും അകമേ ദൈവീക നീതി നിഷേധത്തിന്റേതുമായിരുന്നു. അത് മാനവികതയ്ക്കുമേൽ ഉയർത്തിയ കൊടുവാളായിരുന്നു. എന്നാൽ, വംശം, ജാതി, വർഗ്ഗം, ദേശം, ഭാഷ എന്നിവയ്ക്കതീതമായി ദൈവസ്നേഹത്തിൽ അധിഷ്ഠിതമായ ഒരു കൂട്ടായ്മയിലേക്ക് സകലരെയും സ്വാഗതം ചെയ്യുന്നതായിരുന്നു യേശു നൽകിയ സുവിശേഷം (1 യോഹ. 1:3-7). മനുഷ്യാന്തസ്, സാമൂഹ്യനീതി, അവസരസമത്വം, സാഹോദര്യം, സമഭാവന എന്നീ മൂല്യങ്ങളെ ജീവനുതുല്യം വിലപ്പെട്ടതായി സ്വപ്നം കണ്ടിരുന്ന ജനവിഭാഗമാണ് യേശുവിന്റെ സ്നേഹകൂടാരത്തിലേക്ക് പ്രവേശിപ്പിക്കപ്പെട്ടത്. കേരളസമൂഹത്തിലെ വരേണ്യവർഗ്ഗം തങ്ങൾക്ക് ആത്മാന്ധത ഉണ്ടാക്കിയ ജാതിതിമിരം മൂലം മണ്ണിന്റെ മക്കളെ സമൂഹത്തിന്റെ പിന്നാമ്പുറത്തേക്ക് ഉപേക്ഷിച്ച് മുന്നേറിയപ്പോൾ അവർക്കു കൈത്താങ്ങലായത് ആർക്കും വേണ്ടാത്തവരെ തേടിയെത്തിയ യേശുവിന്റെ കരുണാസ്പർശമായ ഹൃദയഭാവമാണ്. ആ ഹൃദയഭാവത്തിന്റെ അതുല്യാവിഷ്ക്കാരമായിരുന്നു മലങ്കര ഓർത്ത

ഡോക്സ് സഭയിലെ കാലം ചെയ്ത ഭാഗ്യസ്മരണാർഹനായ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത. അദ്ദേഹത്തെപ്പറ്റി "പത്രോസ് മാർ ഒസ്താത്തിയോസ് പ്രവാചകതുല്യനായ വിപ്ലവകാരി" എന്ന ഗ്രന്ഥത്തിൽ ഇപ്രകാരമാണ് പറയുന്നത്: "അത്ഭുതാവഹമായ ഒരാദ്ധ്യാത്മിക ചൈതന്യമാണ് മുക്കഞ്ചേരിൽ പത്രോസ് ശെമ്മാശനിൽക്കൂടി സഭാമണ്ഡലത്തിൽ പ്രസരിച്ചത്. ബ്രാഹ്മണസമമായ ആഭിജാത്യബോധമുള്ള സുറിയാനി ക്രിസ്ത്യാനിക്ക് പുലയരും പറയരുമൊരുമിച്ചു നിന്ന് ആരാധിക്കുക അചിന്ത്യമായിരുന്നു. ... കാൽനടയായി അലഞ്ഞു തിരിഞ്ഞ് മനുഷ്യരുടെ അധിക്ഷേപത്തെയും എതിർപ്പിനെയും സവിനയം സവിശ്വാസം നേരിട്ട് പട്ടിണി കിടന്നും കഷ്ടത സഹിച്ചും പുലമാടം തോറും കയറിയിറങ്ങി ക്രിസ്തുവിന്റെ സുവിശേഷം അറിയിക്കുകയും അങ്ങിനെ അറിയിക്കുവാൻ അന്യരെ പ്രോത്സാഹിപ്പിക്കുകയും ചെയ്തു."

അഭിവന്ദ്യ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി യേശുക്രിസ്തുവിന്റെ യഥാർത്ഥ മിഷനറിയായിരുന്നു. അദ്ദേഹത്തിന്റെ പരിശ്രമഫലമായി ഇരുപതിനായിരത്തിലധികം 'വിജാതീയർ' ഓർത്തഡോക്സ് സഭയുടെ അംഗങ്ങളായി ചേർന്നു. കാലക്രമേണ കുറേ പേർ മറ്റു സഭകളിലേക്കോ മതത്തിലേക്കോ പോയി. നൂറ്റാണ്ടുകളായി നിലനിന്നിരുന്ന ജാതിവ്യവസ്ഥതിയുടെ ദുർഭൂതം പിടിപെട്ട ആഢ്യബ്രാഹ്മണ മനോഭാവക്കാർക്ക് ഇവരെ സ്വസഹോദരങ്ങളെപ്പോലെ അംഗീകരിക്കാനോ സാമൂഹ്യ, സാംസ്കാരിക, സംഘടനാപരമായ തലങ്ങളിൽ ഉൾക്കൊള്ളാനോ കഴിയാതെ പാർശ്വവൽക്കരിക്കപ്പെട്ട സ്ഥിതിയിൽ ഇന്നും അവർ കഴിയുന്നു. തെറ്റായ മനോഭാവങ്ങളാലും വ്യവസ്ഥിതികളാലും എന്നും സഭയുടെയും സമൂഹത്തിന്റെയും മുഖ്യധാരയിൽ നിന്ന് അകന്ന്, അപകർഷതാ ബോധത്തിന്റെയും അജ്ഞതയുടെയും പിടിയിൽ ഔദാര്യത്തിന്റെ മുന്നിൽ തലവണക്കി നിൽക്കുന്ന ഇവരുടെ അടിമത്തത്തിന്റെ മതിൽകെട്ടുകൾക്കപ്പുറത്തേക്ക് കടക്കാനുള്ള വഴി നാം ഉണ്ടാക്കിയേ മതിയാവൂ. അതിനായി ചില കാര്യങ്ങൾ താഴെ കുറിക്കുന്നു.

**1. മനോഭാവങ്ങളിൽ മാറ്റമുണ്ടാകാനുള്ള ബോധവൽക്കരണം നടത്തണം.**

'ദളിത് ക്രിസ്ത്യാനി'കളെന്നു മുദ്രകുത്തി മാറ്റി നിർത്തിയിരിക്കുന്ന വരേണ്യമനോഭാവത്തിന് മാറ്റമുണ്ടാകണം. ക്രിസ്തുവിൽ അവർ സ്വന്തസഹോദരങ്ങളാണെന്ന അടിസ്ഥാനപരമായ തിരിച്ചറിവിലേക്കു നാം വളരണം. ജാതിവൈജാത്യങ്ങൾ സൃഷ്ടിച്ച പുച്ഛത്തിന്റെയും ഒഴിവാക്കലിന്റെയും മനോഭാവങ്ങൾ മാറുന്നില്ലെങ്കിൽ അതിനർത്ഥം അവരോടൊപ്പം ജീവിക്കുകയും, അവരുടെ വിമോചനത്തിനായി പ്രവർത്തിക്കുകയും ചെയ്ത ക്രിസ്തുവിനെ അംഗീകരിക്കുന്നില്ല എന്നുതന്നെയാണ്.

"എളിയവനെ ആദരിക്കുന്നവൻ ഭാഗ്യവാൻ" എന്ന ആദർശവാക്യത്തിനു വിപരീതമാണ് ഈ മനോഭാവം. "ഈ ചെറിയവനു ചെയ്തതെല്ലാം എനിക്കായിരുന്നു ചെയ്തത്" എന്ന് കർത്താവു പറയുമ്പോൾ നമ്മെ സൃഷ്ടിക്കുകയും നമ്മെ വീണ്ടെടുക്കുകയും ചെയ്ത കർത്താവിന് നമ്മുടെ ഔദാര്യത്തിന്റെ പിച്ചക്കാശ് നൽകുന്നു എന്നാണോ അർത്ഥം? യേശുവിനെ താൻ ആയിരിക്കുന്ന അവസ്ഥയിൽ അംഗീകരിക്കുന്നു, ആദരിക്കുന്നു, ആരാധിക്കുന്നു എന്നുതന്നെയാണ് അർത്ഥം. 'ദളിത് ക്രിസ്ത്യാനികൾ' എന്നും 'പുതുക്രിസ്ത്യാനി' യെന്നുമുള്ള പേരുകൾ നാം മാനസികമായി മാറ്റിനിർത്തി കാണുന്ന ഈ ദൈവത്തിന്റെ മക്കളെ സ്വന്തസഹോദരനെപ്പോലെ വീക്ഷിക്കാനും, അംഗീകരിക്കാനും, ആദരിക്കാനും കഴിയുന്ന മാനസികാവസ്ഥയിലേക്ക് നാം വളരുമ്പോൾ മാത്രമെ ക്രിസ്തുവിനെ നാം ആദരിക്കുന്നു, ശുശ്രൂഷിക്കുന്നു എന്ന് അർത്ഥപൂർണമായി പറയുവാൻ കഴിയൂ. ഇവരോടുള്ള നമ്മുടെ യജമാന മുതലാളിത്ത മനോഭാവങ്ങൾക്കാണ് ആദ്യം മാറ്റം സംഭവിക്കേണ്ടത്. കാരണം "യേശുക്രിസ്തുവിൽ ദാസനും യജമാനനുമെന്ന വ്യത്യാസമില്ല."

അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി, സമൂഹം മാറ്റിനിർത്തിയവരായ ദളിത് ക്രിസ്ത്യാനികളെ കൂട്ടിച്ചേർത്തുനിർത്തി സ്നേഹാശ്ലേഷങ്ങളാൽ അവരുടെ അപകർഷതയെ മാറ്റി, അവരുടെ സ്വത്വഭാവത്തെ തിരിച്ചറിയുവാൻ അവസരമൊരുക്കിയ വ്യക്തിയാണെന്ന് പറയുന്നതിൽ സന്തോഷമുണ്ട്. അതിനാലാണ് അദ്ദേഹം അവരുടെ വീടുകൾ ഒരു തീർത്ഥാടകനെപ്പോലെ കയറിയിറങ്ങി അവരുടെ ഇരിപ്പിടങ്ങളിൽ ഇരുന്നും അവർ ഉണ്ടാക്കിയ ഭക്ഷണം അവരുടെ പാത്രങ്ങളിൽ ഭക്ഷിച്ചും അവരെ ഹർഷോന്മാദത്തിന്റെ പുത്തൻമേഖലകളിലേക്ക് ഉയർത്തിയത്.

**2. നല്ല വിദ്യാഭ്യാസം നൽകി സഭയുടെ മുഖ്യധാരയിലേക്ക് കൊണ്ടുവരണം.**

പരിവർത്തിത ക്രിസ്ത്യാനികൾക്കും അവരുടെ മക്കൾക്കും നല്ല വിദ്യാഭ്യാസം നൽകി സാംസ്കാരികവും സാമൂഹ്യവുമായ ജീവിതത്തിൽ ഉയർന്ന നിലവാരം ഉണ്ടാക്കാനും വളരുന്ന തലമുറകൾ സഭയുടെ മുഖ്യധാരയിൽ അപകർഷത കൂടാതെ അന്തസ്സോടും പ്രതിബദ്ധതയോടും കൂടി ജീവിക്കാനും പ്രവർത്തിക്കാനുമുള്ള അവസരം ഉണ്ടാകണം. സണ്ടേസ്കൂൾ തലം മുതൽ പരിവർത്തിത ക്രിസ്ത്യാനികളുടെ കുഞ്ഞുങ്ങളും മറ്റുള്ളവരും ഒരുമിച്ച് ഇരുന്ന് സമഭാവനയോടെ സഹോദരനിർവിശേഷം സ്നേഹിച്ചും സഹകരിച്ചുമുള്ള ഒരു ജീവിതശൈലി ഉറപ്പാക്കാൻ കഴിയണം. അതിന് ഇടവകതലത്തിൽ മുൻകൈ എടുക്കണം. കുട്ടികൾക്കു പഠിക്കാനുള്ള സ്കോളർഷിപ്പുകൾ, വായ്പാ ഫണ്ടുകൾ എന്നിവ ഇട

വകതോറുമോ, സഭാകേന്ദ്രത്തിൽ നിന്നോ നടപ്പാക്കാനുള്ള ശ്രമം ഉണ്ടാകണം. സഭയുടെ എല്ലാ തലങ്ങളിലും അവരുടെ പ്രാതിനിധ്യം ഉറപ്പാക്കണം. അവരിൽ കഴിവും യോഗ്യതയുമുള്ളവർക്ക് ജോലിക്കാര്യങ്ങളിൽ മുൻഗണന നൽകണം. അങ്ങനെ അവരുടെ ലൗകികവും ആത്മികവുമായ സമഗ്രപുരോഗതി മുന്നിൽ കണ്ട് പരിപാടികൾ ആസൂത്രണം ചെയ്ത് അവരെ മറ്റുള്ളവരെപ്പോലെതന്നെ സമഭാവനയോടെ ആദരിക്കാൻ കഴിയണം. സ്പെൻസർ പറയുന്നതുപോലെ, "No one is free unless all are free and no one is happy unless all are happy"ഇവരുടെ സ്വാതന്ത്ര്യവും സന്തോഷവും സ്വാർത്ഥകമാകാതെ നമ്മുടെ സ്വാതന്ത്ര്യവും സന്തോഷവും പൂർണ്ണമാകുന്നുവോ എന്ന് നാം ചിന്തിക്കണം.

പരിവർത്തിത ക്രിസ്ത്യാനികളുടെ മക്കൾ വിദ്യാഭ്യാസമുള്ളവരും സാംസ്കാരിക നിലവാരത്തിൽ ഉയർന്ന് സമൂഹത്തിൽ മറ്റുള്ളവർക്കൊപ്പം നിലനിന്ന് ജീവിക്കാനുമുള്ള ഉദ്ദേശ്യത്തോടുകൂടിയാണ് വിദ്യാഭ്യാസ സ്കോളർഷിപ്പുകൾ തിരുമേനി നടപ്പാക്കിയത്. കേവലം വിദ്യാഭ്യാസം മാത്രം നൽകുകയല്ല, അവരെ തൊഴിൽസാദ്ധ്യതയുള്ള മേഖലകളിലേക്ക് ഉയർത്തുന്നതിനും പ്രത്യേകം താല്പര്യം കാണിച്ചിരുന്നു എന്നതു സ്മരണീയമാണ്.

### 3. Charity യെക്കാൾ Solidarity ക്ക് മുൻതൂക്കം കൊടുക്കണം.

ദളിത് ക്രിസ്ത്യാനികളായവർക്ക് പലവിധ സഹായങ്ങൾ നൽകുന്നുണ്ട്. ഇത് ശ്ലാഘനീയമാണ്. പക്ഷേ അവർ ആയിരിക്കുന്നതുപോലെ അവരെ അംഗീകരിക്കാൻ, അവരുമായുള്ള ഐക്യവും കൂട്ടായ്മയും അർത്ഥപൂർണ്ണമാക്കാൻ കഴിയുന്നുണ്ടോ എന്നത് ചിന്തിക്കേണ്ട ഒരു ചോദ്യമാണ്. Charity എപ്പോഴും മുകളിൽ നിന്ന് താഴേക്കുള്ള ഔദാര്യത്തിന്റേതായ ഒന്നാണ്. ഉള്ളവരും ഇല്ലാത്തവരും തമ്മിലുള്ള വിടവ് നിലനിർത്തി, ഉള്ളവരുടേതിൽ നിന്ന് തുച്ഛമായ ഒരു ഭാഗം നിർഭാഗ്യവാന്മാരായ ദരിദ്രവർഗ്ഗത്തിന് നൽകി സ്വയം തൃപ്തി അടയുകയും ആ ദാനം ഒരു ആഘോഷമാക്കിത്തീർക്കുകയും ചെയ്യുന്ന പ്രവണതയാണിന്നുള്ളത്. അതിലൂടെ താഴെക്കിടയിലുള്ളവർ ഔദാര്യത്തിന്റെ മുമ്പിൽ തൊഴുകൈയുമായി നിൽക്കേണ്ടി വരികയും അന്തസ്സും അഭിമാനവും സ്വാതന്ത്ര്യവും ഉള്ള ഒരു ജീവിതം അവർക്ക് അന്യമാവുകയും ചെയ്യുന്നു. എന്നാൽ Solidarity എന്നത് അവരെ സ്വസഹോദരങ്ങളെപ്പോലെ അംഗീകരിച്ച് അവരുമായുള്ള തികഞ്ഞ ഐക്യത്തിലും കൂട്ടായ്മയിലും ജീവിക്കുകയും ദൈവികസ്നേഹത്തിൽ കടമയുടെയും കടപ്പാടിന്റെയും ചുമതലാബോധത്തിന്റെയും അടിസ്ഥാനത്തിൽ അവരുമായി ഭൗതികവസ്തുക്കൾ പങ്കിടുകയും അവർ അത് ഔദാര്യമായിട്ടല്ല അർഹിക്കുന്ന ഒന്നായി സ്നേഹാത്മാവിൽ വാങ്ങുകയും ചെയ്യുന്ന അവസ്ഥയാണ്. അർഹിക്കു

ന്നവന് അർഹമായത് നൽകുന്ന നീതിപൂർവ്വമായ പങ്കിടൽ മറ്റുള്ളവരെ അടിമത്തസ്ഥിതിയിലേക്കല്ല, സ്വാതന്ത്ര്യത്തിന്റെ സ്ഥിതിയിലേക്കു നയിക്കും. ഇവിടെ സഹോദരത്വം ഊട്ടി ഉറപ്പിക്കുകയാണ് ചെയ്യുന്നത്.

വികലാംഗർ, അനാഥർ, തൊഴിൽരഹിതർ, രോഗികൾ, ഭവനരഹിതർ, അവശതയനുഭവിക്കുന്നവർ തുടങ്ങി കഷ്ടതയും വേദനയും അനുഭവിക്കുന്നവർക്ക് പ്രത്യേകിച്ച് പരിവർത്തിത ക്രിസ്ത്യാനികൾക്ക് ആശ്വാസം നൽകുന്ന അനേക ചാരിറ്റി പ്രവർത്തനങ്ങൾ നടത്തുമ്പോഴും താനെന്തെങ്കിലും ചെയ്യുന്നു എന്ന തോന്നൽ അദ്ദേഹത്തിന് ഉണ്ടാകുന്നില്ല. അവ ഔദാര്യത്തിന്റേതായിട്ടല്ല, തന്റെ കൂടപ്പിറപ്പുകളുടെ ദൈന്യത മാറ്റുവാനുള്ള കടപ്പാടും ഉത്തരവാദിത്വവുമാണ് അതിലൂടെ പ്രകടമാകുന്നത്. അവരുടെ കഷ്ടതയിലുള്ള പങ്കാളിത്തമാണ് വെളിപ്പെടുന്നത്. അവരെ സ്വന്തമെന്നപോലെ അംഗീകരിക്കുന്ന വിശാലമനോഭാവമാണ് അദ്ദേഹത്തിൽ ദർശിക്കാൻ കഴിയുന്നത്.

**4. ദരിദ്രരുമായുള്ള ഐക്യം (Solidarity with the poor) സഭയുടെ മൗലികധർമ്മമാണ്.**

ദരിദ്രവിഭാഗവുമായുള്ള (പരിവർത്തിത ക്രിസ്ത്യാനിയുൾപ്പെടെ) സ്നേഹപൂർവ്വവും നീതിപൂർവ്വവുമായ ഐക്യം സഭയുടെ മൗലികധർമ്മമാണ്. ത്യാഗാത്മക മനോഭാവത്തിൽ പങ്കുവയ്ക്കുന്നതിലൂടെ മാത്രമേ സഭയ്ക്കും, വ്യക്തികൾക്കും ഈ ധർമ്മം സാദ്ധ്യമാകുകയുള്ളു. പിതാവായ ദൈവത്തിന്റെ ആത്മികവും ഭൗതികവും മാനസികവുമായ അനുഗ്രഹം തന്റെ എല്ലാ മക്കൾക്കും ന്യായമായി ലഭിക്കേണ്ടതാണെന്ന ശക്തമായ വിശ്വാസത്താൽ പ്രേരിതമായി വ്യവസ്ഥാപിത ദാരിദ്ര്യത്തിന്റെ വേദന (Structural poverty) ഇല്ലാതാക്കാൻ സുവിശേഷ ദാരിദ്ര്യത്തിന്റെ (Evangelical poverty) സന്തോഷം അനുഭവിക്കുന്നവരുടെ കൂട്ടായ്മ (Koinonia) യും വി. കുർബ്ബാനാനന്തരമുള്ള കുർബ്ബാനയും (Liturgy after liturgy) കൂടിയതാണ് സഭാജീവിതമെന്ന് നമുക്ക് ബോദ്ധ്യപ്പെടണം. വെറുമയാക്കൽ ദൈവശാസ്ത്രം (Kenotic theology) ത്രിത്വത്തിൽ അധിഷ്ഠിതമാണ്. ദൈവത്തിലെ ത്രിയേകത്വത്തിൽ വലുപ്പച്ചെറുപ്പമില്ലാത്ത ഏകത്വവും സമത്വവും ഉള്ളതുപോലെ ലോകത്തിലും വരുമ്പോൾ സമ്പന്നർ സമസൃഷ്ടിക്കുവേണ്ടി സ്വയം താഴാൻ തയ്യാറാകും. സ്വയം കൊടുക്കാത്ത സ്നേഹം ദൈവികമല്ല. ആധുനികലോകത്തിൽ സ്വാതന്ത്ര്യമില്ലാത്ത സാമൂഹ്യനീതിയും, സാമൂഹ്യനീതിയില്ലാത്ത സ്വാതന്ത്ര്യവും അല്ലാതെ രണ്ടും കൂടി ഒരിടത്തും കാണുന്നില്ലെന്നു പറയാം. ദൈവികസ്നേഹത്തിലും നീതിപൂർവ്വമായ പങ്കിടലിലും കൂടി മാത്രമേ ഇത് സാദ്ധ്യമാകുകയുള്ളു. ഈ സാദ്ധ്യത അന്വർത്ഥമാക്കുവാൻ ആഗ്രഹിച്ച വ്യക്തിയായിരുന്നു തിരുമേനി. കുടുംബസംഗമങ്ങൾ സംഘടിപ്പിച്ച് പരസ്പരമുള്ള

ബന്ധങ്ങൾ ഉറപ്പാക്കാനും അവരുടെ പ്രശ്നങ്ങൾ പഠിച്ച് ആ പ്രശ്നങ്ങളെ സ്വയം ഏറ്റെടുത്ത് അവരുമായുള്ള ഐക്യം ഉറപ്പിക്കാനും അതിലൂടെ സ്നേഹത്തിന്റെയും ശുശ്രൂഷയുടെയും ചാലകശക്തിയും വ്യാപനമേഖലയുമാക്കി തീർക്കുവാനും അഭിവന്ദ്യ സേവേറിയോസ് തിരുമേനിക്ക് സാധിച്ചു.

### 5. ദൈവീകരണത്തിലൂടെ സ്നേഹകൂടാരത്തിലേക്ക്

ദൈവീകരണം (Theosis) ജീവതത്തിലെ ആത്യന്തികലക്ഷ്യമാണ്. ദൈവത്തിന്റെ സ്വരൂപത്തിൽ സൃഷ്ടിക്കപ്പെട്ടവരാണ് മനുഷ്യർ (ഉല്പ. 1:27). അപ്രകാരം സൃഷ്ടിക്കപ്പെട്ടത് നാം ദൈവസ്വഭാവത്തിൽ പങ്കാളികളായി തീരുവാനാണ് (2 പത്രോ. 1:4), അതാണ് ദൈവീകരണം. ഇത് വ്യക്തിഗതമായ ഒന്നല്ല. ഇതിന് സാമൂഹികമായ ഒരു മാനമുണ്ട്. നിത്യജീവൻ അഥവാ ദൈവിക ജീവിതത്തിലുള്ള പങ്കാളിത്തം ദൈവത്തിന്റെ അനന്തസ്നേഹത്തിലുള്ള വളർച്ചയാണ്. ഈ വളർച്ചയ്ക്ക് വിശുദ്ധിയും, ദൈവാശ്രയവും അനുസരണവും അനുതാപവും അത്യന്താപേക്ഷിതമാണ്. ഒരുവന്റെ ഹൃദയം ദൈവസ്നേഹത്തിലേക്കു തുറക്കുക എന്നാൽ ജീവനിലേക്കു തുറക്കുക എന്നാണ്. യേശുവിനെപ്പോലെ ജീവനെ മറ്റുള്ളവർക്കായി നൽകുന്നതാണ് സ്നേഹത്തിന്റെ രൂപം. ഇവിടെ സ്നേഹത്തിന്റെ ഉള്ളടക്കം മനുഷ്യനെക്കുറിച്ചുള്ള കരുതൽ കൂടുതൽ യാഥാർത്ഥമാകത്തക്കവണ്ണം അനീതിയുടെയും അടിച്ചമർത്തലിന്റെയും ചൂഷണത്തിന്റെയും ഘടനകൾ മാറി നീതി നടത്തുന്നതിന് അനുയോജ്യമായ സാമൂഹിക സാമ്പത്തിക രാഷ്ട്രീയ ഘടനകൾ ഉണ്ടാകുകയാണ്. നീതി ഉറപ്പുവരുത്തുന്ന സാമൂഹിക സംഘടനകൾക്കു രൂപം നൽകുന്നതിലൂടെയാണ് സ്നേഹം സമൂഹത്തിൽ യാഥാർത്ഥ്യമാകുന്നത്. ഇവിടെ ദൈവീകരണത്തിന് ഒരു സാമൂഹ്യമാനം കൂടെ കൈവരുന്നു. ദൈവത്തെ സ്നേഹിക്കുക എന്ന പ്രമാണം ദൈവീകരണത്തിലേക്കുള്ള അടിസ്ഥാനപ്രമാണമായി അംഗീകരിക്കപ്പെടുകയാണ്. ഈ അംഗീകരിക്കൽ ജീവിതത്തിൽ അർത്ഥപൂർണ്ണമാകുന്നത് സമൂഹത്തിൽ പാർശ്വവത്ക്കരിക്കപ്പെട്ട ദളിത് ക്രിസ്ത്യാനികൾ ഉൾപ്പെടുന്ന ദരിദ്രരും ചൂഷിതരുമായ ജനവിഭാഗത്തെ സർവ്വാത്മനാ അംഗീകരിച്ച് അവർക്കായി ത്യാഗം സഹിക്കുന്നതിലൂടെയാണ്. ഇവിടെ വിഭാഗീയത ഇല്ലാതാകും. ശാന്തിയും നീതിയും സമഭാവനയും ഉണ്ടാകും. നാമെല്ലാം ദൈവത്തിന്റെ നിത്യസ്നേഹകൂടാരത്തിന്റെ അവകാശത്തിലേക്കുയരുകയും ചെയ്യും. അതായിരിക്കണം നമ്മുടെ ജീവിതാദർശം.

ഈ കുറിപ്പ് സമാപിക്കുമ്പോൾ സ്ലീബാദാസസമൂഹത്തിന്റെ അദ്ധ്യക്ഷനായി ചെയ്ത അവിസ്മരണീയമായ സംഭാവനകൾ മാത്രമല്ല, സഭയുടെ വിവിധ മണ്ഡലങ്ങളിൽ വൈദികനായിരുന്ന കാലഘട്ടം മുതൽ ഇ

ന്നോളം ചെയ്തിട്ടുള്ള സംഭാവനകൾ, പ്രവർത്തനങ്ങൾ, പ്രവർത്തനശൈലികൾ, അതിന്റെ പിന്നിലുള്ള ദർശനങ്ങൾ എന്നിവ ഈ സ്മരണികയുടെ മറ്റു താളുകളിൽ ഉൾപ്പെട്ടിരിക്കും എന്ന് ഞാൻ പ്രതീക്ഷിക്കുന്നു. സമർത്ഥനായ ഭരണാധികാരി, തികഞ്ഞ വേദശാസ്ത്രപണ്ഡിതൻ, സഭാപിതാക്കന്മാരുടെ ദർശനപാരമ്പര്യങ്ങളുടെ പ്രചാരകൻ, നല്ലൊരു അദ്ധ്യാപകൻ, സഭയുടെ സത്യവിശ്വാസത്തിന്റെ മുന്നണിപ്പോരാളി, അനുഗ്രഹീതനായ ഗ്രന്ഥകാരൻ, പ്രഭാഷകൻ, ആലംബഹീനർക്ക് ഒരു തണൽ ഇവയെല്ലാം ആ ബഹുമുഖ വ്യക്തിത്വത്തിന്റെ ചില വശങ്ങൾ മാത്രം. ഒപ്പം സ്നേഹിക്കാൻ കൊള്ളാവുന്ന നല്ലൊരു സ്നേഹിതൻ. ആത്മികനിഷ്ഠയുള്ള ആ ധന്യജീവിതം സ്നേഹത്തിന്റേയും നന്മയുടേയും ദൈവിക പരിമളം പരത്തി ക്രിസ്തുസാന്നിദ്ധ്യത്തിന്റെ പ്രഭാതമായി, പ്രകാശമായി വരുംകാലങ്ങളിൽ ശോഭിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു, ആശംസിക്കുന്നു.

# പൗരസ്ത്യ ക്രൈസ്തവദർശനത്തിന്റെ ഉപാസകനും പ്രയോക്താവും

## പി. തോമസ്, പിറവം

ആധുനിക കണ്ടനാട് ഭദ്രാസനത്തിന്റെ കെട്ടുപണിയിൽ ഭാഗ്യസ്മരണാർഹനായ ജോസഫ് മാർ പക്കോമിയോസ് തിരുമേനിയോടും വൈദികരായ ഞങ്ങളോടും ഒപ്പം അക്ഷീണം പരിശ്രമിച്ച ശ്രീ പി. തോമസ്, അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുമായി അഭിമുഖസംഭാഷണം നടത്തി രൂപപ്പെടുത്തിയതാണ് ഈ ലേഖനം.

– എഡിറ്റർ

ആരാധനയും മാനവസേവനമെന്ന ആരാധനാനന്തരാരാധനയും, സേവയും സേവനവും, ഒന്നിപ്പിക്കുന്ന ക്രൈസ്തവദർശനത്തിന്റെ ഉത്തമോപാസകനാണ് കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി.

മലങ്കര സഭയുടെ സ്വാതന്ത്ര്യത്തിനും നിലനിൽപ്പിനും, മാർത്തോമായുടെ സിംഹാസനത്തിനും വേണ്ടി നിലകൊള്ളുന്ന മുന്നണിപ്പോരാളി, നല്ലൊരു സംഘാടകൻ, പ്രഗത്ഭവാഗ്മി, ആത്മീയജ്ഞാനോപദേശകൻ, പ്രശസ്ത ധ്യാനഗുരു, കറയില്ലാത്ത കർമ്മനിരതൻ എന്നീ നിലകളിലെല്ലാം അഭിവന്ദ്യ തിരുമേനി അറിയപ്പെടുന്നു. സർവ്വോപരി സ്വർഗ്ഗീയാരാധനയുടെ അഭൗമികതലങ്ങൾ ആരാധനാസമൂഹത്തിന് അനുഭവവേദ്യമാക്കുന്നതിൽ അങ്ങേയറ്റം ആത്മാർത്ഥതയോടെ പരിശ്രമിക്കുന്ന ഒരു വന്ദ്യപിതാവാണ് തിരുമേനി.

പ്രശ്നസങ്കീർണ്ണമായ ഒരു ഭദ്രാസനത്തിന്റെ ചുമതലയാണ് തിരുമേനിക്ക് ലഭിച്ചത്. അതിന്റെ അഭിവൃദ്ധി ലക്ഷ്യമാക്കി പ്രതികൂല സാഹചര്യങ്ങളിലും സന്തോഷത്തോടുകൂടി പ്രവർത്തിക്കുന്നു. അകത്തും പുറത്തും പ്രശ്നകലുഷിതമായ കണ്ടനാട് ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ ഇദ്ദേഹമല്ലാതെ മറ്റാരെങ്കിലുമായിരുന്നുവെങ്കിൽ അത് തകർന്നുപോയേനേ.

പുരോഹിതൻ ജനങ്ങളുടെ സ്നേഹിതനും പിതാവുമായി വർത്തിക്കണമെന്നാണ് തിരുമേനിയുടെ ദർശനം. സമൂഹത്തിന്റെ കാലാനുസൃതമായ സ്പന്ദനത്തെ ശ്രദ്ധിക്കുകയും പ്രശ്നങ്ങൾ മനസ്സിലാക്കി പരിഹാരമാർഗ്ഗങ്ങൾ പ്രാവർത്തികമാക്കുകയും വേണം പുരോഹിതൻ എന്ന് തിരുമേനിക്ക് അഭിപ്രായമുണ്ട്.

സ്ലീബാദാസ സമൂഹത്തിന്റെ പ്രസിഡന്റായ തിരുമേനി പ്രസ്ഥാന

ത്തിന് പുതിയ പാതകൾ വെട്ടിത്തുറന്നു. സമൂഹത്തിലൂടെ സഭാംഗങ്ങ ളായവരുടെ ഭവനങ്ങൾ സന്ദർശിക്കുന്ന പരിപാടി നടപ്പിലാക്കി. സമൂഹ സ്ഥാപകനു ശേഷം ആദ്യമായാണ് ഇത്തരത്തിൽ ഭവനസന്ദർശനം നട ന്നത്. സമൂഹത്തിന്റെ പ്രവർത്തനം കൂടുതൽ കാര്യക്ഷമമാക്കുവാൻ ഒരു ചാരിറ്റബിൾ സൊസൈറ്റിയായി രജിസ്റ്റർ ചെയ്തതും മറ്റൊരു നാഴിക ക്കല്ലാണ്.

വൈദികസംഘം സെക്രട്ടറിയായി പ്രവർത്തിക്കുമ്പോൾ പ്രസിദ്ധീക രിച്ച വൈദിക ഡയറക്ടറി ഒരു പുതിയ കാൽവയ്പായിരുന്നു.

വാഴൂർ സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് ഇടവകയുടെ ആത്മീയ പ്രസ്ഥാനങ്ങൾക്ക് പ്രചോദനവും അഭിമാനവുമായിരുന്നു തിരുമേനിയെന്ന് വാഴൂരിൽ നടത്തിയ ഷഷ്ടിപൂർത്തിയാഘോഷത്തിന് സമർപ്പിച്ച മംഗള പത്രത്തിൽ ആ ഇടവക അനുസ്മരിച്ചു. സൺഡേസ്കൂളിലെ മാതൃകാ വിദ്യാർത്ഥി, മദ്ബഹായിലെ സമർപ്പിതനായ ശുശ്രൂഷകൻ, ശ്രേഷ്ഠഗു രുനാഥൻ, യുവജനപ്രസ്ഥാനത്തിലെ കർമ്മനിരതനായ സംഘാടകൻ, പ്രാർത്ഥനായോഗത്തിന്റെ നിതാന്തസഹകാരി തുടങ്ങിയ നിലകളിൽ ഉള്ള തിരുമേനിയുടെ സ്തുത്യർഹസേവനം അതിൽ ആ ഇടവക പ്രത്യേകം എടുത്തു പറഞ്ഞിരുന്നു.

കണ്ടനാട് ഭദ്രാസനാധിപനും സഭയിലെ ശ്രദ്ധേയനായ മേലദ്ധ്യക്ഷ നുമെന്ന നിലയിൽ അഭിവന്ദ്യ തിരുമേനിയെ ഭദ്രാസനാംഗങ്ങൾ എപ്ര കാരം വീക്ഷിച്ചുവെന്ന് അദ്ദേഹം അറുപതിന്റെ നിറവിലെത്തിയപ്പോൾ കോലഞ്ചേരി കാതോലിക്കേറ്റ് സെന്ററിൽ വച്ച് നടത്തിയ അവിസ്മരണീ യമായ പൊതുസമ്മേളന പരിപാടികളും അന്ന് തിരുമനസ്സിലേക്കു സമർപ്പിച്ച മംഗളപത്രവും വെളിപ്പെടുത്തി (മംഗളപത്രം പ്രത്യേകം ചേർ ത്തിരിക്കുന്നു.)

## ശ്രദ്ധേയമായ പ്രവർത്തനങ്ങൾ

1992-ൽ യുവജനപ്രസ്ഥാനത്തിന്റ വാർഷിക കോൺഫറൻസിന് ഈ ഭദ്രാസനം ആതിഥേയത്വം വഹിച്ചു. കടയിരുപ്പിൽ വച്ച് നടന്ന ആ സമ്മേ ളനം തിരുമേനിയുടെ നേതൃപാടവത്താൽ പ്രശംസാർഹമായി.

2001 ൽ മണ്ണൂക്കുന്ന് സെന്റ് മേരീസ് സണ്ടേസ്കൂൾ ശതാബ്ദിയോടനു ബന്ധിച്ച് നടത്തിയ സമ്മേളനത്തിൽവച്ച് 35 വർഷത്തിനുമേൽ സർവ്വീ സുള്ള ഭദ്രാസനത്തിലെ സണ്ടേസ്കൂൾ അദ്ധ്യാപകർക്ക് പുരസ്കാരം നൽകി ആദരിച്ചു.

2002 ജനുവരിയിൽ പിറവം സെന്റ് ഗ്രീഗോറിയോസ് കാതോലിക്കേറ്റ് സെന്ററിൽവച്ച് കണ്ടനാട് ഭദ്രാസന രൂപീകരണത്തിന്റ ഒരു വർഷം നീണ്ട

പഞ്ചരജതജൂബിലിയാഘോഷം (125-ാം വർഷം) പരിശുദ്ധ കാതോലിക്ക ബാവാ ഉദ്ഘാടനം ചെയ്തു. അതിന്റെ സമാപനം മീമ്പാറ മാർ പക്കോമിയോസ് മൗണ്ടിൽ വച്ച് നടത്തപ്പെട്ടു. അതിനോടനുബന്ധിച്ച് 'വൈഖരി' എന്ന പേരിൽ കണ്ടനാട് ഭദ്രാസനത്തിന്റെ ഗതകാലചരിത്രവും മറ്റും ഉൾപ്പെടുത്തി ഒരു സ്മരണിക പ്രസിദ്ധപ്പെടുത്തി.

'പ്രദീപ്തി' എന്ന പേരിൽ ഒരു ത്രൈമാസിക ഭദ്രാസനം വകയായി ആരംഭിക്കുവാൻ കഴിഞ്ഞു. എന്നാൽ സാമ്പത്തിക പരാധീനത മൂലം ഇപ്പോൾ ക്രമമായി പുറപ്പെടുവിക്കുവാൻ കഴിഞ്ഞില്ല. എന്നാൽ തുടർന്ന് പ്രസിദ്ധീകരിക്കുവാനുള്ള പരിശ്രമം ഇപ്പോൾ നടക്കുന്നുണ്ട്.

**ബാലികാബാല സമാജം**

2005-ലെ അഖിലമലങ്കര വാർഷിക കോൺഫറൻസിന് ഈ ഭദ്രാസനം ആതിഥേയത്വം വഹിച്ചു. മുളക്കുളം മണ്ണൂക്കുന്ന് സെന്റ് മേരീസ് പള്ളിയായിരുന്നു വേദി. തിരുമേനിയുടെ നേതൃത്വത്തിൽ ഭദ്രാസനം ഏറ്റെടുത്ത ശ്രദ്ധയമായ ഒരു പരിപാടിയായിരുന്നു ഇത്.

**മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം**

2008-ൽ മലങ്കരസഭയ്ക്ക് ഏഴു മെത്രാന്മാരെ തെരഞ്ഞെടുക്കുവാൻ പാമ്പാക്കുടയിൽ കൂടിയ അസോസിയേഷൻ യോഗത്തിന് ആതിഥ്യം വഹിക്കുവാൻ കണ്ടനാട് ഭദ്രാസനത്തിന് സാധിച്ചു. ഇതഃപര്യന്തം നടത്തപ്പെട്ടിട്ടുള്ള എല്ലാ അസോസ്യേഷൻ യോഗങ്ങളെക്കാൾ അനുഗ്രഹകരമായ പരിസമാപ്തിയാണ് അവിടെ അനുഭവപ്പെട്ടതെന്ന് ഏവരും സമ്മതിച്ചു. അതിന്റെ വിജയകരമായ നടത്തിപ്പിന്റെ പിന്നിൽ തിരുമേനിയുടെ സംഘടനാശേഷിയും പ്രാർത്ഥനയും ഉണ്ട്.

**നേതൃത്വപരിശീലനം**

യുവജനപ്രസ്ഥാനത്തിന്റെ ചുമതലയിൽ, തെരഞ്ഞെടുക്കപ്പെടുന്ന യുവതീയുവാക്കൾക്ക് എല്ലാവർഷവും നേതൃത്വപരിശീലനം നൽകിവരുന്നു. പാമ്പാക്കുട ത്രീസായ് ശുബഹോ സെന്റർ, പിറവം കാതോലിക്കേറ്റ് സെന്റർ, കോലഞ്ചേരി കാതോലിക്കേറ്റ് സെന്റർ എന്നിവിടങ്ങളിൽ വച്ച് ഈ പരിപാടി നടന്നിട്ടുണ്ട്. സഭാംഗങ്ങളുടെ ആത്മീയജ്ഞാന വർദ്ധനവ് ലക്ഷ്യമിട്ട് നടത്തുന്ന 'മാർ പക്കോമിയോസ് സമ്മാനം മത്സരപ്പരീക്ഷ'യാണ് യുവജനപ്രസ്ഥാനത്തിന്റെ മറ്റൊരു പരിപാടി.

**മർത്തമറിയം വനിതാസമാജം**

ഭദ്രാസനത്തിന്റെ ആതിഥേയത്വത്തിൽ 2006-ലെ അഖിലമലങ്കര വാർഷിക കോൺഫറൻസിന് പാമ്പാക്കുട എം.റ്റി.എം. ഹൈസ്കൂൾ വേദി

യായി. ഭാരവാഹികളുടെയും പങ്കെടുത്തവരുടെയും ഓർമ്മയിൽ ആ സമ്മേളനം ചിരപ്രതിഷ്ഠ നേടിയത് തിരുമനസ്സിന്റെ നേതൃപാടവത്തിന്റെ മറ്റൊരു പ്രദർശനമായി.

സമാജങ്ങളുടെ യൂണിറ്റുകളിൽനിന്നും ലഭിക്കുന്ന സാമ്പത്തിക കൈത്താങ്ങലുകൾകൊണ്ട് പാലക്കുഴ പ്രതീക്ഷാഭവനിലെ ഒരു അന്തേവാസിക്കുള്ള ഒരു വർഷത്തെ ചെലവ് (6000 രൂപ) സമാജം വർഷംതോറും കൊടുക്കുന്നുണ്ട്.

**പ്രാർത്ഥനായോഗം**

ഇടവകകളിലെ എല്ലാ ആദ്ധ്യാത്മികപ്രസ്ഥാനങ്ങളുടെയും പൊതുവേദിയായ പ്രാർത്ഥനായോഗങ്ങൾ സജീവമായി നടത്തപ്പെടുന്നു. മേഖലാടിസ്ഥാനത്തിൽ സംയുക്തമായും പ്രാർത്ഥനായോഗങ്ങൾ നടത്തപ്പെടുന്നുണ്ട്.

**ഭദ്രാസന പാരിഷ് മിഷൻ**

തെരഞ്ഞെടുക്കപ്പെടുന്ന ഇടവകകളിൽ അവയുടെ ആത്മികോന്നമനത്തിനായി വൈദികരുടെയും അവൈദികരുടെയും നേതൃത്വത്തിൽ ഭവനസന്ദർശനവും ക്ലാസ്സുകളും സുവിശേഷപ്രസംഗയോഗങ്ങളും നടത്തപ്പെടുന്നു. ഇടവകകളുടെ നവോത്ഥാനത്തിന് വളരെ പ്രയോജനകരമാണ് ഈ പരിപാടി.

**ആശ്രമസ്ഥാപകൻ**

ആശ്രമപ്രസ്ഥാനത്തോട് തിരുമേനിക്കുള്ള ആഭിമുഖ്യമാണ് തെക്കൻ പിറമാടത്ത് മാർ ഔഗേൻ ആശ്രമം സ്ഥാപിക്കുവാൻ പ്രേരിപ്പിച്ചത്.

**ജീവകാരുണ്യ സാമൂഹ്യക്ഷേമ പ്രവർത്തനങ്ങൾ**

സമൂഹത്തിൽ ജീവകാരുണ്യപ്രവർത്തനം ലക്ഷ്യമിട്ട് 1994-ൽ രജിസ്റ്റർ ചെയ്ത് പ്രവർത്തനമാരംഭിച്ച മാർ പക്കോമിയോസ് ചാരിറ്റബിൾ സൊസൈറ്റിയാണ് ദൈവസ്നേഹത്തിൽ അധിഷ്ഠിതമായ മാനവസേവയുടെ ചാലകശക്തി. ഇതിന്റെ പേട്രൺ പ. കാതോലിക്കാ ബാവായും പ്രസിഡണ്ട് ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുമാണ്. ഈ സൊസൈറ്റിയുടെ കീഴിലാണ് ജീവകാരുണ്യപ്രവർത്തനങ്ങളുടെ വിവിധ പദ്ധതികൾ നടന്നുവരുന്നത്. ഭദ്രാസനത്തിനും സമൂഹത്തിനും പ്രയോജകീഭവിക്കുമാറ് വിവിധ സാമൂഹ്യക്ഷേമ പ്രവർത്തനങ്ങളും തിരുമേനി നടപ്പിലാക്കുന്നു.

1. പ്രതീക്ഷാ ഭവൻ, കൂത്താട്ടുകുളം (Joseph Mar Pachomios Memorial Home for the Differently Abled Women)

2. പ്രത്യാശാഭവൻ, സൗത്ത് പിറമാടം (Baselios Augen I Catholicose Memmorial Home of Hope for the Differently Abled Men)

3. പ്രതിഭാ ഭവൻ, കുന്നക്കാൽ (St. Gregorios Job Orientation Centre, House of Creativity)

4. പ്രശാന്തിഭവൻ, കടയിരുപ്പ് (Baselios Poulose I Catholicose Memmorial Hospice Care Centre)

5. പ്രദാനം, കോലഞ്ചേരി (Baselios Marthoma Mathews I Catholicose Memmorial Good Samritan Centre: House of Consolation)

6. പ്രമോദം അന്നദാനം, മീമ്പാറ (Free Food Service)

7. പ്രസന്നം, കാരിക്കോട്, വെള്ളൂർ (Mental Health Centre)

8. പ്രകാശം, സൗത്ത് പിറമാടം (Institute of Special Education)

9. പ്രസാദം, കോലഞ്ചേരി. (Offices, Hostel & Conference Hall Complex)

10. പാലിയേറ്റീവ് കെയർ സെന്റർ, പെരുവ (for HIV/Aids Patients - Catholicate Centinary Project)

പാലക്കാടിനടുത്ത് മഞ്ഞപ്രയിൽ നാല്പതോളം അനാഥബാലികമാർ അന്തേവാസികളായിട്ടുള്ള മാർ ബസ്സേലിയോസ് ബാലികാഭവനം, വടവുകോട് മുപ്പതോളം ബാലന്മാരെ താമസിപ്പിക്കുന്ന മാർ ബസ്സേലിയോസ് ബോയിസ് ഹോം എന്നീ സ്ഥാപനങ്ങളും അഭിവന്ദ്യ തിരുമനസ്സിലെ മേൽനോട്ടത്തിൽ ഭംഗിയായി പ്രവർത്തിച്ചുവരുന്നു.

ആശാഭവൻ, കോഴിമല, മദർ മേരി ഗേൾസ് ഹോം, കോഴിമല, കരുണാലയം, കുന്നംകുളം, സ്നേഹഭവൻ, മൈസൂർ, സെന്റ് ഗ്രീഗോറിയോസ് കോൺവെന്റ് സ്കൂൾ, മൈസൂർ, ടി.ജി.എം. വിദ്യാനികേതൻ, മറവന്തുരുത്ത് എന്നീ സ്ഥാപനങ്ങളും തിരുമേനിയുടെ അശ്രാന്തപരിശ്രമഫലമായി നടന്നുവരുന്നു.

വെട്ടിക്കൽ ദയറാ, വള്ളിക്കാട്ടു ദയറാ, സെന്റ് കുര്യാക്കോസ് ആശ്രമം, മൈലപ്ര, സെന്റ് മേരീസ് കോൺവെന്റ്, കോഴിമല, സെന്റ് മേരീസ് മഗ്ദലന കോൺവെന്റ്, കുന്നംകുളം എന്നിവയുടെ ഗുരുവും വിസിറ്ററുമാണ് തിരുമേനി.

ഇതിൽ നിന്ന് ഭദ്രാസനത്തിന്റെയും സഭയുടെയും വികസനത്തിനും അഭിവൃദ്ധിക്കുമായി തിരുമേനി എത്രയോ നല്ല കാര്യങ്ങൾ ചെയ്യുന്നുവെന്നത് ബോദ്ധ്യമാകും. 'മനുഷ്യൻ മനുഷ്യനാകുന്നത് മനുഷ്യരുടെ

മനുഷ്യനാകുമ്പോൾ' എന്ന ആപ്തവാക്യം അഭിവന്ദ്യ തിരുമേനി പ്രവൃത്തിയിലൂടെ സാർത്ഥകമാക്കുന്നു.

**വ്യക്തിത്വ സവിശേഷതകൾ**

അടുത്തിടപെടാനാകാത്തവർക്ക് വളരെ ഗൗരവപ്രകൃതിയുള്ള ആളാണ് തിരുമേനി എന്ന് തോന്നാം. അടുത്ത് ഇടപെടുമ്പോൾ സൗമ്യനും ശാന്തനുമായ ഒരു വ്യക്തിത്വം തെളിഞ്ഞു വരും. ദീർഘനാൾ സെമിനാരിയിൽ ചില പ്രത്യേക ചുമതലകളിൽ ഇരുന്നപ്പോൾ സാഹചര്യസമ്മർദ്ദം ഉരുത്തിരിച്ചതാണീ ഗൗരവമുഖമെന്ന് തിരുമേനി ഒരിക്കൽ വെളിപ്പെടുത്തി. ആരും അക്ഷമനാകുകയും അസംതൃപ്തി പ്രകടിപ്പിക്കുകയും ചെയ്യുന്ന സാഹചര്യങ്ങളിൽപോലും 'ഗൗരവക്കാരനായ' തിരുമേനിയുടെ ശാന്തമായ പ്രതികരണം ഈയുള്ളവന് അനുഭവമുണ്ട്.

സഭയുടെ പാരമ്പര്യവും, ചട്ടങ്ങളും, ഭരണഘടനാനിബന്ധനകളും, സഭ എടുക്കുന്ന തീരുമാനങ്ങളും കർശനമായി പാലിക്കണമെന്നത് തിരുമേനിക്ക് നിർബ്ബന്ധമാണ്. ആ നിർബ്ബന്ധസ്വഭാവം ചില വിമർശനങ്ങൾക്ക് ഇടവരുത്തിയാലും അതിൽ വിട്ടുവീഴ്ച ചെയ്യുവാൻ തിരുമേനി ഒരുങ്ങുകയില്ല. സഭയുടെ അച്ചടക്കവും അന്തസ്സും അന്യൂനം നിലനിൽക്കണമെന്നാണ് തിരുമേനി അഭിലഷിക്കുന്നത്.

ആരോപണങ്ങളും വിമർശനങ്ങളും അങ്ങയെ തളർത്തുകയാണോ, അഥവാ ദൃഢപ്പെടുത്തുകയാണോ എന്ന് ചോദിച്ചപ്പോൾ തിരുമേനി നൽകിയ മറുപടി ഇങ്ങനെ: വിമർശനങ്ങൾ വളർത്തുകയാണ്. ഇതുവരെ ഒരു തളർച്ചയും ഉണ്ടായിട്ടില്ല. ഉണ്ടാകാതിരിക്കുവാൻ പ്രാർത്ഥിക്കുന്നു. എത്ര വിമർശനങ്ങൾ വന്നാലും ധൈര്യമായി മുന്നോട്ടു പോകും. വിമർശനം കൊണ്ട് എന്റെ പ്രവർത്തനശൈലിയിലോ പ്രവർത്തനരംഗത്തോ അൽപ്പംപോലും പുറകോട്ട് പോയിട്ടില്ല.

തിരുമേനിയുടെ ജീവിതാനുഭവങ്ങളെക്കുറിച്ചും, സഭാശുശ്രൂഷ സ്ഥാനങ്ങളിലേക്ക് എത്തിപ്പെട്ട വഴികളെക്കുറിച്ചും അറിയുവാൻ മുഖാമുഖം ഇരുന്ന് ചില അന്വേഷണങ്ങൾ നടത്തി. അപ്പോൾ ഉണ്ടായ ചില ചോദ്യങ്ങളും അവയുടെ ഉത്തരങ്ങളും താഴെ ചേർക്കുന്നു.

**1. മദ്ബഹാശുശ്രൂഷകൻ, സൺഡേ സ്കൂളദ്ധ്യാപകൻ തുടങ്ങിയ സഭയിലെ പ്രത്യേക ശുശ്രൂഷകളുടെ ചുമതലകളിലേക്ക് അങ്ങ് സ്വയം സന്നദ്ധനാകുകയായിരുന്നോ, ആരുടെയെങ്കിലും പ്രേരണയിൽ ആയിത്തീരുകയായിരുന്നോ?**

കൊച്ചുന്നാൾ മുതൽ പള്ളിയിൽ വരികയും ആരാധനയിൽ സംബന്ധിക്കുകയും ചെയ്തിരുന്നു. അതിന് വീട്ടിലെ പരിശീലനവുമുണ്ട്.

പ്രത്യേക ആഗ്രഹമൊന്നും ഇല്ലായിരുന്നു. വീട്ടിൽ അപ്പനും അമ്മയും കൃത്യമായി പ്രാർത്ഥിക്കും. നോമ്പെടുക്കും. ഉപവസിക്കും. കൃത്യമായി പള്ളിയിൽ പോകുകയും ചെയ്തിരുന്നു. അതിൽ നിന്നാണ് താൽപ്പര്യം വന്നത്. പള്ളിയിൽ പാട്ടുപാടുന്നതിൽ നല്ല വാസനയുണ്ടായിരുന്നു. പള്ളിയിലെ പ്രധാന ശുശ്രൂഷകൻ പിതാവിന്റെ സ്നേഹിതനായിരുന്നു. അദ്ദേഹം അപ്പനോട് എന്നെ മദ്ബഹായിൽ കയറ്റാമെന്ന് പറഞ്ഞു. അപ്പന് സന്തോഷമായിരുന്നു. അത് യാദൃച്ഛികമായി സംഭവിച്ചു. പ്രത്യേക ഉദ്ദേശ്യമോ തയ്യാറെടുപ്പോ താല്പര്യമോ ഇല്ലായിരുന്നു. 12 വയസ്സുള്ളപ്പോൾ തിരിച്ചറിവിന്റെ പ്രായമാകും മുമ്പാണ്. വീട്ടിലെ പരിശീലനമാണ് പ്രധാനം. പാട്ട്, പ്രാർത്ഥന, വേദപുസ്തകവായന കൃത്യമായി പള്ളിയിൽ പോകുന്നത് എല്ലാം നിർബ്ബന്ധമായിരുന്നു. ജ്യേഷ്ഠനും പെങ്ങന്മാരും സൺഡേ സ്കൂൾ അദ്ധ്യാപകരായിരുന്നു (ഞങ്ങൾ അഞ്ചു മക്കളും.) മൂത്തവർ എല്ലാവരും അദ്ധ്യപകരാകയാൽ പള്ളിക്കാര്യങ്ങളിലും ആരാധനയിലും കുടുംബാരാധനയിലും നല്ല താൽപ്പര്യമുള്ളവരായിരുന്നു. ശുശ്രൂഷാപദവി ആഗ്രഹിച്ചതല്ല. ശുശ്രൂഷയ്ക്ക് കയറുന്നതു മുതൽ ഇന്നുവരെ. ഓരോരുത്തർ നീ അതാക് എന്ന് പറഞ്ഞപ്പോൾ ആകുകയായിരുന്നു. മദ്ബഹായിൽ കയറണമെന്നു പോലും ഞാൻ ആഗ്രഹിച്ചതല്ല. അവർ വിളിച്ചു; ചെന്നു; എന്ന് മാത്രം. ഒരിക്കൽ പോലും സ്ഥാനം ആഗ്രഹിക്കുകയോ അതിന്റെ പിറകേ നടക്കുകയോ ചെയ്തില്ല. ശുശ്രൂഷയ്ക്ക് കയറുന്നതു മുതൽ ഓരോ സ്ഥാനത്തേക്കും വിളിക്കപ്പെടുകയായിരുന്നു. മെത്രാൻ സ്ഥാനം വരെയും.

**2. വൈദികപരിശീലത്തിനൊരുങ്ങുമ്പോൾ ആരെയെങ്കിലും മാതൃകാപുരുഷനായി കണ്ടിരുന്നോ? പിറകോട്ടു നോക്കുമ്പോൾ ഓർമ്മയിൽ തെളിയുന്ന ഗുരുക്കന്മാർ, ആദ്ധ്യാത്മികാചാര്യന്മാർ തുടങ്ങിയവരാരെല്ലാം?**

വൈദികശുശ്രൂഷയിലേക്ക് വരുമ്പോൾ ഒന്നാമത് മാതൃകാപുരുഷനായിരുന്നത് ബഹുമാനപ്പെട്ട എം.വി. ജോർജ്ജ് അച്ചനാണ്. (ഇപ്പോഴത്തെ അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്ത്താത്തിയോസ് തിരുമേനി) ബഹുമാനപ്പെട്ട ടി. ജെ. ജോഷ്വാ അച്ചൻ, വി. ടി. ചാക്കോ മാസ്റ്റർ എന്നിവരുടെ കൺവെൻഷൻ പ്രസംഗങ്ങൾ സ്വാധീനിച്ചു. വളരെ നല്ല പ്രചോദനം അവരിൽ നിന്ന് ഉണ്ടായിട്ടുണ്ട്. മദ്ബഹായിൽ ശുശ്രൂഷിച്ചുകൊണ്ടിരുന്നപ്പോൾ അച്ചൻ ആകണമെന്ന് ആഗ്രഹിച്ചിരിക്കാം എന്നേ പറയാനാകൂ.

വീട്ടിൽ അമ്മയായിരുന്നു കൂടുതൽ പ്രചോദനം തന്നിരുന്നത്. അപ്പൻ അതിന് അനുകൂലിയായിരുന്നു. അപ്പന് പഠിക്കുവാൻ സാധിച്ചില്ല. അതുകൊണ്ട് മക്കളെ കഴിയുന്നിടത്തോളം പഠിപ്പിക്കണമെന്ന് ആഗ്രഹിച്ചിരുന്നു. അപ്പൻ നാലാം ക്ലാസ് വരെയേ പഠിച്ചിട്ടുള്ളൂ. കൂലിപ്പണിയൊക്കെ

ചെയ്താണ് കുടുംബം പുലർത്തിയത്. കാളവണ്ടി ഓടിക്കുകയും റബ്ബറു വെട്ടുകയും മറ്റും ചെയ്തിരുന്നു. പക്ഷെ ഞങ്ങളെ പഠിക്കാവുന്നിടത്തോളം പഠിപ്പിക്കുവാൻ തയ്യാറായി.

അമ്മ ദൈവവേലയ്ക്ക് ഉത്സാഹിപ്പിച്ചു. ഏഴാം ക്ലാസ്സിൽ പഠിക്കുമ്പോൾ ബഹുമാനപ്പെട്ട എം. വി. ജോർജ്ജ് അച്ചന്റെ (അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്ത്താത്തിയോസ് തിരുമേനിയുടെ) സുവിശേഷാലയത്തിൽ പോകുവാൻ ഉത്സാഹിപ്പിച്ചു. നിർബ്ബന്ധിച്ചു. അന്ന് സ്കൂളിൽ ഫീസ് കൊടുക്കണമായിരുന്നു. മാസം ആറേകാൽ രൂപാ വേണമായിരുന്നു. അവിടെ പഠിക്കുകയും കൂടെ വിദ്യാഭ്യാസം തുടരുകയും ചെയ്യാമെന്ന് അമ്മ കരുതിയിരിക്കും. അപ്പൻ പറഞ്ഞു: ദൈവവേലയ്ക്ക് പോകാം; പക്ഷേ, പഠിപ്പു കഴിഞ്ഞിട്ട് പോയാൽ മതി. നിനക്ക് പഠിക്കാൻ കഴിയുന്നിടത്തോളം പഠിപ്പിക്കാം. അതു കഴിഞ്ഞ് പോകുന്നതിന് വിരോധമില്ല; ഇതായിരുന്നു അപ്പൻ പറഞ്ഞത്.

പത്താംക്ലാസ് ജയിച്ചത് സ്കൂളിൽ ഒന്നാമനായാണ്. പക്ഷെ ടൈഫോയിഡ് പിടിപെട്ട് ദീർഘനാൾ കിടപ്പിലായതിനാൽ പ്രീ ഡിഗ്രിക്ക് കോളജിൽ ചേരാനായില്ല. അതു കഴിഞ്ഞപ്പോൾ സെമിനാരിയിൽ ചേരേണ്ടതിന് ബഹുമാനപ്പെട്ട എം. വി. ജോർജ്ജ് അച്ചന്റെ അടുക്കൽ പോയി. പ്രീ ഡിഗ്രി പാസ്സാകാതെ സെമിനാരിയിൽ ചേരാനാകില്ലെന്ന് അച്ചൻ പറഞ്ഞു. ഇംഗ്ലീഷ് പഠിക്കുവാൻ പറഞ്ഞ് ഇംഗ്ലീഷ് വേദപുസ്തകം സമ്മാനം തന്ന് വിട്ടു. അത് വലിയ നിധിയായി ഇന്നും സൂക്ഷിക്കുന്നു. തുടർന്ന് പ്രീ ഡിഗ്രിക്ക് വാഴൂർ കോളജിൽ ചേർന്നു. കന്നുകാലിയെ വിറ്റാണ് കോളജ് പഠനത്തിനുള്ള പണം അപ്പൻ സ്വരൂപിച്ചത്. അഞ്ചു മൈൽ നടന്നാണ് കോളജിൽ പോയി പഠിച്ചത്.

പ്രീ ഡിഗ്രി കഴിഞ്ഞപ്പോൾ ഡിഗ്രിക്ക് ചേന്ന് പഠിക്കണമന്ന് അപ്പൻ പറഞ്ഞു. അപ്പന്റെ നിർബ്ബന്ധം കാരണം സെമിനാരി ഒഴിവാക്കി, കോട്ടയം സി.എം.എസ്. കോളജിൽ ബി.എസ്. സി. (സ്പെഷ്യൽ കെമിസ്ട്രി) ക്ക് ചേർന്നു.

പ്രീ ഡിഗ്രി പഠനകാലത്ത്, 1968 ൽ സ്ലീബാദാസസമൂഹാദ്ധ്യക്ഷൻ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി കാലം ചെയ്തു. അദ്ദേഹത്തെക്കുറിച്ച് മനോരമ സപ്ലിമെന്റിൽ ഒരു ലേഖനം വന്നു. അതു വായിച്ചത് ജീവിതത്തിൽ വലിയ മാറ്റത്തിന് പ്രേരണ നൽകി. പാവപ്പെട്ടവർക്കു വേണ്ടി ജീവിച്ചു മരിച്ച അദ്ദേഹത്തിന്റേതു പോലുള്ള ഒരു സന്യാസജീവിതം, കഷ്ടപ്പാടുള്ള ഒരു ജീവിതം, ആഗ്രഹമായി. അത് നല്ല സ്വാധീനം ചെലുത്തി. അതു കഴിഞ്ഞാണ് സി.എം. എസിൽ പഠിച്ചത്. ദാരിദ്ര്യത്തിന്റെ കാലമായിരുന്നു അത്. ഭക്ഷണം കഴിക്കാതെ വണ്ടിക്കൂലി മാത്രം കരുതി

വന്നാണ് പഠിച്ചത്. അക്കാലത്ത് വളരെപ്പേരെ പരിചയപ്പെട്ടു.

സി.എം.എസിൽ പഠിക്കുമ്പോൾ മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ക്ലാസ്സുകളിൽ പങ്കെടുത്തു. പഴയസെമിനാരി അദ്ധ്യാപകരായിരുന്നു ക്ലാസ്സുകൾ എടുത്തിരുന്നത്. ഉച്ചസമയത്തുള്ള അരമണിക്കൂർ ക്ലാസ്സുകൾ വളരെ ആകർഷകമായിരുന്നു. അത് വൈദികപഠനത്തിന് പ്രചോദനമായി. സി.എം.എസിലെ അക്വൈന്റൻസ് നന്നായി സ്വാധീനിച്ചു.

പ്രീ ഡിഗ്രിയ്ക്ക് പഠിക്കുമ്പോൾ വൈദികനാകണമെന്ന താൽപ്പര്യമുണ്ടായി. ഡിഗ്രിക്ക് 59.9% മാർക്കോടെ പാസ്സായി. അത് ദൈവനിശ്ചയമായിരുന്നിരിക്കാം. എം.എസ്.സിക്ക് 60% മാർക്ക് നിർബ്ബന്ധമായിരുന്നു. അതുണ്ടായിരുന്നെങ്കിൽ എം.എസ്.സി. ക്ക് പോയേനേ. 1971–ൽ പരീക്ഷാഫലം വന്ന സമയത്ത് പിതാവ് പെപ്റ്റിക് അൾസർ രോഗിയായി, ഇരിപ്പായി. വീട് നോക്കാൻ ആരുമില്ലാത്ത അവസ്ഥ വന്നു. ആ വർഷം 71 ൽ സെമിനാരിയിൽ ചേരാൻ സാധിച്ചില്ല. അപ്പനെ ആശുപത്രിയിൽ കോണ്ടുപോവുകയും ശുശ്രൂഷിക്കുകയും ചെയ്തു.

എന്റെ നേരേ മൂത്ത സഹോദരി നഴ്സ് ആയിരുന്നു. ഉത്തരേന്ത്യയിലായിരുന്നു ഒറീസയിൽ. ആ സമയം ഉത്തരേന്ത്യയിൽ ദക്ഷിണേന്ത്യക്കാരായ ജോലിക്കാരോട് വിവേചനവും എതിർപ്പും പ്രശ്നങ്ങളും ഉണ്ടായി. സഹോദരിയുടെ സഹായത്തിനും മറ്റുമായി അവിടേക്കു പോയി. അന്ന് അവിടെ പോസ്റ്റ് ആന്റ് ടെലിഗ്രാഫ് ഡിപ്പാർട്ട്മെന്റിൽ ജോലിക്ക് അപേക്ഷിച്ചു. ഇന്റർവ്യൂവിന് പോയി. ആ സമയത്ത് പിതാവ് മരിച്ചു. യഥാസമയം അറിയാൻ കഴിഞ്ഞില്ല. ടെലിഗ്രാം കിട്ടിയത് നാലാം ദിവസമായിരുന്നു. എട്ടാം ദിവസം തിരികെ വന്നു. ചേട്ടന് മലബാറിൽ ജോലിയായിരുന്നു അപ്പോൾ. പെങ്ങളെ ജോലിസ്ഥലത്ത് കൊണ്ടുപോയാക്കുവാൻ പോയിട്ട് രണ്ടു മാസം കഴിഞ്ഞ് തിരികെ വന്നു. മൂത്ത സഹോദരി ചുഴലിദീനവും അതിനോടനുബന്ധിച്ചുള്ള മാനസികപ്രശ്നങ്ങളും ഉള്ളയാളായിരുന്നു. 72 മാർച്ചിൽ പിതാവിന്റെ മരണശേഷം വീടിന്റെ ചുമതല ഏറ്റെടുക്കേണ്ടി വന്നു. ആ വർഷം സെമിനാരിയിൽ ചേരാനായില്ല.

ഏറ്റവും മൂത്ത സഹോദരി 73 ജനുവരിയിൽ മരിച്ചു. മാർച്ചിൽ നേരേ മൂത്ത സഹോദരിയുടെ വിവാഹമായി. അതു കഴിഞ്ഞപ്പോൾ സെമിനാരിയിൽ ചേരാൻ സമ്മതിച്ചു. വീട്ടിൽ അമ്മയും അനുജനും മാത്രം. സെമിനാരിയിൽ പോകാൻ നേരം 'ആരെ നോക്കി പോകുന്നുവെന്ന്' അമ്മ ചോദിച്ചു. 'ദൈവത്തെ നോക്കിയാണെങ്കിൽ പൊയ്ക്കോ' എന്ന് പറഞ്ഞു.

കുഞ്ഞുന്നാൾ മുതൽ അമ്മയുടെ, സൺഡേസ്കൂൾ അദ്ധ്യാപകരുടെ, പള്ളിയിലെ വികാരിയുടെ എല്ലാം സ്വാധീനം എന്നിൽ ഉണ്ടായിട്ടുണ്ട്.

പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ജീവിതം എന്നെ വളരെ സ്വാധീനിച്ചു. പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ആരാധനാരീതി ആകർഷിച്ചു. അക്കാലത്തെ മറ്റു തിരുമേനിമാരുമായി വലിയ പരിചയമില്ലായിരുന്നു.

**3. ജീവകാരുണ്യ പ്രവർത്തനരംഗത്ത് ശ്രദ്ധ കേന്ദ്രീകരിക്കുവാൻ എന്തായിരുന്നു പ്രേരണ? ജീവിച്ചിരിക്കുന്നവരോ മണ്മറഞ്ഞവരോ ഈ രംഗത്ത് പ്രവർത്തിച്ചത് അനുകരണീയമായി തോന്നിയിരുന്നുവോ?**

ജീവകാരുണ്യപ്രവർത്തനങ്ങളിൽ ഒന്നുരണ്ടു സംഭവങ്ങൾ സ്വാധീനിച്ചു.

Mentally retarded and physically handicapped ആയ ഒരു പെൺകുട്ടി അയൽപക്കത്ത് ഉണ്ടായിരുന്നു. ഒരു ഇടത്തരം കുടുംബമായിരുന്നു അവരുടേത്. ആ കുട്ടിക്ക് വേണ്ട പരിചരണവും സംരക്ഷണവും കൊടുക്കുവാൻ മാതാപിതാക്കൾക്കും മറ്റുള്ളവർക്കും കഴിഞ്ഞിരുന്നില്ല. ആ കുട്ടിയുടെ മരണം എന്നെ വളരെ ദുഃഖിപ്പിച്ചു.

മൂത്ത സഹോദരിക്ക് ചുഴലിദീനമുണ്ടായിരുന്നു. അക്കാരണത്താൽ ഇടയ്ക്കിടെ മാനസികാസ്വസ്ഥതയും ഉണ്ടാകുമായിരുന്നു. ആയുർവ്വേദവും നാട്ടുചികിത്സയും ഒക്കെ ചെയ്യാനേ അന്നത്തെ കാലത്ത് കഴിഞ്ഞുള്ളു. ഇരുപതു വർഷത്തോളം ആ സ്ഥിതിയിൽ കഴിഞ്ഞാണ് മരിച്ചത്. ശരിയായ ചികിത്സയ്ക്കൊന്നും അന്ന് സാധിച്ചിരുന്നില്ല. ഇപ്രകാരം ദുരിതമനുഭവിക്കുന്നവരുടെ സംരക്ഷണമില്ലായ്മ അന്നേ എന്നെ വളരെ വിഷമിപ്പിച്ചിരുന്നു.

അത്മേനിയും വൈദികനുമായിരുന്നപ്പോൾ അങ്ങനെയുള്ളവർക്കായി എന്തെങ്കിലും ചെയ്യുവാനായില്ല. മെത്രാൻ സ്ഥാനത്ത് വന്നപ്പോൾ ലഭിച്ച അവസരം അതിനുപയോഗിച്ചു. പത്രോസ് മാർ ഒസ്താത്തിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ് എന്നിവരുടെ സാമൂഹ്യപ്രവർത്തനം പ്രചോദനമായിരുന്നു. സാഹചര്യങ്ങൾ വന്നപ്പോൾ അതിനു പറ്റിയ ഓരോ സ്ഥാപനങ്ങൾ ഉണ്ടാക്കുവാനായി.

ജീവിതത്തിൽ ദാരിദ്ര്യം അനുഭവിച്ചതുകൊണ്ടും പ്രയാസങ്ങളും രോഗങ്ങളും ദുരിതങ്ങളും കണ്ടും അനുഭവിച്ചും വളർന്നതുകൊണ്ടും അവ പരിഹരിക്കാനുള്ള മനസ്സുണ്ടായി.

ഇത്രയും വലുതൊന്നും പ്രതീക്ഷിച്ചില്ല. കാലം ചെയ്ത ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ പേരിൽ അത്തരം സേവനം ചെയ്യുവാൻ ഒരു സ്ഥാപനമായാണ് 'പ്രതീക്ഷ' ആരംഭിച്ചത്. അഞ്ചെട്ടു സ്ഥാപനങ്ങളൊന്നും ആഗ്രഹിച്ചില്ല.

ഇപ്പോൾ നേരിട്ടും അല്ലാതെയും 16 സ്ഥാപനങ്ങളുടെ ചുമതലയുണ്ട്. 12 സ്ഥാപനങ്ങൾ നടത്തിക്കൊണ്ടു പോകുവാൻ സ്വന്തമായ ബാദ്ധ്യത യുണ്ട്.

**4. ജീവകാരുണ്യ രംഗത്തും സാമൂഹ്യസേവനരംഗത്തും സാമ്പ ത്തിക സഹായങ്ങൾ അധികവും ചെയ്യുന്നത് കേരളത്തിനു വെളി യിലുള്ള സഭാംഗങ്ങളാണല്ലോ. സഹായസഹകരണങ്ങൾക്കിടയിൽ ഏതെങ്കിലും വിമർശനങ്ങളോ തിക്താനുഭവങ്ങളോ ഉണ്ടായിട്ടുണ്ടോ?**

വിമർശനങ്ങൾ പൊതുവേ വലുതായി ഉണ്ടായിട്ടില്ല. എന്നാൽ നേരിൽ ആരും പറഞ്ഞിട്ടില്ലെങ്കിലും, ഭദ്രാസനത്തിന് സാമ്പത്തികലാഭം ഉണ്ടാ കുന്നതരം സ്കൂൾ, കോളജ് മുതലായ സ്ഥാപനങ്ങൾ അല്ലാതെ അങ്ങോട്ട് ചെലവു മാത്രമുള്ളവ നടത്തിയിട്ട് എന്തു പ്രയോജനം എന്ന് അഭിപ്രായമുള്ളവരുണ്ടെന്ന് മനസ്സിലാക്കിയിട്ടുണ്ട്. എന്റെ വീക്ഷണം അതല്ല. എന്റെ പേരിനും പെരുമയ്ക്കുമാണ് ഇതൊക്കെ ചെയ്യുന്നതെന്നും പറയുന്നവരുണ്ട്. എന്നാൽ എന്റെ മനസ്സിലുള്ള കാര്യം എന്താണെന്ന് ദൈവത്തിനറിയാം. ദൈവം നീതിയായി വിധിക്കട്ടെ.

പലയിടത്തും ചെന്നപ്പോൾ സഭാംഗങ്ങൾതന്നെ ഇത്തരം പണം സ്വന്ത മായി ഉപയോഗിക്കുന്നെന്ന് പറഞ്ഞതായി കേട്ടു. എന്റെ ആഡംബരജീവി തത്തിനു വേണ്ടിയാണിതൊക്കെ ചെയ്യുന്നതെന്ന് തെറ്റിദ്ധരിച്ച് വിമർശി ച്ചവരുമുണ്ട്. പ്രതീക്ഷാ ഭവൻ തുടങ്ങി രണ്ടു വർഷം കഴിഞ്ഞപ്പോൾ ഈ വിമർശനത്തെപ്പറ്റി അറിഞ്ഞു. അന്നു മുതൽ സ്വന്തമായി ബാങ്ക് അക്കൗണ്ടോ, ഫിക്സ്ഡ് ഡിപ്പോസിറ്റോ ഒന്നുമില്ല. ആ വിമർശനം നന്നായി. എനിക്കു വേണ്ടി സമ്പത്ത് കൂട്ടിവയ്ക്കുന്നില്ല. എന്റെ കൈയിൽ ഒന്നുമില്ലാത്തതുകൊണ്ട് ഞാൻ ഫ്രീയാണ്. എന്റെ പേരിലുള്ള അക്കൗ ണ്ടുകളെല്ലാം - അത് പത്തു മുപ്പതെണ്ണം കാണും - സഭ, ഭദ്രാസനം, വിവിധ സ്ഥാപനങ്ങൾ ഇവയുടെ കണക്കിലുള്ളതാണ്.

**5. ഭദ്രാസനത്തിലെ ജനങ്ങളും വൈദികരും ഭരണസമിതിയുമെല്ലാം തിരുമേനിക്ക് നല്ല സഹകരണം നൽകുന്നുണ്ടല്ലോ. ഇനി മുമ്പോട്ടുള്ള പ്രവർത്തനങ്ങളിൽ തിരുമേനി എന്താണ് പ്രതീക്ഷിക്കുന്നത്?**

ഭദ്രാസനത്തിലുള്ള ആളുകളുടെ ധാർമ്മിക പിന്തുണയുണ്ട്. സാമ്പ ത്തിക പിന്തുണയുമുണ്ട്. എന്നാൽ ഭദ്രാസനാംഗങ്ങൾക്ക് ഇങ്ങനെയുള്ള പ്രസ്ഥാനങ്ങളുടെ പ്രവർത്തനം സംബന്ധിച്ച് കൂടുതൽ ആഴമായ ബോദ്ധ്യമുണ്ടാക്കാൻ എനിക്ക് സാധിക്കാത്തതിൽ ദുഃഖമുണ്ട്.

എന്റെ പ്രവർത്തനത്തിൽ പ്രതിഫലമില്ലാതെ കൈയോടു കൈ ചേർന്നു പ്രവർത്തിക്കുവാൻ പ്രത്യാശയിൽ പ്രവർത്തിക്കുന്ന എന്റെ

ജ്യേഷ്ഠനും പ്രശാന്തിയിലെ ഹെഡ് നേഴ്സും പ്രതീക്ഷയിലെയും മഞ്ഞപ്ര ബാലഭവനത്തിലെയും കിഴക്കമ്പലം സിസ്റ്റേഴ്സും ആശാഭവ നിലെ ഓതറ സിസ്റ്റേഴ്സും കരുണാലയത്തിലെ അടുപ്പൂട്ടി സിസ്റ്റേഴ്സും ഭദ്രാസനത്തിലെ വൈദികരുമുണ്ട്. കൂടുതൽ ആളുകളെ സ്വാധീനിച്ച് വരു ത്താൻ കഴിയാത്തതിൽ ദുഃഖമുണ്ട്.

എനിക്കു പകരം വരാൻ ആരെയും ഇതുവരെ കണ്ടില്ല. സമർപ്പണ ത്തോടുകൂടി അന്മേനികൾ – സ്ത്രീകളും പുരുഷന്മാരും – വരണമെന്ന് ആഗ്രഹമുണ്ട്. അങ്ങനെ വരാത്തതിൽ ഖേദമുണ്ട്. അത് എന്റെ കഴിവി ല്ലായ്മയാണ്. കമ്മിറ്റ്മെന്റും സമർപ്പണവും ഉള്ളവരെ, കൈയും മെയ്യും മറന്ന് ലാഭേച്ഛയില്ലാതെ നിഷ്കാമമായി പ്രവർത്തിക്കുന്നതിന് അടുത്ത തലമുറയായി എനിക്ക് കൊണ്ടുവരുവാനായിട്ടില്ല; അതിനുള്ള ശ്രമം ഫല വത്തായിട്ടില്ല. എന്റെ കാലശേഷം ഇവ ഏറ്റെടുക്കാനുള്ളവരെ ദൈവം കൊണ്ടുവരും എന്ന പ്രതീക്ഷയുണ്ട്. ഈ സ്ഥാപനങ്ങൾ തുടങ്ങുന്ന തിനു മുമ്പ് ശരിയായി പ്രാർത്ഥിച്ച് ദൈവത്തോട് ആലോചന ചോദിച്ച് ദൈവം അനുവദിച്ച് തുടങ്ങിയതാണ്. ഞാൻ മരിച്ചുപോയാലും, അല്ലെ ങ്കിൽ ഈ ഭദ്രാസനത്തിൽനിന്ന് മാറിയാലും, ദൈവം ഈ സ്ഥാപനങ്ങളെ നോക്കിക്കൊള്ളും; ദൈവം അതിനു പറ്റിയവരെ കൊണ്ടുവരും എന്നാണ് ദൈവത്തിൽ ശരണപ്പെട്ട് പ്രത്യാശിക്കുന്നത്..

**6. ഭദ്രാസന ഇടവകയുടെ പുരോഗതി ലക്ഷ്യമിട്ടുള്ള അങ്ങയുടെ അജപാലനശുശ്രൂഷ എങ്ങനെ സ്വയം വിലയിരുത്തുന്നു?**

അജപാലനശുശ്രൂഷ അനേകം ഉത്തരവാദിത്വങ്ങൾക്കിടയിൽ വലിയ വീഴ്ച കൂടാതെ നടന്നുപോകുന്നുവെന്നാണ് ബോദ്ധ്യം. എന്നാൽ മാതൃ കാപരമായി ഉദ്ദിഷ്ടരീതിയിൽ നടക്കുന്നില്ല. സൺഡേസ്കൂൾ, പ്രാർത്ഥ നായോഗം, സ്ത്രീസമാജം എന്നിവ ഭംഗിയായി നടക്കുന്നു. അവ പോലെ മറ്റ് ആത്മീയപ്രസ്ഥാനങ്ങൾ നടക്കുന്നില്ല. അതിന് എന്റെ സമയക്കുറവും കാരണമാണ്. സഭയുടെ പൊതുവായ ചില ചുമതലകളിലും ഇടപെടേണ്ടി വരുന്നതുകൊണ്ട് സമയക്കുറവുണ്ട്.

ജീവകാരുണ്യപ്രവർത്തനങ്ങൾക്കിടയിൽ സഭയുടെ മറ്റു ശുശ്രൂഷകൾ വേണ്ടപോലെ നടക്കുന്നില്ല. പല ഭദ്രാസനങ്ങളെയുംകാൾ ജീവകാരു ണ്യപ്രവർത്തനത്തിന് പണം ശേഖരിക്കുവാൻ കഴിയുന്നു. ഭദ്രാസനദിന ത്തിനോടനുബന്ധിച്ചുള്ള കവർപിരിവ് നന്നായി നടക്കുന്നുണ്ട്. കാതോ ലിക്കാദിനപ്പിരിവ് നിശ്ചിത ലക്ഷ്യത്തിനപ്പുറം എല്ലാ പള്ളികളിലും നിന്ന് ഭംഗിയായി ശേഖരിക്കുവാൻ കഴിഞ്ഞു. ഇക്കാര്യത്തിൽ ഒന്നാം സ്ഥാനത്ത് ഈ ഭദ്രാസനമാണ്. ഏറ്റവും കൂടിയ പിരിവ് കോലഞ്ചേരി പള്ളിയിൽ നിന്നാണ്. പള്ളി അടഞ്ഞുകിടക്കുന്ന സാഹചര്യത്തിലാണ് അത് സാധി

ച്ചത്. മൊത്തത്തിൽ പറഞ്ഞാൽ അഭിമാനിക്കാവുന്ന നേട്ടങ്ങളുണ്ട്. അതൊക്കെ അത്മേനികളും അച്ചന്മാരും നന്നായി സഹകരിക്കുന്നതു കൊണ്ടാണ് നേടിയത്.

**7. 'സ്നേഹാധിഷ്ഠിതമായ സേവനമാണ് അധികാരത്തിന്റെ പ്രത്യക്ഷീകരണം' എന്ന് പൗരസ്ത്യ വേദശാസ്ത്രദർശനം വെളിപ്പെടുത്തുന്നുവെന്ന് പറയാമോ? ആശയതലത്തിൽ മാത്രമാണോ വേദശാസ്ത്രത്തിന്റെ പ്രസക്തി?**

ഒരു Dry theology യിൽ ഞാൻ വിശ്വസിക്കുന്നില്ല. Theology should be in action. തിയോളജിക്ക് രണ്ടു തലമാണുള്ളത്. ഒന്ന് Theology in liturgy. രണ്ട് Theology in social work. എല്ലാ തിയോളജിയും ദൈവ സ്നേഹമാണ്. ദൈവസ്നേഹത്തിന്റെ ഒരു ബഹിർസ്ഫുരണമാണ് ആരാധന. അതിന്റെ മറ്റേ തലം സ്നേഹം കൊടുക്കേണ്ടിടത്ത് കൊടുക്കുക എന്നതാണ്.

ഒരു അമേരിക്കൻ മലയാളി ക്രിസ്ത്യാനി അവിടെ വച്ച് ഇത്തരം സർവ്വ ജാതി മതസ്ഥർക്കുവേണ്ടിയുള്ള പ്രവർത്തനം കൊണ്ട് എത്ര മറ്റു മതക്കാരെ ക്രിസ്ത്യാനികളാക്കുവാൻ കഴിഞ്ഞുവെന്ന് ചോദിച്ചു. അദ്ദേഹത്തിന് ഈ പ്രവർത്തനെത്തക്കുറിച്ച് വേണ്ടപോലെ മനസ്സിലായിരുന്നില്ല. My aim is not conversion; not converting others to Christianity . It is converting my mind to love others. എന്റെയും കൂടെയുള്ളവരുടെയും പ്രവർത്തനം മൂലം മറ്റുള്ളവരുടെ മനസ്സിനെ convert ചെയ്ത് സ്നേഹിക്കുവാൻ പഠിപ്പിക്കുകയാണ് ലക്ഷ്യം. ഹൃദയത്തിന്റെ conversion ആണ് ലക്ഷ്യം. എന്റെ ജീവിതസാക്ഷ്യം കൊണ്ട് ആരെങ്കിലും വരുന്നെങ്കിൽ വരട്ടെ. ക്രിസ്ത്യാനികളുടെ എണ്ണം കൂട്ടുന്ന conversion അല്ല ലക്ഷ്യം; പാവപ്പെട്ടവരെ സഹായിക്കുവാനുള്ള conversion. 'വേദശാസ്ത്രം തെരുവീഥിയിൽ' എന്നാണ് മുദ്രാവാക്യം. ആരാധനയും സേവനവും ഒരുപോലെ ദൈവസ്നേഹം വെളിപ്പെടുത്തുന്നു.

**8. ഇതുവരെ ചെയ്ത പ്രവർത്തനങ്ങളിൽ സംതൃപ്തിയുണ്ടോ? ഭാവിയിൽ എന്താണ് ചെയ്യുവാനുള്ളത്?**

ഇന്നത്തെ അവസ്ഥയിൽ ദൈവം എന്നെക്കൊണ്ട് ഇതുവരെ ചെയ്യിച്ചതിൽ പരിപൂർണ്ണ ആത്മസംതൃപ്തിയുണ്ട്. കുറവുകളും വീഴ്ചകളുമുണ്ട്. ദൈവം എന്നെക്കൊണ്ട് ചെയ്യിച്ചവ ഭംഗിയായി തുടരുന്നു. കൂടുതൽ ചെയ്യുവാൻ ആഗ്രഹമുണ്ട്. ഇൻഡ്യയിൽ കേരളത്തിനു വെളിയിലെ അനേകഗ്രാമങ്ങളിൽ വിദ്യാഭ്യാസമില്ല. അതിനുള്ള സേവനം ചെയ്യണമെന്നുണ്ട്. വിദ്യാഭ്യാസം കൊണ്ട് സംസ്കാരവും പുരോഗതിയും ഉണ്ടാകും. അതിന്റെ കുറവുകൊണ്ട് തർക്കങ്ങളും ഭിന്നതകളും പെരു

കുന്നു. വിദ്യാഭ്യസമുള്ളവർ രാഷ്ട്രീയത്തിൽ വന്നപ്പോൾ അതിന്റെ വ്യത്യാസം മനസ്സാലാക്കാൻ കഴിഞ്ഞിട്ടുണ്ട്. അതില്ലാത്തവർ വരുന്നതുകൊണ്ട് രാഷ്ട്രീയരംഗവും അപഹസിക്കപ്പെടുന്നു.

HIV/Aids രോഗികളുടെ കാര്യമാണ് മറ്റൊന്ന്. സമൂഹം അവരെ വെറുക്കുന്നു. അവരുടെ ഒരു സംരക്ഷണകേന്ദ്രം ഉണ്ടാകണം. ക്യാൻസർ രോഗികൾക്ക് ഒരു Paliative Care Centre തുടങ്ങണമെന്നുണ്ട്. ഒക്കെ ആഗ്രഹങ്ങളാണ്. ഇവ എത്രയുണ്ടെങ്കിലും ആവശ്യത്തിന് മതിയാകുന്നില്ല. Social needs ന് ഉത്തരം കൊടുക്കാൻ നമുക്ക് കഴിയണം. ആ രംഗത്ത് സൗകര്യം കിട്ടിയാൽ വല്ലതുമൊക്കെ ചെയ്യണമെന്നുണ്ട്. ദൈവം നടത്തുമെന്ന ശുഭാപ്തി വിശ്വാസം ഉണ്ട്. ആശങ്കയൊന്നുമില്ല. സാഹസികമായാണ് ഓരോ പ്രവർത്തനവും തുടങ്ങിയത്. അത് ദൈവം നടത്തുന്നു. ഇനിയും നടത്തും.

ഞാൻ വായിച്ച Risking for Christ എന്ന പുസ്തകം എന്നെ സ്വാധീനിച്ചു. സഹദേന്മാരുടെ ജീവിതവും മിഷനറിമാരുടെ പ്രവർത്തനങ്ങളും വളരെ ആകർഷിച്ചു. നരഭോജികളെപ്പോലും ക്രിസ്ത്യാനികളാക്കിയ മിഷനറിമാർ, ഫാ. ഡാമിയൻ, മദർ തെരേസാ ഇവരൊക്കെ Risking for Christ കാണിച്ചുതന്നതാണല്ലോ. അവരുടെ ജീവിതം Risking for Christ ആയിരുന്നു. Risking for goodness and risking for welfare of others ഗാന്ധിജിയിലും നെൽസൺ മണ്ടേലയിലും ഒക്കെ കാണാം. അതിനുള്ള യത്നമാണ്. സാഹചര്യം ഒത്തുവന്നാൽ ഈ സേവനരംഗത്ത് കഴിയുന്നത്ര ചെയ്യാനുള്ള ധൈര്യമുണ്ട്.

**9. പൗരസ്ത്യ ക്രൈസ്തവദർശനങ്ങൾ ആയിരുന്നല്ലോ അങ്ങയുടെ ഗവേഷണപഠനശാഖ. അതിന്റെ മൗലികതയിലുള്ള തീക്ഷ്ണതയിൽ ഉറച്ചുനിൽക്കുമ്പോൾ പാശ്ചാത്യ ക്രൈസ്തവ വേദശാസ്ത്രത്തിന്റെ ചില വ്യതിയാനങ്ങളോട് (പ്രത്യേകിച്ച് വി. പത്രോസിന്റെ പരമാധികാരവാദം, പരമാധികാരിയായ മേലദ്ധ്യക്ഷപദസങ്കല്പം തുടങ്ങിയവയോട്) എതിർപ്പുണ്ടോ?**

പാശ്ചാത്യവേദശാസ്ത്രത്തിന് അതിന്റേതായ ഔന്നത്യം (richness) ഉണ്ട്. അവരുടെ ദാർശനിക തലത്തിൽനിന്നുകൊണ്ടും സാമൂഹ്യരാഷ്ട്രീയ പാരമ്പര്യത്തിലും ചരിത്രത്തിലും നിന്നുകൊണ്ടും അവർ അബദ്ധവശാൽ എടുത്തുപോയ ചില തീരുമാനങ്ങൾ ഉപേക്ഷിക്കുവാൻ അവർക്ക് പരിമിതികളുണ്ട്. വേദശാസ്ത്രപരമായ അവരുടെ വ്യതിയാനങ്ങൾ ഉൾക്കൊള്ളുവാൻ കഴിയുന്നില്ല. റോമൻ കത്തോലിക്കാ സഭയും മാർത്തോമ്മാ സഭയും ആയി നാം നടത്തിയ ഡയലോഗുകളിൽ നിന്ന് അവരൊക്കെ സത്യം മനസ്സിലാക്കിയിട്ടും അപ്രകാരം പ്രവർത്തിക്കുവാൻ

പറ്റാത്ത ചില ബന്ധനങ്ങൾ അവർക്കുള്ളതായി തോന്നിയിട്ടുണ്ട്. അതിനോട് സഹതാപമാണുള്ളത്. പത്രോസ് ശ്ലീഹായുടെ പരമാധികാരം, പോപ്പിന്റെ തെറ്റിക്കൂടായ്മ, കന്യകമറിയാമിന്റെ അമലോദ്ഭവം ഇവയൊക്കെ വേദശാസ്ത്രപരമായി നിലനിൽപ്പുള്ളതല്ലെന്ന് റോമൻ കത്തോലിക്ക വേദശാസ്ത്രജ്ഞർക്ക് ബോദ്ധ്യവുമുണ്ട്. അവർ അത് സമ്മതിക്കാത്തത് നിലനിൽപ്പിന്റെ പ്രശ്നം (part of existance) കൊണ്ടാണ്. മാർത്തോമ്മാക്കാർക്ക് കന്യകമറിയാം ദൈവമാതാവാണെന്നും വാങ്ങിപ്പോയവർക്കു വേണ്ടി പ്രാർത്ഥിക്കണമെന്നും ബോദ്ധ്യമായതാണ്. അവർ അബദ്ധവശാൽ എടുത്ത നിലപാടുകളോടുള്ള Institutional binding ലാണ്. സത്യം അഗീകരിച്ചാൽ ആ സഭയുടെ അസ്തിത്വം തന്നെ ചോദ്യം ചെയ്യപ്പെടുമെന്നതുകൊണ്ട് അവർ തൽസ്ഥിതിയിൽ തുടരുന്നു.

**10. ദീർഘനാളായി സെമിനാരിയിൽ അദ്ധ്യാപകനായി പ്രവർത്തിക്കുന്നുണ്ടല്ലോ. പഠിച്ച കാലത്തെ അനുഭവങ്ങളും ഇന്നത്തെ അവസ്ഥയും താരതമ്യം ചെയ്യാമോ?**

വൈദികസെമിനാരി സഭയുടെ നട്ടെല്ലാണ്. കാലദേശപരമായ സംസ്കാരവ്യത്യാസം വിദ്യാർത്ഥികളിൽ സ്വാധീനം ചെലുത്തിയിട്ടുണ്ട്. സാമ്പത്തിക സ്വയംപര്യാപ്തത വിദ്യാർത്ഥികളുടെ പൗരോഹിത്യശുശ്രൂഷയിൽ Commitment and dedication ൽ കുറവു വരുത്തി. പഴയ തലമുറയിലെ വൈദികരുമായി പുതിയവരെ താരതമ്യം ചെയ്താൽ വിദ്യാഭ്യാസപരമായും ബൗദ്ധികതലത്തിലും കഴിവുകളുടെ, അഥവാ താലന്തുകളുടെ വിനിമയത്തിലും പുതുതലമുറ വളരെ മുൻപന്തിയിലാണ്. എന്നാൽ പഴയ തലമുറയുടെ സഭാസ്നേഹവും കഷ്ടപ്പെടുവാനുള്ള മനസ്സും ശുശ്രൂഷകളോടുള്ള ആത്മാർത്ഥതയും ഇന്ന് പുതുതലമുറയിൽ അത്രയ്ക്കുണ്ടോ എന്ന സംശയമുണ്ട്. കേവലം 'പൂജാരികൾ' എന്ന നിലയിൽനിന്ന് വൈദികർ സമൂഹത്തിലെ വിവിധ പ്രായത്തിലും പ്രവർത്തനരംഗങ്ങളിലും ഉള്ളവർക്ക് പ്രയോജനപ്രദമായ കർമ്മപദ്ധതികൾ ആവിഷ്കരിക്കുന്നതിൽ പഴയവരെക്കാൾ പുതുതലമുറ ശുഭോദർക്കമായ ചില മാർഗ്ഗങ്ങൾ അവലംബിക്കുന്നതിൽ സന്തോഷമുണ്ട്.

**11. റഷ്യൻ സഭയിലും റോമൻ സഭയിലും ഉള്ള വേദശാസ്ത്രപാഠശാലകളിൽ പഠിച്ചല്ലോ. അവിടത്തെ അനുഭവങ്ങൾ വെളിപ്പെടുത്താമോ?**

റഷ്യൻ ഓർത്തഡോക്സ് സഭയിലെ പഠനം, അവരുടെ സെമിനാരിയിലെ താമസം, ബൈസന്റിയൻ പാരമ്പര്യത്തിലുമുള്ള ആശ്രമങ്ങളിലെ സന്ദർശനവും അവരോടൊപ്പമുള്ള വാസവും, പരിശീലനവും എല്ലാം ശരിയായ ഓർത്തഡോക്സ് സഭാവിശ്വാസത്തിന്റെ തെളിമ കണ്ടെത്തുവാൻ

കൂടുതൽ സഹായിച്ചുവെന്ന് എടുത്തു പറയാം. മാത്രമല്ല, സന്യാസ ജീവിതശൈലിയുടെ ശ്രേഷ്ഠതയും അനിവാര്യതയും മനസ്സിലാക്കുവാനും ബൈസന്റിയൻ സന്യാസപ്രസ്ഥാനത്തിൽകൂടി സാദ്ധ്യമായി. കൂടാതെ ആരാധനയിലുള്ള ഭാഗഭാഗിത്വം, ഗൗരവം, ആത്മീയാന്തരീക്ഷം ഒക്കെ ബൈസന്റിയൻ പള്ളികളിൽനിന്നും അവരുടെ ആരാധനയിൽ നിന്നും കൂടുതലായി മനസ്സിലാക്കുവാൻ കഴിഞ്ഞു.

റോമിലെ അഞ്ചു വർഷത്തെ പഠനവും താമസവും പൗരസ്ത്യ ഓർത്തഡോക്സ് സഭാപിതാക്കന്മാരെക്കുറിച്ച് അവരുടെ എഴുത്തുകളുടെ മൂലരൂപത്തിൽ പഠിക്കുന്നതിനും ക്രമീകൃതമായ വേദശാസ്ത്ര വീക്ഷണം ഉൾക്കൊള്ളുന്നതിനും ചരിത്രത്തെക്കുറിച്ച് കൂടുതൽ ഗൗരവമായ അവബോധമുണ്ടാകുന്നതിനും സാഹചര്യങ്ങളും പ്രശ്നങ്ങളും ശാസ്ത്രീയമായി അപഗ്രഥിച്ച് മനസ്സിലാക്കുന്നതിനും ഒക്കെയുള്ള മെഥഡോളജി ഉൾക്കൊള്ളാനും സാധിച്ചു. അതോടൊപ്പം ഓർത്തഡോക്സ്, റോമൻ കത്തോലിക്ക, പ്രൊട്ടസ്റ്റന്റ് വേദശാസ്ത്രങ്ങളുടെ താരതമ്യപഠനം നടത്തുന്നതിനും അവയുടെ പൊതുവായ പശ്ചാത്തലങ്ങളും വേദശാസ്ത്ര ഊന്നലുകളും മനസ്സിലാക്കുന്നതിനും ഇവ തമ്മിലുള്ള വ്യത്യസ്തതകൾ കൂടുതൽ വ്യക്തമാകുന്നതിനും ഈ കാലയളവിലെ പഠനം സഹായിച്ചു. അതോടൊപ്പം ശാസ്ത്ര സാങ്കേതിക പുരോഗതിയിലുള്ള ലോകത്തിന്റെ ജയാപജയങ്ങൾ നേരിട്ട് മനസ്സിലാക്കുന്നതിനും യൂറോപ്പിലെ ഏഴു വർഷത്തെ പഠനം ഉപകരിച്ചുവെന്നത് സത്യമാണ്.

**12. ആരാധനകളും ശുശ്രൂഷകളും കൃത്യതയോടെ നടത്തുന്നതിൽ അങ്ങേക്ക് വിട്ടുവീഴ്ചയില്ലാത്ത നിഷ്ഠയുള്ളതായി പരക്കെ സമ്മതിക്കപ്പെടുന്നു. സംബന്ധിക്കുന്നവർക്ക് സംതൃപ്തിയുടെ അനുഭൂതി പകരുന്നതായും. ഇക്കാര്യത്തിൽ തിരുമേനിയെ സ്വാധീനിച്ചവരായി ആരെങ്കിലുമുണ്ടോ?**

സ്വാധീനം സഭയിലെ മുൻ പിതാക്കന്മാരിൽ നിന്നെല്ലാം ഉണ്ടായിട്ടുണ്ട്. പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായിൽനിന്ന് ചെറിയ സ്വാധീനം ഉണ്ട്. എന്നാൽ ആരാധനാകാര്യങ്ങളിൽ എന്നെ ഏറ്റവും സ്വാധീനിച്ചത് രണ്ടു വ്യക്തികളാണ്. പരിശുദ്ധ ഔഗേൻ കാതോലിക്കാ ബാവായും പരിശുദ്ധ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായും. അവരോടൊപ്പം കാലം ചെയ്ത യൂഹാനോൻ മാർ സേവേറിയോസ് (കൊച്ചി) തിരുമേനിയുടെ കാര്യം എടുത്തു പറയേണ്ടതുണ്ട്. ഇവർ മൂന്നു പേരും ആരാധനയെ സ്നേഹിക്കുന്നതിനും അതിന്റെ അന്തസ്സത്ത മനസ്സിലാക്കുന്നതിനും ഭംഗിയായി നിർവ്വഹിക്കുന്നതിനും മാതൃക നൽകി. പല ശുശ്രൂഷകളുടെയും, പ്രത്യേകിച്ച് പട്ടംകൊട, പള്ളികൂദാശ മൂറോൻകൂദാശ, മെത്രാൻസ്ഥാനാരോഹണം മുതലായവയിൽ ഭാഗ്യസ്മരണാർഹ

നായ ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ ശിക്ഷണം വളരെ വലുതായിരുന്നു. ആരാധനയെല്ലാം ഭംഗിയായും പൂർണ്ണമായും നടത്തുന്നതിൽ പരിശുദ്ധ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ നൽകിയ പ്രചോദനം വളരെ വലുതാണ്. വേദശാസ്ത്രരംഗത്ത് അജയ്യനായി അറിയപ്പെട്ടിരുന്ന പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി (ഡൽഹി) ഓർത്തഡോക്സ് ആരാധനസംബന്ധമായി ഞങ്ങളെ പഠിപ്പിച്ചു. കൂടാതെ അദ്ദേഹത്തിന്റെ പുസ്തകങ്ങൾ വായിക്കാനിടയായതും ആരാധനയിലുള്ള വ്യുത്പത്തി വർദ്ധിക്കുവാൻ കാരണമായി. പൗരസ്ത്യ വേദശാസ്ത്രപഠനത്തിന് പ്രേരണ നൽകിയത് ആ പിതാവാണ്.

**13. അദ്ധ്യാത്മിക സംഘടനകളുടെ നടത്തിപ്പിലും പുരോഗതിയിലും അങ്ങ് ശ്രദ്ധിക്കുന്നുണ്ട്. ഈ രംഗത്ത് പോരായ്മകളുള്ളതായി തോന്നിയിട്ടുണ്ടോ? എന്താണ് പരിഹാരം? അത്മായനേതൃത്വം, രണ്ടാംനിര നേതൃത്വം ഇവ ഉണ്ടാകേണ്ടതിനെപ്പറ്റി തിരുമേനിയുടെ കാഴ്ചപ്പാട് എന്താണ്?**

ആത്മീയതലത്തിലും സാമൂഹ്യസേവനതലത്തിലും എപ്പോഴും ഒരു രണ്ടാം നിര നേതൃത്വം ഉണ്ടാകേണ്ടത് ആവശ്യമാണ്. പക്ഷെ പലപ്പോഴും ഒന്നാം നിരയിൽ നേതൃസ്ഥാനത്ത് നിൽക്കുന്നവരുടെ 'കരിസ്മ' പൂർണ്ണമായി ഉൾക്കൊള്ളുവാൻ രണ്ടാം നിരയിലുള്ളവർക്ക് കഴിയാതെ വരുമ്പോൾ പല പ്രവർത്തനരംഗങ്ങളിലും അനിശ്ചിതത്വം അനുഭവപ്പെടാറുണ്ട്. അത് സ്വാഭാവികവുമാണ്. പുതിയ രണ്ടാംനിര നേതൃത്വത്തിന് തനതായ വീക്ഷണ പ്രവർത്തന ശൈലികൾ ഉണ്ടാകുന്നതിൽ തെറ്റില്ല. ഒന്നും രണ്ടും നേതൃനിരകൾ തമ്മിൽ ഫലപ്രാപ്തിയിൽ സമാനസ്വഭാവങ്ങളിൽ വരുന്നുണ്ടോ എന്ന് പരിശോധിക്കേണ്ടതാണ്. തത്വത്തിൽ ദൈവസ്നേഹത്തിന്റെ പ്രതിഫലനത്തിൽ ഈ പ്രവർത്തനശൈലികൾ ഏതു നിലയിലായാലും വിളങ്ങേണ്ടത് ആവശ്യമാണ്.

**14. സഭാതർക്കത്തിന്റെ കാര്യത്തിൽ തിരുമേനിയുടെ നിലപാട് ഉറച്ചതും വിട്ടുവീഴ്ചയില്ലാത്തതുമാണെന്ന് ചൂണ്ടിക്കാണിക്കപ്പെടുന്നു. പ്രശ്നപരിഹാരത്തിന് വിട്ടുവീഴ്ചകൾ വേണ്ടിവരില്ലേ?**

സഭാതർക്കത്തിൽ സഭയുടെ അടിസ്ഥാനപ്രമാണങ്ങൾക്ക് വീഴ്ച വരുത്തുമ്പോൾ സഭയുടെ നിലനിൽപ്പ് ചോദ്യം ചെയ്യപ്പെടും. സഭയ്ക്ക് അടിസ്ഥാനപരമായി ദോഷം ചെയ്യാത്ത ചില വിട്ടുവീഴ്ചകളോട് യോജിപ്പാണ്. അതായത് മലങ്കരസഭയുടെ തനിമയും സ്വാതന്ത്ര്യവും അടിയറവയ്ക്കാതെയുള്ള ഏതു സമാധാനശ്രമങ്ങൾക്കും ഞാൻ അനുകൂലിയാണ്. സഭയുടെ സ്വാതന്ത്ര്യമെന്നത് ഒരു തരത്തിലും ഭഞ്ജിക്കപ്പെടുവാൻ സാദ്ധ്യമല്ല. അതിൽ വിട്ടുവീഴ്ച ചെയ്യുന്നത് ആത്മഹത്യാപരമാ

യിരിക്കുമെന്നാണ് എന്റെ നിലപാട്. മലങ്കരസഭയെ സ്വയംശീർഷകത്വ ത്തിൽ തുല്യ സ്ഥാനബഹുമതികളോടെ സ്വീകരിക്കുവാൻ തയ്യാറായാൽ അന്ത്യോഖ്യാ പാത്രിയർക്കീസിനോട് മാത്രമല്ല റോമൻ കത്തോലിക്കാ സഭയോടും വിശ്വാസത്തിൽ ഏകീകൃതസ്വഭാവം എന്നത് ഒരു സാദ്ധ്യ തയാണ്. സഭയുടെ തനിമയും സ്വാതന്ത്ര്യവും ബലികഴിച്ചുള്ള ഒരു ഉട മ്പടിക്കും ഞാൻ അനുകൂലമല്ല.

❑

## ജീവിതരേഖ

ഇടവക: വാഴൂർ സെന്റ് പീറ്റേഴ്സ് (കോട്ടയം ഭദ്രാസനം)

കുടുംബം: മറ്റത്തിൽ

പിതാവ്: പരേതനായ ചെറിയാൻ അന്ത്രയോസ്.

മാതാവ്: പാമ്പാടി സിംഹാസനപ്പള്ളി ഇടവക, വാലയിൽ വടക്കേക്കടുപ്പിൽ, മത്തായി ശോശാമ്മ ദമ്പതികളുടെ മകൾ മറിയാമ്മ.

ജനനത്തീയതി: 1949 ഫെബ്രുവരി 12

പ്രൈമറി സ്കൂൾ: 1954 – 1959 സെന്റ് പീറ്റേഴ്സ് എൽ.പി. സ്കൂൾ, വാഴൂർ

മിഡിൽ സ്കൂൾ: 1959 – 1961 സെന്റ് പോൾസ് യു.പി. സ്കൂൾ, വാഴൂർ

ഹൈസ്കൂൾ: 1961 – 1965 S.V.R.V. ഹൈസ്കൂൾ വാഴൂർ.

പ്രീ ഡിഗ്രി: 1966 – 1968 NSS ജൂണിയർ കോളജ്, വാഴൂർ.

ഡിഗ്രി: 1968 – 1971 ബി. എസ്. സി. (സ്പെഷ്യൽ കെമിസ്ട്രി) സി.എം. എസ്. കോളജ്, കോട്ടയം.

തീയോളജി: 1973 – 1977. ജി.എസ്.റ്റി., ബി.ഡി. (സെറാമ്പൂർ) ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, കോട്ടയം.

ബിരുദാനന്തര ബിരുദങ്ങൾ: 1977 – 1979 Post Graduate Diploma in 19th Centuary Byzantine Orthodox Theology, ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാദമി, റഷ്യ.

1979 – 1981 എം. റ്റി. എച്ച്. ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ട്, റോം.

1981 – 1984 ഡോക്ടറേറ്റ് (മാബൂഗിലെ പീലക്സീനോസ് പിതാവിന്റെ വേദശാസ്ത്രം) ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ട് റോം.

യൗഫദ്യഖിനോ പട്ടം 1976 ഏപ്രിൽ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവ, കോട്ടയം പഴയ സെമിനാരി

ശെമ്മാശ് പട്ടം: 1977 സെപ്റ്റമ്പർ 14, പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത (ഡൽഹി), കോട്ടയം പഴയ സെമിനാരി.

കശ്ശീശാ പട്ടം: 1978 ജൂൺ 30, പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവ, വാഴൂർ സെന്റ് പീറ്റേഴ്സ് പള്ളി.

വൈദികനായിരുന്ന ഇടവകകൾ: കാരമൂട് സെന്റ് മേരീസ്, താഴത്ത

ങ്ങാടി മാർ ബസേലിയോസ് മാർ ഗ്രീഗോറിയോസ്, കാരാപ്പുഴ മാർ ഗ്രീഗോറിയോസ്.

മെത്രാൻ സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പ്: 1989 ഡിസംബർ 28 പത്തനംതിട്ട അസോസിയേഷൻ

റമ്പാൻ സ്ഥാനം: 1990 മാർച്ച് 30 പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവ, പരുമല സെമിനാരി

മെത്രാൻ സ്ഥാനാഭിഷേകം: 1991 ഏപ്രിൽ 30 പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ, പരുമല സെമിനാരി.

കോട്ടയം സെൻട്രൽ ഭദ്രാസന സഹായാദ്ധ്യക്ഷൻ 1991 ജൂൺ മുതൽ 1993 സെപ്റ്റമ്പർ വരെ

ഇടുക്കി ഭദ്രാസന സഹായാദ്ധ്യക്ഷൻ: 1992 മാർച്ച് മുതൽ 1994 ഡിസമ്പർ വരെ

കണ്ടനാട് ഭദ്രാസന സഹായാദ്ധ്യക്ഷൻ: 1991 ഓഗസ്റ്റ് 19 മുതൽ 1993 സെപ്റ്റമ്പർ വരെ

കണ്ടനാട് ഭദ്രാസനാദ്ധ്യക്ഷൻ: 1993 സെപ്റ്റമ്പർ, സുന്ത്രോണീസോ 1993 സെപ്തംബർ 22 മീമ്പാറ മാർ പക്കോമിയോസ് മൗണ്ട് പള്ളി

**നിലവിലുള്ള സ്ഥാനങ്ങൾ**

വൈദിക സെമിനാരി അദ്ധ്യാപകൻ (1984 ജൂൺ മുതൽ), പരിശുദ്ധ സുന്നഹദോസ് സെക്രട്ടറി, ആരാധനാപരിഷ്കരണക്കമ്മറ്റി അദ്ധ്യക്ഷൻ, ലിറ്റർജിക്കൽ ട്രാൻസ്ലേഷൻ കമ്മറ്റി അദ്ധ്യക്ഷൻ, സഭാസാമ്പത്തിക സമിതിയദ്ധ്യക്ഷൻ, ലീഗൽ സെൽ പ്രസിഡണ്ട്, പ്രോ ഓറിയന്റെ കൺസൾട്ടേഷൻ അംഗം, ശ്രുതി ഗവേണിംഗ് ബോർഡ് അംഗം, പുരോഹിതൻ മാസിക ചീഫ് എഡിറ്റർ.

**വഹിച്ചിരുന്ന സ്ഥാനങ്ങൾ**

വൈദികസംഘം സെക്രട്ടറി, വൈദികസംഘം പ്രസിഡണ്ട്, ബസ്ക്യാമോ സംഘടന അദ്ധ്യക്ഷൻ, സ്ലീബാദാസ സമൂഹാദ്ധ്യക്ഷൻ, മലങ്കരസഭാ പ്രസിദ്ധീകരണ സമിതി അദ്ധ്യക്ഷൻ

**പ്രസിദ്ധീകരിച്ച ഗ്രന്ഥങ്ങൾ**

നിത്യജീവനിൽ (ദിവ്യബോധനം), എഫേസ്യർ, ഫിലിപ്പിയർ, കൊലോസ്യർ ലേഖനങ്ങളുടെ വ്യാഖ്യാനം (തിരുവചനഭാഷ്യം), പൗരസ്ത്യ വേദശാസ്ത്രദർശനങ്ങൾ (എം.ഒ.സി.).

**പരിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിൻ കീഴിൽ കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപനായ അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ഷഷ്ട്യബ്ദപൂർത്തിയാഘോഷവേളയിൽ അവിടത്തെ ആത്മീയസന്താനങ്ങൾ സാദരം സമർപ്പിക്കുന്ന**

## മംഗളപത്രം

സഭാവിശ്വാസികളെ ഹഠാദാകർഷിക്കുന്ന അങ്ങയുടെ നിഷ്ഠയോടെയുള്ള ഹൃദ്യമായ ആരാധനാപാടവം അലൗകികമായ സ്വർഗ്ഗീയാനുഭൂതിയിലേക്ക് ഞങ്ങളെ ഉയർത്തുന്നു. ദൈവികാനുഗ്രഹങ്ങൾ അതിലൂടെ ഞങ്ങൾ പ്രാപിക്കുകയും ചെയ്യുന്നു.

ആത്മീയപ്രസ്ഥാനങ്ങളിലുള്ള അങ്ങയുടെ അനുഗൃഹീതസാന്നിദ്ധ്യം ആദ്ധ്യാത്മികമായി ഞങ്ങളെ സജീവരും കർമ്മോന്മുഖരുമാക്കിത്തീർക്കുന്നു. അവിടത്തെ ആത്മീയപ്രകർഷം ഞങ്ങളെ സ്വാധീനിക്കുകയും വഴിനടത്തുകയും ചെയ്യുന്നു. ശാസ്ത്രീയമുന്നേറ്റത്തിന്റെ വർത്തമാനകാലഘട്ടത്തിൽ ചേതനയറ്റ മനുഷ്യമനസ്സുകളെ ആദ്ധ്യാത്മികയുടെ ഉറവകളിലേക്കു നയിച്ച് സാന്ത്വനമേകുവാൻ അവിടത്തെ ആത്മീയചൈതന്യം സഹായകമായി.

പൗരസ്ത്യസഭയുടെ ആത്മീയസ്രോതസ്സുകളിലൊന്നായ മാബൂഗിലെ പീലക്സീനോസ് പിതാവിന്റെ വേദശാസ്ത്രത്തെ അധികരിച്ചുള്ള അങ്ങയുടെ ഗവേഷണത്തിലൂടെ സ്വാംശീകരിച്ച ദർശനവും പ്രചോദനവും മലങ്കരസഭയെയും പ്രത്യേകിച്ച് കണ്ടനാടു ഭദ്രാസനത്തെയും ധന്യമാക്കി. ആ ദർശനത്തിലൂന്നിയുള്ള രചനകളും പ്രബോധനങ്ങളും പൗരസ്ത്യ ദർശനങ്ങളുടെ പ്രകാശധാരയിലേക്ക് സഭാംഗങ്ങളെ ആനയിക്കുന്നു. പൗരസ്ത്യ വേദശാസ്ത്രത്തോടും വിശ്വാസപ്രമാണങ്ങളോടുമുള്ള അങ്ങയുടെ വിട്ടുവീഴ്ചയില്ലാത്ത പ്രതിബദ്ധത ശ്ലാഘനീയമാണ്.

കപ്പദോക്യൻ പിതാക്കന്മാരുടെ ജീവിതവും പഠനങ്ങളും പിൻപറ്റി, സഭയിലും സമൂഹത്തിലും അശരണരും ആലംബഹീനരുമായവർക്ക് അത്താണിയായിത്തീരുംവിധം ഈ ഭദ്രാസനത്തിലും പുറമേയുമുള്ള അങ്ങയുടെ കർമ്മരംഗങ്ങൾ എത്രയോ ധന്യമാണ്. പ്രാർത്ഥന ശക്തിസ്രോതസ്സാക്കി, പ്ര അക്ഷരാദിയിൽ നാമകരണംചെയ്ത് പ്രവർത്തനക്ഷമമാക്കിയ എട്ടു ജീവകാരുണ്യപ്രസ്ഥാനങ്ങൾ പ്രതിബന്ധമേതും കൂടാതെ ഉത്തരോത്തരം പുരോഗമിക്കുന്നത് അങ്ങ് ഭക്തിമാർഗ്ഗത്തെ കർമ്മമാർഗ്ഗമായി സാക്ഷാത്ക്കരിച്ചതുകൊണ്ടാണെന്നു കണ്ട് ഞങ്ങൾ സന്തോഷത്തോടെ ദൈവത്തെ മഹത്ത്വപ്പെടുത്തുന്നു.

സഭയുടെ മുഖ്യധാരയിൽ അങ്ങയുടെ സംഭാവനകൾ ശ്രദ്ധേയമായിരിക്കുന്നുവെന്നതിൽ ഞങ്ങൾക്ക് ചാരിതാർത്ഥ്യമുണ്ട്. സെമിനാരി പ്രൊഫസർ, കോട്ടയം സെൻട്രൽ, ഇടുക്കി ഭദ്രാസനങ്ങളുടെ സഹായാദ്ധ്യക്ഷൻ, വൈദികസംഘത്തിന്റെ നേതാവ്, സ്ലീബാദാസസമൂഹാദ്ധ്യക്ഷൻ, ആരാധനാപരിഷ്കരണ പ്രസിദ്ധീകരണ സമിതികളുടെ അമരക്കാരൻ, പരുശുദ്ധ സുന്നഹദോസ് സെക്രട്ടറി, സഭാസാമ്പത്തികസമിതിയദ്ധ്യക്ഷൻ, നിയമവിഭാഗമേധാവി തുടങ്ങിയ ചുമതലകളിൽ അങ്ങയുടെ അനുകരണീയമായ പങ്ക് ഏറെ പ്രശംസിക്കപ്പെടുന്നു.

മലങ്കരസഭയുടെ വടക്കൻ പ്രദേശത്ത് സംജാതമായിരിക്കുന്ന പ്രശ്നങ്ങളിലും പ്രതിസന്ധികളിലുംപെട്ട് നട്ടംതിരിയുന്ന സഭാംഗങ്ങൾക്ക് ദിശാബോധവും ധൈര്യവും പകർന്ന അങ്ങയുടെ നേതൃപാടവം ബന്ധപ്പെട്ടവർക്കല്ലാം ആശ്വാസവും പ്രത്യാശയും ഉളവാക്കുന്നവെന്ന യാഥാർത്ഥ്യം ഞങ്ങൾ നന്ദിയോടെ അനുസ്മരിക്കട്ടെ.

അങ്ങയുടെ സമഗ്രവ്യക്തിത്വത്തിന്റെ സവിശേഷതയായ കൃത്യതയും സുതാര്യതയും, ഏറ്റെടുക്കുന്ന ചുമതലകളോടുള്ള സമർപ്പണവും ഉത്തരവാദിത്വബോധവും നിശ്ചയദാർഢ്യവും, പ്രതിസന്ധികളിൽ വൃഥാരോപണ വിമർശനങ്ങളെ അവഗണിച്ച് പ്രവർത്തനസരണയിൽ ദൃഢനിശ്ചയത്തോടെ മുന്നേറുന്ന മാതൃകാപരമായ കർമ്മശൈലിയും, അഭിനന്ദനാർഹമെന്ന് ഞങ്ങൾ കൃതജ്ഞതയോടെ വിലയിരുത്തുന്നു.

ആരാധനയിൽനിന്ന് ഊർജ്ജമുൾക്കൊണ്ട് അർത്ഥവത്തായ അജപാലനശുശ്രൂഷയിലും ജീവകാരുണ്യപ്രവർത്തനങ്ങളിലും മുന്നേറി, സഭാഗാത്രത്തെ ഉണർവ്വിലേക്കും ഉന്മേഷത്തിലേക്കും നയിക്കുന്ന ദൗത്യനിർവ്വഹണത്തിൽ, തുടർന്നും അങ്ങയെ ദൈവം സഹായിക്കട്ടയെന്നും ആയുരാരോഗ്യസൗഖ്യങ്ങൾ പ്രദാനം ചെയ്യട്ടെയെന്നും ഞങ്ങൾ പ്രാർത്ഥിക്കുന്നു. യേശുക്രിസ്തുവിന്റെ സത്യപാത പിന്തടരുന്ന അങ്ങ് ഞങ്ങൾക്കുവേണ്ടിയുള്ള പ്രാർത്ഥനയും പ്രവർത്തനവും അവിരാമം തുടരണമെന്ന് അപേക്ഷിച്ചുകൊണ്ട് വിനയപുരസ്സരം ഈ മംഗളപത്രം തൃക്കരങ്ങളിൽ സമർപ്പിക്കുന്നു. ദൈവനാമം മഹത്ത്വപ്പെടുമാറാകട്ടെ.

സ്നേഹാദരങ്ങളോടെ,

**അവിടത്തെ ആത്മീയ മക്കൾ**

കോലഞ്ചേരി,
2009 മാർച്ച് 8

# ദൈവം പ്രസാദിച്ച ഒരു ദൈവദാസൻ

## ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്താ

60 വർഷമായി സേവേറിയോസ് തിരുമേനി ജീവിക്കുന്നു. എന്റെ ഒരു സ്നേഹിതൻ അദ്ദേഹത്തിന്റെ പുസ്തകത്തിൽ എഴുതി. എനിയ്ക്ക് 70 വയസ്സായി. പക്ഷെ ജീവിക്കാൻ മറന്നുപോയി. Many exist in the world, but only few people live.

ജീവിക്കുക എന്നു പറഞ്ഞാൽ എന്താണ്? ജീവിതത്തിന്റെ ഉദ്ദേശം സാധൂകരിച്ച് ആത്മീയതയിലേയ്ക്ക് നയിക്കുന്ന കഴിവാണ് ജീവിതം. സേവേറിയോസ് തിരുമേനിയുമായി ബന്ധപ്പെടുന്ന ആളുകൾക്ക് അദ്ദേഹം നൽകുന്ന സേവനങ്ങൾ വളരെ വലുതാണ്. പ്രയാസത്തിലുള്ള ആളുകളുടെ പ്രയാസങ്ങൾ തരണം ചെയ്യുവാൻ സേവേറിയോസ് തിരുമേനി സഹായിച്ചതിന്റെ തെളിവാണ് അദ്ദേഹത്തിന്റെ 60 വർഷത്തെ ജീവിതം.

തിരുമേനിയുടെ പ്രാർത്ഥനകൊണ്ടാണോ എന്നറിയില്ല ധാരാളം കഷ്ടതകൾ ലോകത്തിലുണ്ട്. കഷ്ടതകൾ കണ്ട് അനങ്ങാതെ നിന്ന ആളല്ല മാർ സേവേറിയോസ് തിരുമേനി. യേശുക്രിസ്തു ഈ ലോകത്തിൽ ജീവിച്ചപ്പോൾ മറ്റുള്ളവരുടെ ആവശ്യങ്ങൾ കണ്ട് മാറി നിന്നിട്ടില്ല. ആവശ്യങ്ങളോട് പ്രതികരിച്ചു. യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തെക്കുറിച്ച് തിരുമേനിയ്ക്ക് അറിയാവുന്നതുപോലെ യേശുക്രിസ്തുവിന് അറിയാമോ എന്ന് സംശയമാണ്. സേവേറിയോസ് തിരുമേനി വലിയ ദൈവശാസ്ത്രജ്ഞനാണ്. യേശുക്രിസ്തുവിനെ കുറിച്ച് ഒരു പരീക്ഷ നടത്തിയാൽ തിരുമേനിയ്ക്ക് യേശുക്രിസ്തുവിന് ലഭിക്കുന്നതിനേക്കാൾ കൂടുതൽ മാർക്ക് ലഭിയ്ക്കും. ഞാൻ മനുഷ്യരിൽ മനുഷ്യനെ കാണുന്നു. ദൈവത്തിൽ ദൈവത്തെ കാണുന്നു. സേവേറിയോസ് തിരുമേനി മനുഷ്യരിൽ ദൈവത്തെ കാണുന്നു. ദൈവത്തിൽ മനുഷ്യരെ കാണുന്നു.

ഈ തിരുമേനി സ്വർഗ്ഗത്തിൽ ചെല്ലുമ്പോൾ ഞാൻ അവിടെ കാണുമെന്നാണ് എന്റെ വിശ്വാസം. ഞാൻ പോകുന്നിടത്തായിരിക്കും സേവേറിയോസ് തിരുമേനി വരുന്നത്. അപ്പോൾ ദൈവം പ്രസാദിച്ച ഒരു ദൈവദാസനെ കാണും. കാരണം സേവേറിയോസ് തിരുമേനിയ്ക്ക് മനുഷ്യനെ ദൈവത്തിന്റെ സ്വരൂപമായി കാണുവാൻ സാധിച്ചു. ഇതാണ് ഇന്ന് ആവശ്യം. മനുഷ്യൻ ദൈവത്തിന്റെ സാദൃശ്യമാണ്. എവിടെയൊക്കെ മനുഷ്യത്വത്തിന് അനർത്ഥങ്ങൾ സംഭവിച്ചുവോ, അവിടെയെല്ലാം ആ അനർത്ഥങ്ങളെ തിരുത്തിയ യേശുക്രിസ്തുവുമായി ബന്ധപ്പെടുത്തി, ആ യേശുനാഥന്റെ സൗഖ്യദായക ശുശ്രൂഷ നടത്തുന്ന ഒരു തുടർച്ചാവകാശിയാണ് സേവേറിയോസ് തിരുമേനി.

# യേശുവിനെ ശുശ്രൂഷിക്കുന്ന ശുശ്രൂഷകൻ

## ബിഷപ്പ് ഡോ. സാം മാത്യു

ഈ സമ്മേളനത്തിൽ സംബന്ധിക്കുന്നതിനും സേവേറിയോസ് തിരുമേനിയുടെ പദ്ധതിയിലുള്ള പ്രോജക്ടിലെ പ്രതിനിധികളെ അനു മോദിക്കുന്നതിനു അവസരം ലഭിച്ചതിൽ സന്തോഷമുണ്ട്. തിരുമേനിക്ക് മനുഷ്യന്റെ മുഖത്ത് ദൈവത്തിന്റെ തേജസ്സ് കാണാൻ കഴിയുന്നു. കേവലം ശരീരം മാത്രമായാൽ മനുഷ്യനാകില്ല. സങ്കീർത്തനത്തിൽ പറയുന്നത് തേജസ്സും ബഹുമാനവും അവനെ അണിയിച്ചിരിക്കുന്നു. എന്തുകൊണ്ട് അഭിവന്ദ്യ തിരുമേനി സാമൂഹ്യസേവനരംഗത്ത് അതുല്യ മായി പ്രവർത്തിക്കുന്നു എന്ന് ചോദിച്ചാൽ ഈ നന്മ സൂക്ഷിക്കേണ്ടത് ക്രൈസ്തവ സമൂഹത്തിന്റെ ചുമതലയാണ്. ഇതു വ്യക്തമായി മനസ്സി ലാക്കി മനുഷ്യനുവേണ്ടി പ്രവർത്തിക്കുന്ന സേവേറിയോസ് തിരുമേനിയെ നമുക്ക് അറിയാൻ അദ്ദേഹത്തിന്റെ പദ്ധതികൾ വായിച്ചു നോക്കിയാൽ മതിയാകും. പുതിയ കാര്യങ്ങൾ ചെയ്യാൻ ഇനിയും തിരുമേനി മുന്നോട്ടു വരും. കുഷ്ഠരോഗം വന്ന മനുഷ്യനിൽ യേശുക്രിസ്തുവിനെ കാണാൻ മദർ തെരേസയ്ക്കു കഴിഞ്ഞതുപോല, ബുദ്ധിമാന്ദ്യം സംഭവിച്ച അല്ലെ ങ്കിൽ വിശപ്പനുഭവിക്കുന്നതായ, കഷ്ടതയനുഭവിക്കുന്നതായ ആളുക ളുടെ ജീവിതത്തിൽ യേശുവിനെ ദർശിക്കാൻ തിരുമേനിക്ക് കഴിഞ്ഞതു കൊണ്ട് ആ മനുഷ്യനെ ശുശ്രൂഷിക്കുന്നതിലൂടെ യേശുവിനെ ശുശ്രൂഷി ക്കുന്ന ഒരു നല്ല ശുശ്രൂഷകനായിട്ട് പ്രവർത്തിക്കാൻ അഭിവന്ദ്യ തിരുമേ നിയ്ക്ക് കഴിയും. ഈ ശുശ്രൂഷ നിറവേറ്റാൻ എത്രവർഷം ജിവിച്ചിരുന്നു എന്നതല്ല, ജീവിച്ച വർഷങ്ങളിൽ എങ്ങിനെ ജീവിച്ചുവെന്നാണ്. 60 വർഷം ഒരു ചുരുങ്ങിയ കാലയളവാണ്. തീർച്ചയായും തിരുമേനിയ്ക്ക് ദൈവം കൃപ ചെയ്ത് ദീർഘകാലം പ്രവർത്തിക്കാൻ കഴിയട്ടെ എന്ന് ആശംസി ക്കുന്നു. ആരോഗ്യമുള്ള ദീർഘായുസ്സും പ്രവർത്തനനിരതമായ ഭാവിയും ഞാൻ തിരുമേനിയ്ക്ക് ആശംസിക്കുന്നു. തിരുമേനിയുടെ ആഗ്രഹപൂർ ത്തീകരണത്തിന്റെ ഭാഗമായിട്ട് പ്രതിഭകൾക്കുള്ള സ്കോളർഷിപ്പ് നൽ കാൻ എനിക്ക് സന്തോഷമുണ്ട്. തിരുമേനിയ്ക്ക് ദൈവം ദീർഘായുസ് നൽകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

# മനുഷ്യനിലുള്ള ദൈവാംശത്തെ ബഹുമാനിക്കുക

## ജസ്റ്റിസ് കെ. സുരേന്ദ്രമോഹൻ
### (കേരളാ ഹൈക്കോടതി)

മലങ്കരസഭയിലെ കണ്ടനാട് ഭദ്രാസന തിരുമേനി അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ 60-ാം ജന്മദിനത്തിൽ സംബന്ധിക്കുവാൻ അവസരം കിട്ടിയത് ഒരു ഭാഗ്യമായി കരുതുന്നു. തിരുമേനിയുടെ സഭാശുശ്രൂഷയ്ക്കു പുറമേ, ജീവകാരുണ്യ മേഖലകളിൽ നിർവ്വഹിക്കുന്ന പ്രവർത്തനങ്ങളെക്കുറിച്ച് സമൂഹം എന്നും സഭയോട് കടപ്പെട്ടു നിൽക്കുകയാണ്. ഏതൊരു മതവും ഈദൃശമായ ശൈലി പിന്തുടരുവാൻ കടപ്പെട്ടിരിക്കുന്നു.

ഏതൊരു മതജീവിതത്തിനും രണ്ട് വ്യത്യസ്തമായ ഭാഗങ്ങളുണ്ട് എന്ന് നമുക്ക് കാണാൻ കഴിയും. ഒന്നാമത്തേത് വ്യക്തിയും ഈശ്വരനുമായിട്ടുള്ള ബന്ധമാണ്. അത് പ്രാർത്ഥനയിലൂടെയും ഉപവാസത്തിലൂടെയും ചിട്ടപ്പെടുത്തിയെടുക്കുന്ന വളരെ വ്യക്തിപരമായ ഒരു ബന്ധമാണ്. എന്നാൽ രണ്ടാമത്തേത് സമസൃഷ്ടികളോടുള്ള പ്രതിബദ്ധതയും സമസൃഷ്ടികൾക്കുണ്ടാകുന്ന പ്രശ്നങ്ങളിൽ വേദനിക്കുവാനുള്ള ഒരു കഴിവുമാണ്. മറ്റൊരു മനുഷ്യനിൽ ദൈവത്തെ കാണുക; മറ്റൊരു മനുഷ്യന്റെ പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടുപിടിച്ചു കൊടുക്കുന്നതിന് നമുക്ക് ദൗത്യമുണ്ടെന്ന് മനസ്സിലാക്കുക; ഈ വഴിയിൽക്കൂടി നമ്മെത്തന്നെ അറിയാനായി സാധിക്കുക; ഏതൊരു മനുഷ്യനിലുമുള്ള ദൈവത്തിന്റെ അംശത്തെ ബഹുമാനിക്കുക; ഏതൊരു മനുഷ്യനും ചെയ്തു കൊടുക്കുന്ന ഒരു സഹായം ദൈവത്തിന് ചെയ്തു കൊടുക്കുന്നതാണെന്ന് മനസ്സിലാക്കുക; ഇതാണ് രണ്ടാമത്തെ ഭാഗം. മാർ സേവേറിയോസ് തിരുമേനിയുടെ ജീവിതം ഈ ഒരു കാര്യമാണ് കാണിച്ചുതരുന്നത്. ഈദൃശമായ പുരോഹിതന്മാരും മതനേതാക്കന്മാരുമാണ് ഇന്നത്തെ സമൂഹത്തിന്റെ ആവശ്യം. വിഘടനവാദവും, ശിഥിലീകരണശക്തിയും ഉന്മൂലനം ചെയ്യുവാൻ ഈദൃശപ്രവർത്തനങ്ങൾ കൊണ്ട് സാധിക്കും. സർവ്വേശ്വരൻ എല്ലാവരെയും ഇതിനു സഹായിക്കട്ടെ. ഈ ചടങ്ങിൽ സംബന്ധിക്കുവാനും നിങ്ങളോട് സംസാരിക്കുവാനും അവസരം തന്നതിൽ ഇതിന്റെ സംഘാടകരോട് ഹൃദയംഗമമായി നന്ദി പറയുന്നു.

❑

# പത്തു നന്മ ചെയ്താൽ നൂറു നന്മ തിരിച്ചുകിട്ടും


## ഡോ. ബീന മോഹൻ

### (സൂപ്രണ്ട്, ഗവൺമെന്റ് ഹോസ്പിറ്റൽ, പിറവം)


പിറവം ഗവൺമെന്റ് ഹോസ്പിറ്റലിനെ പ്രതിനിധീകരിച്ചാണ് ഞാൻ സംസാരിക്കുന്നത്. ഇതൊരു ധന്യമുഹൂർത്തമായി ഞാൻ കരുതുന്നു. പലപ്പോഴും ജീവിതത്തിൽ പല ആശയങ്ങളും പ്രഭാഷണത്തിൽ നിന്ന് നമുക്ക് ലഭിക്കാറുണ്ട്. പലപ്പോഴും നമ്മൾ ആത്മാർത്ഥമായി പ്രവർത്തിക്കാനും ശ്രമിക്കാറുണ്ട്. കൂട്ടായ്മയിലൂടെ പല ആശയങ്ങളും വിജയകരമായി നടപ്പിലാക്കിയതിന് ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെ ജീവിതം ഉദാഹരണമാണ്.

പത്തു നന്മ ചെയ്താൽ നൂറ് നന്മ നമുക്ക് തിരിച്ചു കിട്ടും; പത്ത് തിന്മ ചെയ്താൽ നൂറ് തിന്മ അനുഭവിച്ചേ തീരൂ എന്ന് നമുക്കറിയാം. കിട്ടുന്നതിന്റെ പത്തു ശതമാനം നന്മയാണെങ്കിലും ധനമാണെങ്കിലും മറ്റുള്ളവരുമായി പങ്കുവെയ്ക്കണമെന്ന് നമ്മൾ ചെറുപ്പത്തിൽ പഠിച്ചിട്ടുണ്ട്. അങ്ങിനെ ചെയ്താൽ ലഭിക്കുന്ന നന്മയുടെ മഹത്ത്വം അവരെ അനുഭവിപ്പിച്ച്, കൂടുതൽ പേരെ കൂട്ടിച്ചേർത്ത്, വലിയ സംരംഭങ്ങൾ അഭി. സേവേറിയോസ് തിരുമേനി നടത്തുകയാണ്. ആ അനുഭവത്തിനു മുമ്പിൽ ഞങ്ങൾ നമിക്കുന്നു.

പങ്കു വെയ്ക്കുന്ന മനോഹരമായ അനുഭവം തിരുമേനി തന്റെ ശിഷ്യന്മാരെയും ആത്മീയ മക്കളെയും കൂടി പഠിപ്പിക്കുന്നു. ദാരിദ്ര്യരേഖയ്ക്ക് താഴെയുള്ള വൃദ്ധരായ ഹൃദ്രോഗികൾ, ആസ്ത്മ രോഗികൾ എന്നിവർക്ക് മരുന്ന് കൊടുക്കുന്ന കാര്യം തിരുമേനിയുടെ മുമ്പിൽ അവതരിപ്പിച്ചു. അപ്പോൾ ഉടൻ തന്നെ അതിനുള്ള എല്ലാ സഹായവും തിരുമേനി വാഗ്ദാനം ചെയ്തു. ഇപ്പോൾ ആഴ്ചയിൽ 2000 രൂപ വീതം ഞങ്ങൾക്ക് ഈ ആവശ്യത്തിനായി തിരുമേനി നൽകുന്നു. 32 പേർക്ക് ഞങ്ങൾ തുടങ്ങിയത് ഇപ്പോൾ 115 പേർക്ക് നൽകുന്നു. പണ്ട് ആശുപത്രി വാർഡിൽ അധികവും ആസ്ത്മ രോഗികളായിരുന്നു. ഇപ്പോൾ എല്ലാ വ്യാഴാഴ്ചയും ഇവർക്ക് മരുന്ന് നൽകുന്നതുമൂലം ആശുപത്രിയിൽ കിടക്കേണ്ട ആവശ്യം വരുന്നില്ല. ഈ അനുഗ്രഹവും കൂട്ടായ്മയും കൊണ്ട് സുഖമായി അവർ ജീവിക്കുന്നു.

മന്ദബുദ്ധികളും വികലാംഗരുമായ സ്ത്രീപുരുഷന്മാരുടെ പ്രോജക്ട് നോക്കുന്ന സിസ്റ്റേഴ്സ് വളരെ വൃത്തിയോടും വെടിപ്പോടെയും അവരെ

പരിചരിക്കുന്നു. തന്റെ കാലശേഷവും തന്റെ ഈ കുട്ടിയെ സ്നേഹത്തോടെ പരിചരിക്കുന്ന ഒരു ഇടമുണ്ടെന്ന് ഇവരുടെ മാതാപിതാക്കൾക്ക് ആശ്വസിക്കാം.

ഈ കരുതലിന് തിരുമേനിക്ക് എത്രയധികം നന്ദി പറയണമെന്ന് അറിയില്ല. ഇത് വലിയൊരു കാര്യമായി ഞാൻ കരുതുന്നു. സാധാരണക്കാരായ നമ്മളെ നയിക്കാൻ ലഭിച്ച ഒരു ഗുരുവാണ് തിരുമേനി. അനേകം ശിഷ്യന്മാർ തിരുമേനിക്ക് ലഭിക്കട്ടെ, അനേകരെ തിരുമേനി നേർവഴിക്ക് നയിക്കട്ടെ എന്ന് പ്രർത്ഥിച്ചുകൊണ്ട് നിർത്തുന്നു.

❑

# ആശാഭവന്റെ അമരക്കാരൻ

## സിസ്റ്റർ സോഫിയ

(സെന്റ് മേരീസ് കോൺവെന്റ്, കോഴിമല)

മലങ്കര ഓർത്തഡോക്സ് സുന്നഹദോസിന്റെ സെക്രട്ടറിയും ഞങ്ങളുടെ അഭിമാനവുമായ മാത്യൂസ് മാർ സേവേറിയോസ് തിരുമേനിക്ക് ആശംസ അർപ്പിക്കുന്നത് വളരെ അഭിമാനമായി ഞാൻ കരുതുന്നു. ഞങ്ങളുടെ കോഴിമല സെന്റ് മേരീസ് കോൺവെന്റിന്റെ ചുമതലയിൽ നടത്തപ്പെടുന്ന വികലാംഗരും മന്ദബുദ്ധികളുമായ സഹോദരികൾ താമസിക്കുന്ന ആശാഭവന്റെ അമരക്കാരനായി നിന്നുകൊണ്ട് അതിന്റെ എല്ലാ വിജയത്തിന്റേയും പാതയിൽ അതിനെ എത്തിക്കുന്നത് ഞങ്ങളുടെ സേവേറിയോസ് തിരുമേനിയാണ്. അഭിവന്ദ്യ പിതാവ് പലപ്പോഴും ഞങ്ങളെ ഓർപ്പിക്കും, അഗതികളും അശരണരുമായ ഇവർക്ക് നിങ്ങളുടെ സേവനങ്ങൾ മാത്രമല്ല അവർക്ക് നൽകേണ്ടത്. അതിനെക്കാളുപരി, ദൈവസ്നേഹത്തിൽ നിന്ന് ഉൽഭൂതമാകുന്ന സന്തോഷവും അവർക്ക് അർഹതപ്പെട്ടതാണെന്ന തിരിച്ചറിവ് നിങ്ങൾക്കുണ്ടാകണം. അത് നിങ്ങൾ പകർന്ന് കൊടുക്കുകയും ചെയ്യണം. ഇത് തിരുമേനിയുടെ പഠിപ്പിക്കൽ മാത്രമല്ല, തിരുമേനിയുടെ പ്രവർത്തനങ്ങളിലും നമുക്ക് ദർശിക്കാൻ സാധിക്കുന്നു.

ദുഃഖം ഘനീഭവിച്ച ഹൃദയങ്ങളിൽ പ്രതീക്ഷയും പ്രശാന്തിയും പ്രമോദവും പ്രസന്നതയും പ്രദാനം ചെയ്യുവാൻ പ്രതിഭാധനനായ തിരുമേനി ആവിഷ്കരിച്ചു നടപ്പിലാക്കിക്കൊണ്ടിരിക്കുന്ന എല്ലാ പ്രസ്ഥാനങ്ങളും ഫലപ്രാപ്തിയിലെത്തുവാൻ പ്രാർത്ഥിക്കുന്നതോടൊപ്പം അഭി. തിരുമേനി അദ്ധ്യക്ഷനായി നടത്തുന്ന മണകുന്നം ചാരിറ്റബിൾ സൊസൈറ്റിയുടെ ഉത്തരവാദിത്വത്തിൽ നടത്തുന്ന ടി. ജി. എം. വിദ്യാനികേതനിൽ ഞങ്ങളുടെ കോൺവെന്റിനെ പങ്കാളിയാക്കിയതിലും ഞങ്ങൾക്കുള്ള നിസ്സീമമായ നന്ദിയും ഈ അവസരത്തിൽ രേഖപ്പെടുത്തുകയാണ്.

ആലംബഹീനരും  അശരണരുമായ ജനങ്ങളുടെ ജീവിതത്തിൽ പ്രതീക്ഷയും പ്രത്യാശയും ഉളവാക്കുവാൻ, സമൂഹത്തിന്റെ അതിർ വരമ്പുകളിലേക്കു തള്ളപ്പെടുന്നവർക്ക് പ്രശാന്തിയും പ്രമോദവും പകരുവാൻ, ജീവിതപ്രശ്നങ്ങൾ ഉയർത്തുന്ന വെല്ലുവിളികളിൽ പകച്ചു നിൽക്കാതെ അങ്ങനെയുള്ള പ്രതിഭകളെ കൈപിടിച്ചുയർത്തുവാൻ ക്രിസ്തുനാഥന്റെ സ്നേഹം വാക്കിലൂടേയും പ്രവൃത്തിയിലൂടേയും തിരുമേനി പങ്കു വയ്ക്കുന്നു.

അഭിവന്ദ്യ സേവേറിയോസ് തിരുമേനിക്ക് ഈ അവസരത്തിൽ നൂറ്

നൂറ് പൂച്ചെണ്ടുകൾ ഞങ്ങൾ സമർപ്പിക്കുന്നു. അദ്ദേഹത്തെ ദൈവം അനുഗ്രഹിക്കട്ടെ, ആയുസ്സും ആരോഗ്യവും കൂടുതലായി നൽകട്ടെ എന്ന് ആശംസിക്കുകയും ചെയ്യുന്നു.

❑

# ഷഷ്ടിപൂർത്തിയാഘോഷത്തിന്റെ നേർക്കാഴ്ച

## ഫാ. ജേക്കബ് കുര്യൻ ചെമ്മനം

അശരണർക്കും ആലംബഹീനർക്കും തുണയായി സ്വജീവിതം ഉഴിഞ്ഞുവച്ച അഭിവന്ദ്യനായ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ തന്റെ സമർപ്പണജീവിതത്തിന്റെ അറുപതുവർഷം പിന്നിട്ടിരിക്കുന്നു. അഭിവന്ദ്യ തിരുമനസ്സിലെ 60-ാം ജന്മദിനാഘോഷത്തിന്റെ ഭാഗമായി തന്റെ ആത്മീയമക്കൾ കോലഞ്ചേരി കാതോലിക്കേറ്റ് സെന്ററിൽ ഒത്തുകൂടി. കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ഭാഗ്യതാരമായ തിരുമനസ്സിന്റെ ജന്മദിനം, ഒരു മെത്രാപ്പോലീത്തായുടെ ജന്മദിനാഘോഷത്തെക്കാളുപരി അവഗണിക്കപ്പെട്ടവരുടെ വിജയാഘോഷവും അവരുടെ സന്തോഷവുമായി മാറി.

വിവിധ കർമ്മമണ്ഡലങ്ങളിലൂടെ തനിക്കു ലഭിച്ച താലന്തുകളെ വ്യാപാരം ചെയ്തു വർദ്ധിപ്പിച്ച ശ്രേഷ്ഠ വ്യക്തിത്വത്തിന്റെ ഉടമയായ, ഈ മഹാപുരോഹിതന്റെ കർമ്മമണ്ഡലത്തെക്കുറിച്ച് ആദ്യമായി അടുത്തറിയുവാൻ എനിക്ക് അവസരം ലഭിക്കുന്നത് ഒരു വിദ്യാർത്ഥി എന്ന നിലയിലാണ്. അദ്ധ്യാപകൻ ശ്രേഷ്ഠനായി തീരുന്നത് തന്റെ പാണ്ഡിത്യം കൊണ്ടു മാത്രമല്ല, ജീവിതവിശുദ്ധികൊണ്ടും കൂടിയാണ് എന്ന മഹദ്വചനത്തിന്റെ പൂർത്തീകരണം അഭിവന്ദ്യ തിരുമേനിയിൽ ദർശിക്കുന്നു. അദ്ധ്യാപകൻ എന്നതിനെക്കാളുപരി നല്ല ഗുരുവായിരുന്നു ഞങ്ങൾക്ക്. ഭാരതീയ പാരമ്പര്യത്തിൽ ഗുരു എന്ന വാക്കിനർത്ഥം അന്ധകാരത്തെ രോധിക്കുന്നവൻ എന്നത്രേ. അജ്ഞാനമാകുന്ന അന്ധകാരത്തെ ഉന്മൂലനം ചെയ്ത് ശിഷ്യരിൽ ജ്ഞാനമാകുന്ന വെളിച്ചം നിറയ്ക്കുന്ന ദൈവപുരുഷൻ. മത്തായി അച്ചനായും മത്തായി റമ്പാച്ചനായും, സേവേറിയോസ് മെത്രാപ്പോലീത്തായായും ഞങ്ങളെ യേശുക്രിസ്തുവിനെക്കുറിച്ചുള്ള അറിവിന്റെ പ്രകാശത്താൽ ജ്വലിപ്പിച്ച വന്ദ്യഗുരുശ്രേഷ്ഠൻ. ക്രിസ്തുശാസ്ത്രത്തിന്റെ മർമ്മത്തെ തൊട്ടറിഞ്ഞ ആ ദൈവശാസ്ത്രജ്ഞൻ പഠിപ്പിക്കുക മാത്രമല്ല ചെയ്തത്, ക്രിസ്തുനാഥന്റെ ജീവിതവീക്ഷണത്തെ സ്വജീവിതത്തിലേക്കു പകർത്തുകയായിരുന്നു. എന്റെ ജീവിതമാണ് എന്റെ സന്ദേശമെന്നു പറഞ്ഞ മഹാത്മാവിന്റെ നാട്ടിൽ ജീവിതം സന്ദേശമാക്കി മാറ്റിയ യഥാർത്ഥ ക്രൈസ്തവ കർമ്മയോഗി.

വൈദികസെമിനാരി കഴിഞ്ഞാൽ ആ പിതാവിന്റെ കർമ്മമണ്ഡലം കണ്ടനാട് ഭദ്രാസനമാണ്. ഭാഗ്യസ്മരണാർഹനായ അഭവന്ദ്യ ജോസഫ്

മാർ പക്കോമിയോസ് തിരുമേനിയുടെ ആകസ്മികനിര്യാണത്തെ തുടർന്ന് കണ്ടനാട് ഭദ്രാസനത്തിന്റെ ഭരണസാരഥ്യമേറ്റെടുത്തുകൊണ്ട് ധീരതയോടെ ഭദ്രാസനത്തെ നയിക്കുകയും മാനവസേവ മാധവസേവയാക്കി മാറ്റി സാധുക്കളെ പരിരക്ഷിച്ച അദ്ദേഹത്തിന്റെ ഷഷ്ടിപൂർത്തി ആഘോഷം നടത്തുവാൻ ഏറ്റവും യോജിച്ച സ്ഥലം കോലഞ്ചേരി തന്നെയായിരുന്നു.

കണ്ടനാട് ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായും മലങ്കരയുടെ പ്രഥമ കാതോലിക്കയുമായിരുന്ന പരിശുദ്ധ മുറിമറ്റത്തിൽ ബാവായുടെ ജന്മസ്ഥലമായ കോലഞ്ചേരിയിലെ ഓരോ മണൽത്തരിയെയും പുളകം ചാർത്തിയ ആഘോഷപരിപാടികൾ ആയിരുന്നു അത്. ഇന്നത്തെ കാതോലിക്കാബാവായുൾപ്പെടെ മൂന്നു മേൽപ്പട്ടക്കാരെ വാഴിക്കുവാനുള്ള വേദിയാകുവാൻ ഭാഗ്യം ലഭിച്ച കോലഞ്ചേരി, കണ്ടനാട് ഭദ്രാസനത്തിന്റെ ഏകദേശം മദ്ധ്യഭാഗവും കൂടിയാണ്. ഇവിടെയാണ് കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ആസ്ഥാന മന്ദിരം പണിതുയർത്തികൊണ്ടിരിക്കുന്നത്. തന്റെ പൂർവ്വികന്റ പാതയിലൂടെ വിശ്വസ്തതയോടെ സഞ്ചരിക്കുന്ന അഭിവന്ദ്യ തിരുമേനിയുടെ ആസ്ഥാനമാകുന്നത് പ്രഥമ മെത്രാപ്പോലീത്തായുടെ ആസ്ഥാനമായിരുന്ന കോലഞ്ചേരിയാണ്. അവിടെ വച്ചു നടന്ന സമ്മേളനം ദൈവനിശ്ചയമായിരുന്നു.

കോലഞ്ചേരി മെഡിക്കൽ കോളേജ് ഗ്രൗണ്ടിൽ നിന്നാരംഭിച്ച വർണ്ണശബളമായ ഘോഷയാത്രയോടെയായിരുന്നു സമ്മേളനത്തിനു തുടക്കം കുറിച്ചത്. കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ മുഴുവൻ വൈദികരുടെയും നേതൃത്വത്തിൽ വിവിധ ആത്മീയ സംഘടനകളുടെയും എല്ലാ ഇടവകജനങ്ങളുടെയും സഹകരണത്തോടെ നടത്തപ്പെട്ട റാലി കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ പ്രതാപത്തെ വിളിച്ചറിയിക്കുന്ന ഒന്നായിരുന്നു. ആത്മീയകീർത്തനങ്ങളാലും ഭക്തിസാന്ദ്രമായ പ്രാർത്ഥനകളാലും താളമേളകൊഴുപ്പാലും നൂറു കണക്കിനു സൺഡേസ്ക്കൂൾ വിദ്യാർത്ഥികളെയും മറ്റു വിശ്വാസികളെയും പങ്കെടുപ്പിച്ചുകൊണ്ട് നടത്തപ്പെട്ട ഘോഷയാത്ര കോലഞ്ചേരി പട്ടണം ഇന്നേവരെ കണ്ടിട്ടുള്ളതിൽ വച്ച് ഏറ്റവും വലിയ ഒരു കാഴ്ചയായിരുന്നു. തന്റെ വാത്സല്യമക്കളാൽ അനുധാവനം ചെയ്യപ്പെട്ട് സമ്മേളനനഗറിൽ എത്തിയ അഭിവന്ദ്യ തിരുമനസ്സിനെ അറുപത് ആചാരവെടികളോടെ ആചാര്യസ്ഥാനികൾ വേദിയിലേക്ക് ആനയിച്ചു. വിവിധ സഭാമേലദ്ധ്യക്ഷന്മാരുടെയും മറ്റു മെത്രാപ്പോലീത്താമാരുടെയും സാമൂഹ്യ രാഷ്ട്രീയ രംഗത്തെ പ്രഗത്ഭരുടെയും സാന്നിദ്ധ്യം കൊണ്ട് പ്രൗഢഗംഭീരമായിരുന്നു സദസ്സ്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ നിയുക്ത കാതോലിക്ക അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി, മാർത്തോമ്മാ സഭയുടെ മേലദ്ധ്യക്ഷൻ ഡോ.

ഫിലിപ്പോസ് മാർ ക്രസോസ്റ്റം വലിയ മെത്രാപ്പോലീത്ത, സി.എസ്.ഐ. ബിഷപ്പ് റൈറ്റ് റവ. ഡോ. സാം മാത്യു തിരുമേനി മലങ്കരസഭയുടെ സീനിയർ മെത്രാപ്പോലീത്തായും ജീവകാരുണ്യ പ്രവർത്തനങ്ങളുടെ കുലപതിയുമായ അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി, അഭി. സഖറിയാ മാർ അന്തോണിയോസ്, അഭി. ഡോ. തോമസ് മാർ അത്താനാസിയോസ്, അഭി. യൂഹാനോൻ മാർ പോളികാർപ്പോസ്, ബ. ജസ്റ്റീസ് കെ. സുരേന്ദ്ര മോഹൻ, കേരള ഗതാഗത വകുപ്പുമന്ത്രി ശ്രീ മാത്യു.ടി.തോമസ്, സഭാ വൈദിക ട്രസ്റ്റി ഫാ:ഡോ. ജോൺസ് എബ്രഹാം കോനാട്ട് എന്നിവർ പ്രസംഗിച്ചു. ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ നിന്ന് തങ്ങളുടെ ആത്മീയ പിതാവും ഇടയനുമായ തിരു മേനിയെ അനുമോദിച്ചുകൊണ്ടും അഭിനന്ദിച്ചുകൊണ്ടും ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് സഹായകമാകുന്ന വളരെ സമ്മാനങ്ങൾ നൽകി ആദരിച്ചു. പ്രതിഫലേച്ഛ കൂടാതെ കർമ്മനിരതനായ മലങ്കരയിലെ ആ സന്യാസവര്യന്റെ ജന്മദിനാഘോഷത്തിന്റെ സൗഹൃദത്തിനു മാറ്റുകൂട്ടു ന്നവയായിരുന്നു അന്നേ ദിവസം നടത്തിയ ജീവകാരുണ്യ പ്രവർത്തന ങ്ങളും ഭാവിയിൽ ചെയ്യുവാനായി ആസൂത്രണം ചെയ്തു പ്രസ്താവി ക്കപ്പെട്ട വിവിധങ്ങളായ പരിപാടികളും. വൈജ്ഞാനിക വിദ്യാഭ്യാസ മേഖലകളിലും ആരോഗ്യരംഗത്തും സാധുസംരക്ഷണരംഗത്തും പ്രവർത്തിക്കുന്ന എല്ലാവർക്കും മാതൃകയും മാർഗ്ഗദർശകവുമായിരുന്നു ഇവയെല്ലാം.

ജ്ഞാനമാർഗ്ഗത്തിലൂടെയും കർമ്മമാർഗ്ഗത്തിലൂടെയും ഭക്തിമാർഗ്ഗത്തി ലൂടെയും ദൈവത്തെ പ്രസാദിപ്പിച്ച് സർവ്വ ജീവജാലങ്ങളിലും സചേത നവും അചേതനവുമായ സർവ്വത്തിലും ഈശ്വരചൈതന്യം ദർശിച്ച്, സത്യവും സ്നേഹവും സാഹോദര്യവും സമന്യയിപ്പിച്ച് അറുപതു വർഷ ങ്ങൾ ധന്യമാക്കിയ ഭാരതസഭയുടെ ചൈതന്യമായ വന്ദ്യപിതാവിന് ആശംസകൾ അർപ്പിക്കട്ടെ. പിന്നിട്ട കാലത്തെക്കാൾ ശ്രേഷ്ഠമായ കാലം ദൈവം ഇനിയും നൽകട്ടെ. അശരണർക്കായി ജീവിതം ഉഴിഞ്ഞുവച്ച ആ ധന്യജീവിതം ഇനിയും വളരെ പേർക്ക് ആലംബമാകട്ടെ എന്ന് ആശം സിക്കുന്നു.

❑

# ബദ്ധന്മാർക്ക് വിടുതൽ നൽകുന്ന ശ്രേഷ്ഠാചാര്യൻ

## ഫാ. എ. കെ. ചെറിയാൻ, ന്യൂയോർക്ക്

അനുപമനായ സഭാസ്നേഹി, അതുല്യനായ ഭാഷാപണ്ഡിതൻ, സമർത്ഥനായ അധ്യാപകൻ, കഴിവുറ്റ വേദശാസ്ത്രജ്ഞൻ അശരണർക്കുവേണ്ടി ജീവിതം ഉഴിഞ്ഞുവച്ച കർമ്മയോഗി, നിയമത്തിനും നീതിക്കുംവേണ്ടി അശ്രാന്തം പോരാടുന്ന ധീരൻ, തെറ്റു കണ്ടാൽ അതു തെറ്റാണെന്നു തുറന്നു പറയുവാൻ മനക്കരുത്തുള്ള വ്യക്തി, സഭയുടെ ഇന്നത്തെ നിയോഗം എന്തെന്ന് തിരിച്ചറിയുവാനും, തദനുസരണം ചിന്തിച്ചു പ്രവർത്തിപ്പാനും ദൈവത്താൽ വരദാനം ലഭിച്ച ശ്രേഷ്ഠാചാര്യൻ ഇതൊക്കെയാണ് ഷഷ്ടിപൂർത്തി ആഘോഷിക്കുന്ന അഭിവന്ദ്യനായ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയെക്കുറിച്ചു ചിന്തിക്കുമ്പോൾ എന്റെ മനസ്സിൽക്കൂടി കടന്നുപോകുന്നത്.

അഭിവന്ദ്യ തിരുമേനിയുമായി അടുത്തു പരിചയപ്പെടുവാനിടയായത് അടുത്ത കാലഘട്ടത്തിലാണ്. നാട്ടിൽ വരുമ്പോൾ സെമിനാരിയിൽ വച്ച് കണ്ടു സംസാരിച്ചിട്ടുണ്ട് എന്നുള്ളതല്ലാതെ കൂടുതൽ സംസർഗ്ഗത്തിനിടകിട്ടിയിരുന്നില്ല. എന്നാൽ വർഷങ്ങൾക്കുമുമ്പ് തിരുമേനി അമേരിക്കയിൽ വന്നപ്പോൾ ഞാൻ ശുശ്രൂഷ ചെയ്യുന്ന ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയിൽ വരികയും ഏതാനും ദിവസങ്ങൾ ഈ ഇടവകയിൽ ചെലവഴിക്കുകയും ചെയ്തു. അമേരിക്കൻ ഭദ്രാസനത്തിലെ ആദ്യത്തെ ഭരണസംവിധാനവുമായി ഈ ബാവായ്ക്കുണ്ടായിരുന്ന അഭിപ്രായ വ്യത്യാസങ്ങളുടെ കാരണവും, അതു നീക്കം ചെയ്യുന്നതിനുള്ള പ്രതിവിധിയും ആരായുവാൻ പല കമ്മീഷനുകൾ ഇവിടെ വന്നിട്ടുണ്ട്. ആ കൂട്ടത്തിൽ തിരുമേനി ഉൾപ്പെട്ട ഒരു കമ്മീഷനുമുണ്ടായിരുന്നു. അന്നത്തെ സംസാരത്തിൽ നിന്നും തിരുമേനിയുടെ ബുദ്ധികൂർമ്മതയെക്കുറിച്ച് എനിക്കു വലിയ മതിപ്പു തോന്നുവാൻ ഇടയായി. തുടർന്നും തിരുമേനി അമേരിക്കയിൽ വരുമ്പോഴെല്ലാം ഞങ്ങൾ ക്ഷണിക്കുകയും അദ്ദേഹം ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയിൽ വരികയും ചെയ്യുമായിരുന്നു.

ഒരു മെത്രാപ്പോലീത്ത എന്ന നിലയിൽ ഭരണപരമായ കാര്യങ്ങൾക്കപ്പുറമായി, അദ്ദേഹം തിരഞ്ഞെടുത്ത കർമ്മസരിണി ഉത്തുംഗ ശ്രേഷ്ഠത പുലർത്തുന്നതാണ്. ധീരനായ ഒരു കർമ്മയോഗിക്കല്ലാതെ ഇത്രയധികം കാര്യങ്ങൾ കൈകാര്യം ചെയ്യുവാൻ അസാദ്ധ്യം തന്നെ. 'പ്ര' എന്ന കൂട്ടക്ഷരത്തിൽ ആരംഭിക്കുന്ന പല സ്ഥാപനങ്ങൾ അദ്ദേഹം

ആരംഭിക്കുകയും, അതെല്ലാം ഭംഗിയായി നടന്നുപോകുവാനുള്ള ക്രമീകരണങ്ങൾ ചെയ്യുകയും, ദൈവകൃപയാൽ വളരെ സ്തുത്യർഹമായ നിലയിൽ അവയെല്ലാം നടന്നുപോവുകയും ചെയ്യുന്നു. ഇതു കൂടാതെ പല ജീവകാരുണ്യ പ്രവർത്തനങ്ങളും അദ്ദേഹത്തിന്റെ നേതൃത്വത്തിൽ നടക്കുന്നുണ്ട്.

മലങ്കര ഓർത്തഡോക്സ് സഭ റോമൻ കത്തോലിക്ക സഭ പോലെയോ ശക്തമായ പ്രൊട്ടസ്റ്റന്റ് സഭകൾ പോലെയോ സാമ്പത്തിക ശക്തിയുള്ള ഒരു സഭയല്ല. ഈ സഭയുടെ ശക്തി നിലനിൽക്കുന്നത് അതിന്റെ സത്യവിശ്വാസത്തിലാണ്. എന്നാൽ മറ്റു സഭകളോ, മതങ്ങളോ വിദ്യാഭ്യാസ രംഗത്തു പ്രവർത്തിക്കുന്നതിനു മുമ്പായി ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് നമ്മുടെ നാട്ടിൽ അടിത്തറയിട്ടത് ഈ സഭയാണ്. 1906-ൽ 250 മലയാളം സ്ക്കൂളുകളും 3 ഇംഗ്ലീഷ് സ്കൂളുകളും ഈ സഭയിൽ സ്ഥാപിതമായിരുന്നു. എം. ഡി. സിമ്മനാരി ഹൈസ്ക്കൂൾ എന്നിവ പുലിക്കോട്ടിൽ ദീവന്നാസ്യോസ് രണ്ടാമൻ തിരുമേനി ആരംഭിച്ചിരുന്നു. ഒരു കാലഘട്ടത്തിൽ തിരുവിതാംകൂറിലെ ഉദ്യോഗസ്ഥപ്രമുഖരിൽ പലരും മേൽപ്പറഞ്ഞ വിദ്യാഭ്യാസസ്ഥാപനങ്ങളിൽ പഠിച്ച് ഉയർന്നു വന്നിട്ടുള്ളവരായിരുന്നു.

ഇന്ന് വിദ്യാഭ്യാസ സ്ഥാപനങ്ങൾ നമ്മുടെ നാട്ടിൽ ധാരാളമായി. വിദ്യാഭ്യാസമണ്ഡലം തന്നെ രാഷ്ട്രീയവൽക്കരിക്കപ്പെട്ടിരിക്കുന്നു. മെത്രാന്റെ വണ്ടി ഇടിച്ചു ചത്ത ആടും മറ്റുമാണ് ഇന്നത്തെ വിദ്യാഭ്യാസ മണ്ഡലത്തിലെ ചിന്താ വിഷയങ്ങൾ. എത്രയോ മെത്രാന്മാർ അവരുടെ സ്ഥാന ചിഹ്നങ്ങൾ പണയം വെച്ച് സ്ക്കൂളുകൾ നടത്തിയിരുന്നുവെന്ന് ഇന്ന് പലർക്കും അറിഞ്ഞുകൂടാ. ഇന്ന് എന്ന് പറയുന്നതു മാത്രമാണല്ലോ ചിലർക്ക് യാഥാർത്ഥ്യം. സുറിയാനി ക്രിസ്ത്യാനികൾ തിരുവിതാംകൂറിലെ വിദ്യാഭ്യാസമണ്ഡലത്തിൽ പതിച്ച കാൽപാടുകൾ മായിച്ചുകളയുവാൻ ആർക്കും കഴിയുകില്ല.

എന്നാൽ എല്ലാ സ്ഥാപനങ്ങളും മൂല്യാധിഷ്ഠിതമെന്ന് പറയുവാനും ഇന്നത്തെ നിലയിൽ കഴിയുന്നില്ല. കച്ചവട മനഃസ്ഥിതിയോടെ വിദ്യാഭ്യാസമണ്ഡലത്തെയും മറ്റും കൈകാര്യം ചെയ്യുന്ന രീതി ക്രൈസ്തവരുടെ ഇടയിൽ ഉണ്ടെങ്കിൽ അത് പ്രയോജനത്തെക്കാൾ കൂടുതൽ ദോഷമാണുണ്ടാക്കുക. അങ്ങനെയുള്ള സ്ഥാപനങ്ങളിൽ പഠിച്ച് ഇറങ്ങി വരുന്ന വ്യക്തികളിൽ ഒരു വിഭാഗത്തിനെങ്കിലും സ്ഥാപനത്തോടുള്ള വെറുപ്പോടൊപ്പം, വിദ്വേഷവും ഉണ്ടാകാനിടയുണ്ട്. ആ വിദ്വേഷം സമൂഹത്തോട് കാട്ടി എന്ന് വരാം. വികസനം എന്ന ലക്ഷ്യത്തോടെ കൂടുതൽ കെട്ടിടങ്ങൾ പണിയുവാൻ ഉത്സാഹിക്കുമ്പോൾ, ഉദ്ദേശ്യങ്ങളും, മൂല്യങ്ങളും മറന്നു പ്രവർത്തിക്കുകയും, തത്ത്വങ്ങളോട് ധാരണയുണ്ടാക്കു

കയും ചെയ്തേക്കാം. ചിലപ്പോൾ വിട പറയുകയും ചെയ്യേണ്ടതായി വന്നേക്കാം.

ഈയിടെ സഭയുടെ ചുമതലയിൽ പ്രസിദ്ധപ്പെടുത്തിയ ഒരു ഡയറിയിൽ പതിവനുസരിച്ച് നമ്മുടെ സഭയുടെ കോളേജുകളുടേയും, ഹയർ സെക്കണ്ടറി സ്ക്കൂളുകളുടേയും എണ്ണം രേഖപ്പെടുത്തിയിരിക്കുന്നു. 25–ൽപരം കോളേജുകളും, അതിനനുസരണമായുള്ള ഹൈസ്ക്കൂളും സഭയുടെ പേരിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇതിൽ എത്ര എണ്ണം സഭയുടെ പൂർണ്ണ നിയന്ത്രണത്തിലും ഉടമസ്ഥതയിലും ഉണ്ട് എന്ന് അറിഞ്ഞുകൂടാ. ട്രസ്റ്റ് എന്ന ആശയം പ്രബലപ്പെട്ടതോടെ സ്ഥാപനങ്ങളുടെ മേലുള്ള സഭയുടെ പൊതു അധികാരം നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നോ എന്ന് സംശയിച്ചു പോകുന്നു. എന്താണെങ്കിലും ഈ ചെറിയ സഭയ്ക്ക് ഇതിൽ കൂടുതൽ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആവശ്യമുണ്ടോ എന്ന് ചിന്തിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. മാത്രമല്ല ഈ സ്ഥാപനങ്ങൾ വഴി മറ്റുള്ളവർ ചെയ്യുന്നതിനപ്പുറമായി, എന്തെങ്കിലും മൂല്യാധിഷ്ഠിത ദർശനങ്ങൾ വിദ്യാർത്ഥികളിൽ സന്നിവേശിപ്പിക്കുവാൻ നമ്മുടെ സ്ഥാപനങ്ങൾക്ക് കഴിയുന്നുണ്ടോ എന്നും ചിന്തിക്കേണ്ടതായുണ്ട്.

ഈ പ്രത്യേക സാഹചര്യത്തിലാണ് അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെ പ്രവർത്തനങ്ങളെ വിലയിരുത്തേണ്ടത്. പ്രതിസന്ധികളെ അവസരങ്ങളായി മാറ്റിയെടുത്ത് സാമൂഹ്യസേവനം നിർവ്വഹിക്കുക എന്ന ബ്രഹത്തായ ആശയം മുറുകെ പിടിച്ചുകൊണ്ട് ഈ പ്രവർത്തനസരിണിയാണ് അഭിവന്ദ്യ തിരുമേനി തിരഞ്ഞെടുത്തിരിക്കുന്നത്. ഇവിടെ ശത്രുക്കളില്ല. അസഹിഷ്ണുതയും കാലുവാരലുകളുമില്ല. തകർന്നുപോയ മനുഷ്യജീവിതങ്ങളെ ഉദ്ധാരണപാതയിലേക്കു കൈപിടിച്ചു നടത്തി ജീവിതായോധനത്തിന് ഒരുക്കി കൊണ്ടുവരാനുള്ള തീവ്രവാഞ്ഛ തിരുമേനിയുടെ പ്രവർത്തനങ്ങളിൽ ദർശിക്കാം.

ഏശായ പ്രവചനം 61–ാം അദ്ധ്യായത്തിലെ ഒന്നും രണ്ടും വാക്യങ്ങൾ വിശുദ്ധ ലൂക്കോസ് തന്റെ സുവിശേഷത്തിൽ എടുത്തുകാട്ടിയിട്ടുണ്ട്. (ലൂക്കോ. 4:18, 19) '... ഹൃദയം തകർന്നവരെ മുറികെട്ടുവാനും, തടവുകാർക്കു വിടുതലും, ബദ്ധന്മാർക്ക് സ്വാതന്ത്ര്യവും അറിയിപ്പാനും ... ദുഃഖിതന്മാരെയൊക്കെയും ആശ്വസിപ്പാനും അവൻ എന്നെ അയച്ചിരിക്കുന്നു.

ദൈവജനം പ്രതീക്ഷിച്ചിരുന്ന മഹാകാലത്തിന്റെ ദർശനമാണ് ഈ വേദവാക്യങ്ങളിൽ കാണുന്നത്. സാമൂഹ്യപ്രതിബദ്ധത സഭയ്ക്ക് എന്നും ഉണ്ടാകേണ്ടതാണ്. എന്നാൽ കാലഗതി മാറുന്നതിനനുസരിച്ച് അതിന്റെ മണ്ഡലം മാറിക്കൊണ്ടിരിക്കുകയും ചെയ്യണം. ഇന്നത്തെ സഭയുടെ

ലക്ഷ്യം നിന്റെ രാജ്യം വരേണമേ എന്നുള്ളതായിരിക്കട്ടെ എന്ന് പ്രാർത്ഥിക്കാം. മശിഹാകാല ദർശനങ്ങൾ സഭാപ്രവർത്തനങ്ങളിൽ കടന്നു വരുന്നതു കാണുവാൻ ഭാഗ്യമുണ്ടാകട്ടെ. അതിനു മുന്നോടിയായി ഇതാ ഒരു ശ്രേഷ്ഠാചാര്യൻ നമുക്ക് മാതൃക കാട്ടുന്നു. അദ്ദേഹത്തിന് ദൈവ കൃപയും ദീർഘായുസ്സും നേരുന്നു.

❑

# കാതോലിക്കേറ്റ് സെന്ററുകൾ: സഭാസ്നേഹത്തിന്റെ ശാശ്വതസ്മാരകങ്ങൾ


## ഫാ. ഡോ. ഒ. പി. വർഗീസ്

(സെക്രട്ടറി, കണ്ടനാട് വെസ്റ്റ് ഭദ്രാസനം)


ആയിരത്തിതൊള്ളായിരത്തി എഴുപതുകളിൽ മാർത്തോമ്മായുടെ സിംഹാസനം എന്നത് തർക്കവിഷയമായി ഉത്ഭവിച്ച കക്ഷിവഴക്കിന്റെ സാഹചര്യത്തിൽ കാതോലിക്കാ സിംഹാസനത്തോട് കൂറുപുലർത്തിയ ഓർത്തഡോക്സ് സഭാംഗങ്ങൾ തങ്ങളുടെ സ്വതന്ത്രമായ ആരാധനയ്ക്കും സംഘടിതമായ സഭാപ്രവർത്തനങ്ങൾക്കും സാമൂഹ്യസേവനത്തിനും വേണ്ടി രൂപംകൊടുത്ത കേന്ദ്രങ്ങളാണ് കാതോലിക്കേറ്റ് സെന്ററുകൾ. പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിനും മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസിനും അതിലെ അംഗമായ ഇടവക മെത്രാപ്പോലീത്തായ്ക്കും വിധേയമായിട്ടാണ് കാതോലിക്കേറ്റ് സെന്ററുകൾ സ്ഥാപിതമായത്. ഓർത്തഡോക്സ് വിഭാഗം തങ്ങളുടെ മാതൃ ഇടവകപ്പള്ളിയുമായുള്ള ബന്ധം നിലനിർത്തിക്കൊണ്ടുതന്നെ ഈ സെന്റുകളെ ആത്മീയപ്രവർത്തനങ്ങളുടെ കേന്ദ്രമാക്കിയിരിക്കുന്നു. ഇടവക മെത്രാപ്പോലീത്തായുടെ നേരിട്ടുള്ള ഭരണത്തിൻ കീഴിലാണ് കാതോലിക്കേറ്റ് സെന്ററുകൾ. കാതോലിക്കേറ്റ് സെന്ററുകൾ സഭയുടെ പൊതുസ്വത്തായതിനാൽ ഒരു പള്ളിക്കു മാത്രമായി അവിടെ പ്രത്യേക അവകാശങ്ങൾ ഇല്ലെന്ന് ഇതിന്റെ ഉപജ്ഞാതാവ് ജോസഫ് മാർ പക്കോമിയോസ് തിരുമേനി വ്യക്തമാക്കിയിട്ടുണ്ട്.

വടക്കൻ ഭദ്രാസനങ്ങളായ അങ്കമാലി, കണ്ടനാട്, കൊച്ചി മേഖലകളിലാണ് ഇത്തരം കേന്ദ്രങ്ങൾ കൂടുതലും ഉള്ളത്. ഈ ആശയം രൂപകല്പന ചെയ്തത് കണ്ടനാട് ഭദ്രാസനാധിപൻ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ (1926–1991) ആണ്. അദ്ദേഹം, കണ്ടനാട് ഭദ്രാസനത്തിലെ വിവിധ മേഖലകളിൽ താമസിക്കുന്ന ഓർത്തഡോക്സ് സഭാവിശ്വാസികളുടെ ആത്മീയ ആവശ്യങ്ങൾ നടത്തുവാൻ ഊരമന, പിറവം, പാലക്കുഴ, പെരുവ, മണകുന്നം, വെള്ളൂർ, മീമ്പാറ, വലമ്പൂർ, കോലഞ്ചേരി, കടമറ്റം, ഇടമറുക്, നെച്ചൂർ, അഞ്ചൽപ്പെട്ടി തുടങ്ങിയ സ്ഥലങ്ങളിൽ കാതോലിക്കേറ്റ് സെന്ററുകൾ സ്ഥാപിച്ചു.

**ഊരമന:-** ഗലീലാകുന്ന് പള്ളി പൂട്ടിയപ്പോൾ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ പേരിൽ ഊരമനപ്പള്ളിയുടെ

അടുത്ത് സ്ഥലം വാങ്ങി ചാപ്പൽ പണിത് പൂർത്തിയാക്കി (1979). ഊരമന സെന്റ് മേരീസ് കാതോലിക്കേറ്റ് സെന്റർ എന്ന് നാമകരണം ചെയ്തു. സ്ഥാപകവികാരി പരേതനായ മേപ്പനാൽ ഗീവർഗീസ് കത്തനാർ ആയിരുന്നു.

**മണകുന്നം:** തിരുവാതുക്കൽ ഗീവർഗീസ് കത്തനാർ വികാരിയായിരുന്ന മണകുന്നം മാർ ഔഗേൻ ഓർത്തഡോക്സ് പള്ളി കക്ഷിവഴക്കിന്റെ രൂക്ഷതയാൽ പൂട്ടിയ സാഹചര്യത്തിലാണ് മറവന്തുരുത്ത് മാർ ഔഗേൻ കാതോലിക്കേറ്റ് സെൻറർ സ്ഥാപിക്കുന്നത്. തുടർന്ന് ആ പള്ളിയിൽ രണ്ടു കക്ഷികൾ തമ്മിൽ യോജിച്ച് അവകാശം വച്ചു പിരിഞ്ഞു.

**പിറവം:** പിറവം പുഴയുടെ തീരത്ത് 60 സെന്റ് സ്ഥലം വാങ്ങിച്ച് നിർമ്മിച്ച മാർ ഗ്രീഗോറിയോസ് ചാപ്പൽ ഇന്ന് പിറവത്തും അതിനു ചുറ്റുമുള്ള പ്രശ്നബാധിതമായിരിക്കുന്ന പ്രദേശങ്ങളിലെ ഓർത്തഡോക്സ് വിശ്വാസികൾക്ക് ആരാധിക്കുവാൻ ഒരു വേദിയായിത്തീർന്നു.

**മുളക്കുളം:** മുളക്കുളം വലിയപള്ളിയുടെ അതിർത്തിയായ പാലച്ചുവട് ജംഗ്ഷനിൽ കാതോലിക്കേറ്റിനു വേണ്ടി നിർമ്മിച്ച കുരിശടി, പിൽക്കാലത്ത് കക്ഷിവഴക്കിനെതുടർന്ന് മുളക്കുളം വലിയപള്ളി പൂട്ടിയപ്പോൾ മുളക്കുളം വലിയപള്ളി ഇടവകക്കാർക്ക് ഒരു ആരാധനാകേന്ദ്രമായി തീർന്നു.

**പാലക്കുഴ:-** സെന്റ് ജോൺസ് പള്ളി സഭാവഴക്കിനത്തുടർന്ന് 1978 -ൽ പൂട്ടിയപ്പോൾ കുളിരാങ്കൽ ബഹുമാനപ്പെട്ട പൗലോസ് കശ്ശീശ്ശാ അദ്ദേഹത്തിന്റെ സഹോദരി ഏലമ്മ ടീച്ചർ എന്നിവരുടെ ശ്രമഫലമായി കരിമ്പന എം. സി. റോഡിന് സമീപം പരിശുദ്ധ പരുമലത്തിരുമേനിയുടെ നാമത്തിൽ ഒരു ദേവാലയം പടുത്തുയർത്തി. വടകര, കൂത്താട്ടുകുളം, പണ്ടപ്പിള്ളി, മാറിക, മണ്ണത്തൂർ, പുതുവേലി തുടങ്ങിയ സ്ഥലങ്ങളിലുള്ള സഭാവിശ്വാസികളെ കാണുവാനും അവരെ വിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തുവാനും ഈ സെന്റർ മുഖാന്തരമായി. അതിൽ വടകരപ്പള്ളിയിലെ വികാരിമാരായിരുന്ന കണ്ടത്തിൽ പുത്തൻപുരയിൽ എബ്രഹാം കോർ എപ്പിസ്കോപ്പായും, കെ. ഒ. തോമസ് കശ്ശീശായും നിർവ്വഹിച്ച പങ്ക് നിസ്തുലമാണ്. ഇതിനനുബന്ധമായി പാലക്കുഴ ഹൈസ്കൂൾ കവലയിൽ കുളിരാങ്കൽ ഏലമ്മ ടീച്ചർ ജീവകാരുണ്യ പ്രവർത്തനങ്ങൾക്കു വേണ്ടി ഒരു കെട്ടിടവും ദാനമായി നൽകിയിട്ടുണ്ട്.

**പെരുവ:-** ഓർത്തഡോക്സുകാരായ ജനങ്ങളുടെ ആത്മീയ ആവശ്യങ്ങൾ നടത്തിക്കൊടുക്കുവാനാണ് പക്കോമിയോസ് തിരുമേനി പെരുവ കാതോലിക്കേറ്റ് സെന്റർ സ്ഥാപിച്ചത്. സ്ഥലം മാന്താനത്തേൽ ശ്രീ. ജോൺ സംഭാവന ചെയ്തു. പെരുവ കവലയിൽ നിന്ന് തലയോ

ലപ്പറമ്പ് റോഡിൽ ഇരുന്നൂറു മീറ്റർ ചെന്നാൽ കാണുന്ന ഈ പള്ളിയിൽ എല്ലാ ഞായറാഴ്ചയും വി. കുർബ്ബാന ഉണ്ട്. ഇതിനടുത്തുള്ള ഹിന്ദുസ്ഥാൻ പേപ്പർ കമ്പനി ഉദ്യോഗസ്ഥരും ഇവിടെയാണ് കുർബ്ബാനയിൽ സംബന്ധിക്കുന്നത്.

**വലമ്പൂർ:-** സെന്റ് മേരീസ് പള്ളിയിൽ വിഘടിതഗ്രൂപ്പിലെ ശമുവേൽ പീലക്സിനോസ് അനധികൃതമായി രാത്രിയിൽ കയറി താമസിച്ചതിനെത്തുടർന്നുള്ള കലഹത്തിലും വ്യവഹാരത്തിലുംപെട്ട് പള്ളി ആരാധനകൾ പലതും മുടങ്ങി. മേച്ചങ്കരയിൽ ബഹു. ജോർജ്ജച്ചൻ മറുഭാഗക്കാരാൽ കൈയ്യേറ്റം ചെയ്യപ്പെട്ടു. ഈ സാഹചര്യത്തിൽ ശാന്തമായും സമാധാനമായും ഓർത്തഡോക്സുകാരുടെ ആത്മീയ ആവശ്യങ്ങൾക്കുവേണ്ടി വലമ്പൂർ സെന്റ്മേരീസ് കാതോലിക്കേറ്റ് സെന്റർ രൂപീകൃതമായി. കോലഞ്ചേരി പെരുമ്പാവൂർ റോഡിൽ വാലേത്തുപടി കവലയിലുള്ള ഈ പള്ളിയുടെ നിർമ്മാണത്തിനു മാർ പക്കോമിയോസ് തിരുമേനിയുടെ ഉപദേശവും സഹായവും കലവറയില്ലാതെ കിട്ടിയിട്ടുണ്ട്.

**നെച്ചൂർ:-** പള്ളിയോടു ചേർന്നു തന്നെയാണ് സെന്റ് ജോൺ ദി ബാപ്റ്റിസ്റ്റ് കാതോലിക്കേറ്റ് സെന്റർ സ്ഥിതിചെയ്യുന്നത്. ഈ സെന്ററിന്റെ നിർമ്മാണത്തിൽ മാർ പക്കോമിയോസ് തിരുമേനിയുടെ സഹായം ശ്രദ്ധേയമാണ്. കാര്യമായി സഹായിച്ചിട്ടുണ്ട്. മാത്രമല്ല, എതിർകക്ഷികളുടെ കുതന്ത്രങ്ങളാൽ സിവിൽ കേസ്സിൽ പ്രതിയായിട്ടുമുണ്ട്. ഇവിടെ ഈ സെന്റർ പടുത്തുയർത്താൻ ബഹു. ടി. പി. ഏലിയാസ് കത്തനാരും ഓർത്തഡോക്സ് വിഭാഗക്കാരും സഹിച്ചിട്ടുള്ള പിഡനം വളരെ വലുതാണ്.

**ഇടമറുക്:-** കരിമണ്ണൂരിന് കിഴക്കുള്ള ഈ ചാപ്പൽ കണ്ടനാട് ഭദ്രാസനത്തിന്റെ ഏറ്റവും കിഴക്കുഭാഗത്ത് സ്ഥിതിചെയ്യുന്നു. 1990-ലെ സമുദായക്കേസ് വിധിയെതുടർന്ന് അതുവരെ പാത്രിയർക്കീസ് ഭാഗത്തുനിന്ന ആ പള്ളിക്കാർ മുഴുവനായും കാതോലിക്കാ ഭാഗത്തേക്ക് ചേരുവാൻ ഐകകണ്ഠേന പൊതുയോഗം കൂടി തീരുമാനിച്ചു. എന്നാൽ പിന്നീട് ചില കുബുദ്ധികളുടെ ആലോചനയെ തുടർന്ന് കുറെപ്പേർ മറുകക്ഷിയിൽ ചേർന്ന് വഴക്കുണ്ടാക്കി പള്ളി പൂട്ടിച്ചു. തുടർന്ന് മാർ പക്കോമിയോസ് തിരുമേനിയുടെ ശ്രമഫലമായിട്ട് ആ പള്ളിയുടെ അടുത്ത് ഒരു സ്ഥലം വാങ്ങി നല്ലൊരു കാതോലിക്കേറ്റ് സെന്റർ പടുത്തുയർത്തി. പ്രാരംഭത്തിൽ അതിന്റെ നടത്തിപ്പിന് ബഹു. എൻ. ഐ. പൗലോസ് കത്തനാരും വാലയിൽ അബ്രാഹാം കത്തനാരും ആയിരുന്നു നേതൃത്വം കൊടുത്തിരുന്നത്.

**കഞ്ഞിക്കുഴി:-** ഇടുക്കി, ചേലച്ചുവട് ഭാഗത്ത് പണിതീർത്തു കൊടുത്ത കാതോലിക്കേറ്റ് സെന്ററാണിത്. ഇപ്പോൾ ഇത് ഇടുക്കി ഭദ്രാസനത്തിലാണ്. ഈ സെന്ററിന്റെ പ്രാരംഭകാല പ്രവർത്തകൻ ബഹു.

മേപ്പനാൽ ഗീവർഗീസ് കത്തനാരാണ്. കൂടാതെ പല സ്ഥലങ്ങളിലായി കുറെ സ്ഥലം തിരുമനസ്സുകൊണ്ട് കാതോലിക്കേറ്റ് സെന്ററുകളുടെ നിർമ്മാണത്തിന് വാങ്ങിയിട്ടുണ്ട്.

**വെള്ളൂർ എച്ച്.പി.സി.:-** വെള്ളൂർ ഹിന്ദുസ്ഥാൻ പേപ്പർ കമ്പനിയുടെ തെക്കേ പ്രധാന ഗെയിറ്റിന് കിഴക്ക് കയ്യൂരിക്കൽ കവലയിലാണ് ഈ സ്ഥലം. അവിടെ ഒരു ചാപ്പൽ പണിയുവാനുള്ള എല്ലാ സൗകര്യങ്ങളും തിരുമേനി ഒരുക്കിയിരുന്നു. ഇപ്പോൾ കാതോലിക്കേറ്റ് സെന്റർ പൂർത്തിയായി. ഈ സ്ഥലത്താണ് **പ്രസന്നം** മാനസിക - ആരോഗ്യ കേന്ദ്രം പടുത്തുയർത്തുവാൻ ക്രമീകരണങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നത്. ഇത് ഏതാണ്ട് 40 സെന്റ് സ്ഥലമുണ്ട്.

**കടമറ്റം:-** പള്ളിയോട് ചേർന്ന് തൊട്ടു തെക്കുവശത്താണീ സ്ഥലം. ഇവിടെ ഒരു ചാപ്പലുണ്ട്. ഈ സ്ഥലവും തിരുമേനി വിലകൊടുത്തു വാങ്ങിയതാണ്.

**കോലഞ്ചേരി:-** പള്ളിയുടെ നേരെ മുൻവശത്താണീ സ്ഥലം. ശ്രീ. പി. എം. പൈലിപ്പിള്ളയുടെ കൈവശത്തിലിരുന്ന ഒരേക്കർ വരുന്ന ഈ സ്ഥലം നിലവിലുണ്ടായിരുന്നതിൽ താഴ്ന്ന വിലയ്ക്ക് കോലഞ്ചേരിയിലുള്ള നമ്മുടെ ആളുകൾ പണം പിരിച്ചെടുത്ത് വാങ്ങുകയായിരുന്നു. ഈ കാര്യത്തിൽ നെച്ചൂപ്പാടത്ത് ശ്രീ. സി. വി. ജേക്കബ്ബിൽ നിന്നുള്ള സഹായം പ്രത്യേകം പ്രസ്താവയോഗ്യമാണ്. കക്ഷിവഴക്കിനെത്തുടർന്ന് കോലഞ്ചേരി പള്ളി പൂട്ടിയ സാഹചര്യത്തിൽ ഇടവകക്കാരുടെ ആദ്ധ്യാത്മിക ആവശ്യങ്ങൾക്കുവേണ്ടി ഒരു ചാപ്പൽ നിർമ്മിച്ചു. കണ്ടനാട് ഭദ്രാസനത്തിന്റെ ആദ്ധ്യാത്മികവും ഭൗതികവുമായ ഉയർച്ചയ്ക്ക് ഉതകത്തക്കതായ പ്രവർത്തനകേന്ദ്രമായിത്തീർന്നിരിക്കുന്നു ഈ കാതോലിക്കേറ്റ് സെന്റർ. ഇപ്പോൾ ഇവിടെ നിർമ്മിച്ചുകൊണ്ടിരിക്കുന്ന ബഹുനില മന്ദിരം കണ്ടനാട് ഭദ്രാസന ആസ്ഥാനകേന്ദ്രമായ പ്രസാദം സെന്റർ ആണ്.

**അഞ്ചൽപ്പെട്ടി:-** പാമ്പാക്കുട കവലയ്ക്കടുത്ത് ഒരു കാതോലിക്കേറ്റ് സെന്ററിനുള്ള സ്ഥലം ശ്രീ. കളപ്പുരയ്ക്കൽ രാജൻ ദാനമായി നൽകിയിട്ടുണ്ട്. ഇപ്പോൾ ഇവിടെ ഒരു ചാപ്പൽ നിർമ്മിച്ചിട്ടുണ്ട്. ശനിയാഴ്ചകളിൽ ആരാധനയും നടക്കുന്നു.

**മാർ പക്കോമിയോസ് മൗണ്ട് മീമ്പാറ:-** കുറിഞ്ഞി, പുത്തൻകുരിശ്, പൂത്തൃക്ക, നീറാംമുകൾ, വെട്ടിത്തറ തുടങ്ങിയ സ്ഥലത്തുള്ള ഓർത്തഡോക്സ് വിഭാഗത്തിലുള്ള നമ്മുടെ ജനങ്ങളുടെ ആത്മീയ ആവശ്യങ്ങൾ നടത്തി കൊടുക്കുവാൻ, തിരുമേനി ആഗ്രഹിച്ചുകൊണ്ട് വാങ്ങിയ (1980) ഈ സ്ഥലം ഇന്ന് കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ആസ്ഥാനമാണ്.

ഏതാണ്ട് 4 ഏക്കറിന് അടുത്തുവരുന്ന ഈ സ്ഥലത്തുകൂടി പുരയിടത്തിന് കിഴക്ക് പടിഞ്ഞാറായി വിഭാഗിച്ചുകൊണ്ട് ഒരു കനാൽ പോകുന്നുണ്ട്. കനാലിന്റെ കിഴക്കുഭാഗത്തുള്ള ഒന്നരഏക്കർ സ്ഥലത്തിനു ചുറ്റും മതിൽ കെട്ടി കൃഷിയിറക്കി. 1984 മുതൽ ആണ് കൂടുതൽ വികസന പണികൾ നടത്തിയത്.

കണ്ടനാട് ഭദ്രാസനത്തിന്റെ തെക്കുപടിഞ്ഞാറു മൂലയിൽ ഭദ്രാസനത്തിനു വെളിയിലാണ് വെട്ടിക്കൽ ദയറാ സ്ഥിതിചെയ്യുന്നത്. അത് ഭദ്രാസനം വകയല്ല; സഭയുടെ പൊതുസ്വത്താണ്. ഭദ്രാസനാസ്ഥാനം അവിടെ ആയിരിക്കുന്നതിലുള്ള പരിമിതികൾ കണക്കിലെടുത്ത് പൂർണ്ണ സ്വാതന്ത്ര്യമുള്ള ഒരു സ്ഥാപനം ഉണ്ടാക്കുവാൻ തിരുമേനി ഉത്സാഹിച്ചു. അതാണ് ഏതാണ്ട് ഭദ്രാസനത്തിന്റെ മദ്ധ്യഭാഗമായ മീമ്പാറ പള്ളിക്കാമുകൾ എന്ന സ്ഥലത്തെ ഈ കാതോലിക്കേറ്റ് സെന്റർ, കൊച്ചി - മധുര ഹൈവേയിൽ വടയമ്പാടി (ചൂണ്ടി) യിൽ നിന്നും പിറവം റോഡിൽ ഇതു സ്ഥിതിചെയ്യുന്നു. മനോഹരമായ ചെറിയൊരു ചാപ്പൽ, താമസിക്കുവാനുള്ള രണ്ടു ചെറിയ വീടുകൾ എന്നിവയാണ് ആദ്യം ഇവിടെ നിർമ്മിച്ചത്.

കാക്കക്കിരിക്കുവാൻ പോലും തണലില്ലാതിരുന്ന ഈ ഊഷരഭൂമി റബ്ബറും തെങ്ങും പ്ലാവും മാവും കുരുമുളകും കൃഷിചെയ്ത് മനോഹരമായ തോട്ടമാക്കിത്തീർത്തത് തിരുമേനിയുടെ അത്യുത്സാഹം കൊണ്ടാണ്. ഇവിടുത്തെ ഓരോ മണൽത്തരിയും തിരുമേനിയുടെ പാദസ്പർശമേററിട്ടുള്ളതാണ്. ചീങ്കൽപ്പാറ പൊട്ടിച്ചിളക്കി പൂത്തോട്ടക്കായലിൽ നിന്നിറക്കിയ എക്കൽ മണ്ണിട്ടാണ് കൃഷിക്കുപയുക്തമാക്കിയത്. ഫലവൃക്ഷങ്ങൾക്കും നാണ്യവിളകൾക്കും പുറമേ തിരുമേനിക്കിഷ്ടപ്പെട്ട പേര, സപ്പോട്ട തുടങ്ങിയവും നട്ടുപിടിപ്പിച്ചു. ലക്ഷക്കണക്കിനു രൂപ തിരുമേനി ഇവിടെ മുടക്കിയിട്ടുണ്ട്. നട്ടുപിടിപ്പിച്ച എല്ലാറ്റിന്റെയും ഫലം അനുഭവിക്കുവാനും, പരിശുദ്ധ കാതോലിക്കാബാവായ്ക്കും തിരുമേനിയുടെ സ്നേഹിതവൃന്ദത്തിനും പലപ്പോഴും സമ്മാനിച്ച് സംതൃപ്തിയടയുവാനും പക്കോമിയോസ് തിരുമേനിയ്ക്ക് ദൈവം അവസരം നൽകി. ഈ സ്ഥലത്തിന്റെ വികസനത്തിൽ തിരുമേനിയോട് ചേർന്ന് പ്രവർത്തിച്ചിട്ടുള്ള ഐലാപുരത്ത് ശ്രീ. മത്തായി, ഫാ. സി. എം. കുര്യാക്കോസ്, ഫാ. അബ്രഹാം വാലയിൽ എന്നിവരെ എന്നും സ്മരിക്കേണ്ടതാണ്. ഈ ലേഖകൻ കുറെക്കാലം തിരുമേനിയുടെ സെക്രട്ടറിയായിരുന്ന് ഇതിന്റെ വികസനവേലയിൽ പങ്കുകൊണ്ടിട്ടുണ്ട്.

1989 ഒക്ടോബർ മാസം 30-ന് മീമ്പാറപ്പള്ളി, പരിശുദ്ധ കാതോലിക്കാ ബാവ മോറാൻ മോർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥൻ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ കൂദാശ നടത്തി. പക്കോ

മിയോസ് തിരുമേനിയെ കൂടാതെ മാർ തെയോഫിലോസ്, മാർ ബർണബാസ് എന്നീ തിരുമേനിമാരും സഹകാർമ്മികരായിരുന്നു.

തിരുമേനിയുടെ സഭാസ്നേഹത്തിന്റെ സ്മാരകങ്ങളായ കാതോലിക്കേറ്റ് സെന്ററുകൾ സഭയ്ക്കുവേണ്ടിയാണ് എഴുതപ്പെട്ടതും സ്ഥാപിതമായതും. സെന്ററുകളുടെ തീറാധാരം ഈ വസ്തുതകളിലേക്കു വിരൽ ചൂണ്ടുന്നു. മറ്റുള്ളവർക്കും മാതൃകയാകട്ടെയെന്നു കരുതി ആധാരത്തിന്റെ തലവാചകം ഇവിടെ ചേർക്കുന്നു:

'പരിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യസിംഹാസനത്തിനും 1912-ൽ മലങ്കരയിൽ സ്ഥാപിതമായിരിക്കുന്ന കിഴക്കിന്റെ കാതോലിക്കാ സിംഹാസനത്തിനുവേണ്ടിയും, ആ സിംഹാസനത്തിന്മേൽ ഇപ്പോൾ ആരൂഢനായിരിക്കുന്നതും മലങ്കര ഓർത്തഡോക്സ് സുറിയാനിസഭാ ഭരണം നടത്തുന്ന മോറാൻ മോർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായും അദ്ദേഹത്തിന്റെ പിൻഗാമികളായ ടി സിംഹാസനത്തിന്മേൽ കാലാകാലങ്ങളിൽ മലങ്കര ഓർത്തഡോക്സ് സുറിയാനിസഭാ ഭരണഘടനപ്രകാരം തെരഞ്ഞെടുക്കപ്പെട്ട് ആരൂഢനായിരിക്കുന്ന എപ്പിസ്കോപ്പൽ സുന്നഹദോസിനുവേണ്ടിയും, ടി സുന്നഹദോസ് അംഗമായിരുന്ന് അതിനു വിധേയമായും ഇപ്പോൾ കണ്ടനാട് ഭദ്രാസനഭരണം നടത്തുന്ന കണയന്നൂർ താലൂക്ക് മുളന്തുരുത്തി വില്ലേജ്, തല്പന ദേശത്ത് വെട്ടിക്കൽ സെന്റ് തോമസ് ദയറായിൽ ഇരിക്കും വർക്കി മകൻ ശ്രേഷ്ഠ വൈദികൻ അറുപത്തിനാലു വയസ്സുള്ള നി. വ. ദി. ശ്രീ. ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ തിരുമനസ്സു പേർക്ക് ... എഴുതിക്കൊടുത്ത തീറാധാരം'.

### Liturgy after the Liturgy

ആദിമസഭയിൽ ആരാധനാജീവിതവും സാമൂഹ്യപ്രതിബദ്ധതയും പരസ്പരപൂരകങ്ങളായിരുന്നു. ആദിമസഭാവൃത്താന്തം രേഖപ്പെടുത്തുന്ന അപ്പോസ്തോലപ്രവൃത്തി എന്ന പുസ്തകത്തിൽ ആരാധനയ്ക്കുശേഷം ആരാധിക്കുന്ന സമൂഹം മുട്ടുള്ളവരുടെ മുട്ട് തീർക്കുവാൻ ജാഗരൂകരായിരുന്നു. അതുകൊണ്ടാണ് ആ സമൂഹത്തെക്കുറിച്ച് ഝമുട്ടുള്ളവർ ആരും അവരുടെയിടയിൽ ഉണ്ടായിരുന്നില്ലഞ എന്ന് രേഖപ്പെടുത്തിയിരിക്കുന്നത്. ഇതാണ് ക്രൈസ്തവധർമ്മത്തിന്റെ അടിസ്ഥാനപ്രമാണം. ആരാധനയിൽ നിന്ന് ശക്തി ആർജ്ജിച്ച് ദേവാലയത്തിന്റെ മതിൽക്കെട്ടിന്റെ പുറത്തേയ്ക്കു പോകുമ്പോൾ, അപരന്റെ വേദനകൾക്ക് ശമനം കണ്ടെത്തുവാൻ ക്രൈസ്തവന് ചുമതലയുണ്ട്. സാമൂഹ്യ പ്രതിബദ്ധതയോടുകൂടിയ ജീവകാരുണ്യപ്രവർത്തനങ്ങൾ ദൈവമുമ്പാകെ സ്വീകാര്യമായ ആരാധനതന്നെയാണ്.

ഈ ഉൾക്കാഴ്ച അഭിവന്ദ്യ ജോസഫ് മാർ പക്കോമിയോസ് തിരുമേ

നിയിൽ ഉണ്ടായിരുന്നു. മെത്രാപ്പോലീത്തായാൽ രൂപീകൃതമായ കാതോലിക്കേറ്റ് സെന്റർ പ്രവർത്തനങ്ങളിൽ ഇത് അവിഭാജ്യ ഘടകമായിരിക്കണമെന്ന് അദ്ദേഹം നിഷ്കർഷിച്ചു. അഭിവന്ദ്യ തിരുമേനിയുടെ ജീവിതകാലത്തുതന്നെ നെച്ചൂർ സെന്റ് ജോൺ ദി ബാപ്റ്റിസ്റ്റ് കാതോലിക്കേറ്റ് സെന്റർ കോലഞ്ചേരി മെഡിക്കൽ മിഷൻ ആശുപത്രിയുടെ സാമൂഹ്യ ആരോഗ്യവകുപ്പിന്റെ പ്രവർത്തനമേഖല ആകുവാൻ വേണ്ട ക്രമീകരണങ്ങൾ ചെയ്തു. തത്ഫലമായി ജാതിമതവർഗ്ഗ വ്യത്യാസം കൂടാതെ അനേകം അനേകം ഭവനങ്ങൾക്കും അതുവഴി അവരുടെ കുഞ്ഞുങ്ങൾക്കും ഒരു പുത്തൻ ഉണർവ്വ് പ്രദാനം ചെയ്യുവാൻ സാധിച്ചു. ആരോഗ്യ പരിപാലനരംഗത്തും കുഞ്ഞുങ്ങളുടെ പഠനമേഖലയിലും തൊഴിൽരഹിതരായ യുവതികൾക്ക് തൊഴിൽ കൊടുക്കുന്നതിനും ഒരു വേദിയാകുവാൻ നെച്ചൂർ കാതോലിക്കേറ്റ് സെന്റർ മുഖാന്തരമായി. പിറവം മാർ ഗ്രീഗോറിയോസ് കാതോലിക്കേറ്റ് സെന്ററിലും ദാരിദ്ര്യരേഖയുടെ താഴെ ജീവിക്കുന്നതായ കുഞ്ഞുങ്ങളുടെ പഠനത്തിനുവേണ്ടി ഒരു നഴ്സറി സ്കൂളും, തൊഴിൽരഹിതരായ യുവതികൾക്കുവേണ്ടി തയ്യൽ സ്കൂളും അഭിവന്ദ്യ തിരുമനസ്സുകൊണ്ട് ക്രമീകരിച്ചു.

ഈദൃശമായ ലക്ഷ്യങ്ങൾ മനസ്സിൽകണ്ടുകൊണ്ട് പക്കോമിയോസ് തിരുമേനിയുടെ പിൻഗാമിയായി വന്ന ഇപ്പോഴത്തെ കണ്ടനാട് ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയും ബദ്ധശ്രദ്ധനായിരിക്കുന്നു എന്നത് ശ്രദ്ധേയമാണ്. പാലക്കുഴ മാർ ഗ്രീഗോറിയോസ് കാതോലിക്കേറ്റ് സെന്ററിനോടനുബന്ധിച്ച് ഉള്ള പ്രതീക്ഷാഭവനും, കോലഞ്ചേരിയിലെ പ്രദാനം ചികിത്സാപദ്ധതിയും, മീമ്പാറയിലെ പ്രമോദം അന്നദാനം പദ്ധതിയും, പെരുവയിലെ പ്രസന്നം മാനസികാരോഗ്യകേന്ദ്രവും എല്ലാം ജനശ്രദ്ധ പിടിച്ചുപറ്റുമ്പോൾ, വികലമായിക്കൊണ്ടിരിക്കുന്ന സഭാദൗത്യത്തിന്റെ ഒരു പുതിയ കാഴ്ചപ്പാട് പ്രദാനം ചെയ്യുന്നു. മണകുന്നം മാർ ഔഗേൻ ഓർത്തഡോക്സ് പള്ളിയിലെ വികാരിയായിരുന്ന തിരുവാതുക്കൽ ഗീവർഗീസ് കത്തനാരുടെ സ്മരണയ്ക്കുവേണ്ടി അവിടെ ഇപ്പോൾ പ്രവർത്തിക്കുന്ന തിരുവാതുക്കൽ ഗീവർഗീസ് കത്തനാർ മെമ്മോറിയൽ വിദ്യാനികേതൻ ഭാവിയിൽ വിദ്യാഭ്യാസ മേഖലയിലെ ഒരു പുതിയ കാൽവെയ്പ്പായിരിക്കും. വിജ്ഞാനം പകരുന്നതോടൊപ്പംതന്നെ കോളനികളിലും, റോഡ് പുറമ്പോക്കുകളിലും താമസിക്കുന്ന നിർദ്ധനരുടെ വിദ്യാഭ്യാസ ലക്ഷ്യവും ഇവിടെ വിഭാവനം ചെയ്യപ്പെട്ടിട്ടുണ്ട്.

❑

# കരുതലിന്റെ പ്രതിസ്പന്ദനം

## പി. യു. കുര്യാക്കോസ് കോർഎപ്പിസ്ക്കോപ്പാ പോത്താറയിൽ

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ അമരക്കാരനായ അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത തന്റെ ജീവിതയാത്രയിൽ 60 വർഷങ്ങൾ പിന്നിട്ടിരിക്കുന്നു. സേവേറിയോസ് എന്ന പേരിന്റെ അർത്ഥം നിശ്ചയദാർഢ്യം, കൃത്യനിഷ്ഠ എന്നാണ്. തന്റെ പേര് അന്വർത്ഥമാക്കുന്ന ജീവിതമാണ് അഭിവന്ദ്യ തിരുമേനിയുടേത്. ഒരാളിന് ലോകം നൽകിയതാണോ അവൻ ലോകത്തിന് നൽകിയതാണോ കൂടുതൽ എന്ന അളവുകോലാണ് മനുഷ്യജീവിതത്തെ വിലയിരുത്തുന്ന മാനദണ്ഡം എന്ന് സാമൂഹ്യവിമർശകനായ ബർണാഡ്ഷാ പറഞ്ഞിട്ടുണ്ട്. സഭാദ്ധ്യക്ഷൻ എപ്പോഴും സാമൂഹ്യ പ്രതിബദ്ധത ഉള്ളവനായിരിക്കണം. ദൈവത്തെ യഥാർത്ഥമായി സ്നേഹിക്കുന്ന ഒരാൾക്ക് മാത്രമേ മനുഷ്യനെയും സമൂഹത്തെയും, ഈ പ്രകൃതിയെ തന്നെയും സ്നേഹിക്കുവാൻ കഴിയുകയുള്ളൂ.

### പ്രായോഗികതയുടെ ആഴം

സമൂഹത്തിന്റെ ആവശ്യങ്ങളിലേക്ക് തന്റെ വിശ്വാസത്തെയും , പാരമ്പര്യത്തെയും പുനഃപ്രതിഷ്ഠിക്കുവാൻ ശ്രദ്ധിച്ചിട്ടുണ്ട്. ദൈവമഹത്ത്വത്തിന്റെ ദർശനം ലഭിക്കുന്നത് ഗിരിശൃംഗങ്ങളിൽ കുടികെട്ടി പാർപ്പുറപ്പിക്കുന്നതല്ല, ദർശനത്തിന്റെ തെളിവുമായി സംഘർഷാത്മകമായ ലോകത്തിൽ രോഗാതുരമായ ചുറ്റുപാടിൽ തന്റെ ആദ്ധ്യാത്മികതയെ വ്യാഖ്യാനിക്കുന്നതിൽ താല്പര്യം കാട്ടുമ്പോഴാണ്. ദൈവത്തെ മാനിക്കുന്നതുപോലെ മനുഷ്യരെ മാനിക്കണം. ദൈവത്തെ സ്നേഹിക്കുന്നതുപോലെ മനുഷ്യരെ സ്നേഹിക്കണം എന്ന ആപ്തവാക്യം അഭിവന്ദ്യ തിരുമേനിയിൽ പ്രകടമായി കാണുവാൻ കഴിയും. സ്നേഹമസൃണമായ പെരുമാററം എങ്ങനെയെന്ന് അഭിവന്ദ്യ തിരുമേനിയിൽ നിന്ന് വേണം പഠിക്കുവാൻ. അദ്ദേഹത്തിന് കേൾക്കുവാൻ വേഗതയുണ്ട്, പ്രതികരിക്കുവാൻ സാവധാനവുമുണ്ട്. അധികം സംസാരിയ്ക്കാത്തിനാൽ കൂടുതൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

### തിരുമേനിയെ അടുത്തറിഞ്ഞവർ പ്രതികരിക്കുന്നു

അഭിവന്ദ്യ തിരുമേനിയുടെ വ്യക്തിത്വം വിശിഷ്ടമാകുന്നത് അടുത്തറിയാവുന്ന ആളുകളുടെ അഭിപ്രായങ്ങളിലൂടെയാണ്. ഇപ്പോൾ തന്റെ ഭദ്രാസന ഓഫീസിലും മറ്റ് ജീവകാരുണ്യപ്രസ്ഥാനങ്ങളിലും സേവനം

അനുഷ്ഠിച്ചു കൊണ്ടിരിക്കുന്ന വ്യക്തികളെ നേരിൽ കണ്ട് അവരുമായി സംസാരിച്ചപ്പോൾ എനിക്ക് ചില കാര്യങ്ങൾ ബോദ്ധ്യപ്പെട്ടു. അവരുടെ വാക്കുകൾ തന്നെ ഇവിടെ കുറിക്കട്ടെ.

അഭിവന്ദ്യ തിരുമേനിയുടെ ഓഫിസ് അക്കൗണ്ടന്റ് ശ്രീ. റ്റി. ജി. സജീവ്, കറസ്പോണ്ടന്റ് ശ്രീ. മിൻസൺ എം. പോൾ, ഓഫീസ് അസിസ്റ്റന്റ് ശ്രീ. ജോബി ജോർജ്ജ് ഡ്രൈവർ ശ്രീ. ഷിനു രാജൻ അന്നദാനം പദ്ധതി ഡ്രൈവർ ശ്രീ. പി. വി. ജോബി പാചകക്കാർ ശ്രീ സുരേന്ദ്രൻ എന്നിവരുമായി നടത്തിയ സംഭാഷണത്തിൽ നിന്ന്:

"... അഭിവന്ദ്യ തിരുമേനി അധികാരച്ചെങ്കോൽ കൊണ്ടല്ല, സ്നേഹത്തിന്റെ ചെങ്കോൽ കൊണ്ട് മേയ്ക്കുന്ന ഭരണാധിപൻ, നല്ല ഇടയൻ, ഭരണസമർത്ഥൻ, കീപ്പാപോൽ സഭയിന്നടിസ്ഥാനം, കളങ്കമില്ലാത്ത ഇസ്രായേല്യൻ ഇതാണ് തിരുമേനിയിൽ ഞാൻ കാണുന്നത്. അഭിവന്ദ്യ തിരുമേനിയുടെ പെരുമാറ്റത്തിന്റെയും സംസാരത്തിന്റെയും പിന്നിൽ ആ പിതാവിന്റെ സ്നേഹസാമ്രാജ്യം തുടിച്ചു നിൽക്കുന്നതുപോലെ തോന്നും. നിഷ്കളങ്കമായ ഒരു മനസ്സിൽ നിന്ന് പുറപ്പെടുന്ന വാക്കുകൾ. അവിടെ നാട്യങ്ങളില്ല, അലങ്കാരപ്രയോഗങ്ങളില്ല. എന്നാൽ സ്നേഹത്തിന്റെ ഭാഷയുണ്ട്." പരേതനായ വന്ദ്യ തിരുവാതുക്കൽ ഗീവർഗീസ് കത്തനാരുടെ മകൻ ടി. ജി. സജീവന്റെ വാക്കുകളാണിത്.

അഭിവന്ദ്യ തിരുമേനിയുടെ സന്നിധിയിൽ ആവശ്യങ്ങളുമായി വരുന്നവർ കൈയും മനസ്സും നിറഞ്ഞവരായി മടങ്ങിപ്പോകുന്നു എന്ന ഭക്ഷണ മേശയിൽ ശുശ്രൂഷിക്കുന്ന ശ്രീ. സുരേന്ദ്രന്റെ വാക്കുകൾ ശ്രദ്ധേയം തന്നെ. അദ്ദേഹം തുടരുന്നു. "വർഷം 7 കഴിഞ്ഞു, ഞാൻ ഇവിടെ വന്നിട്ട്. നിറഞ്ഞ മനസ്സുള്ള ഒരാൾക്കു മാത്രമേ തന്റെ അടുക്കൽ വരുന്നവരെ നിറഞ്ഞ മനസ്സോടെ അയയ്ക്കുവാനാകൂ." വികാരധീനനയായി അദ്ദേഹം പറഞ്ഞു; തിരുമേനിയുടെ മനസ്സ് വെണ്മയുള്ളതാണല്ലോ.

സെമിനാരി പഠനത്തിനുവേണ്ടി ഇവിടെ താമസിക്കുന്ന ജോബിയുടെ വാക്കുകൾ തികച്ചും വ്യക്തിപരമാണ്. ഒരു പിതാവ് സ്വന്തം മകനോട് എങ്ങനെ പ്രവർത്തിക്കുന്നുവോ അതുപോലുള്ള കരുതലും സ്നേഹവും പെരുമാറ്റവുമാണ് അഭിവന്ദ്യ തിരുമേനിയിൽ നിന്ന് എനിക്ക് ലഭിക്കുന്നത്. സാധാരണ തിരുമേനി എല്ലാ വെള്ളിയാഴ്ചയും അരമനയിൽ വരുന്നു. ഒരു വെള്ളിയാഴ്ച തിരുമേനി വന്നില്ലെങ്കിൽ എനിക്ക് ശൂന്യതാ ബോധമാണ്.

തിരുമേനിയ്ക്ക് സഭയെക്കുറിച്ചുള്ള ദർശനം ആരെയും അമ്പരപ്പിക്കും. തിരുമേനി ഓരോ ഭദ്രാസനദിനത്തിനും ജീവകാരുണ്യ മേഖലയ്ക്കു വേണ്ടി ഓരോ കല്ല് സ്ഥാപിക്കും. വ്യക്തിപരമായി തിരുമേനിയോട് ഞാൻ

ചോദിച്ചു, ഇങ്ങനെ പ്രോജക്ടുകൾ തുടങ്ങിയാൽ അതിന്റെ ഭാവിയെക്കുറിച്ച് ചിന്തിക്കണ്ടയോ? ഉത്തരം മുഖത്തേയ്ക്കു നോക്കിയുള്ള ഒരു മന്ദഹാസമായിരുന്നു. എന്നാൽ അത്ഭുതകരമായി ആരംഭം കുറിച്ച എല്ലാ പ്രോജക്ടുകളും ഒന്നും മുടങ്ങാതെ ഫലപ്രാപ്തിയിലെത്തിയ സമയത്ത് എന്റെ ചോദ്യത്തിന്റെ ഉത്തരം ആ മന്ദഹാസത്തിലുണ്ടായിരുന്നുവെന്ന് മനസ്സിലായി. പാമ്പാക്കുട വലിയപള്ളി ഇടവകക്കാരൻ മിൻസൺ എം. പോളിന്റെ വാക്കുകളാണിത്.

പത്ത് ഗവൺമെന്റ് ഹോസ്പിറ്റലുകളിലുള്ള 800–ലധികം രോഗികൾക്കുള്ള ഉച്ചക്കഞ്ഞിയുമായി രണ്ട് 'കഞ്ഞി വണ്ടികൾ' ഈ ആശുപത്രികളിലേക്ക് പോകുന്നു. അവരിൽ ഒരു ഡ്രൈവറാണ് പത്തനംതിട്ടക്കാരനായ പി. വി. ജോബി (വേറൊരാൾ പ്രത്യാശാഭവനിൽ നിന്ന് പോകുന്ന ഇടുക്കിക്കാരൻ രാജീവ് എന്ന ഹൈന്ദവ സഹോദരൻ). ജോബി പറയുന്നു: കഞ്ഞിയും പയറും ഞാനുണ്ടാക്കി ആശുപത്രികളിൽ സമയത്ത് എത്തിക്കുവാനുള്ള തത്രപ്പാടിൽ, തലേന്നു രോഗികളിൽ നിന്ന് കേൾക്കുന്ന വാക്കുകളാണ് എന്നെ ഉന്മേഷവാനാക്കുന്നത്. കഞ്ഞി വാങ്ങിക്കുന്ന രോഗികൾ ആദ്യ ക്വോട്ട കുടിച്ചതിനുശേഷം വീണ്ടും വാങ്ങിക്കുന്നു. അപ്പോൾ പറയും: മോനേ, ഇത് വൈകിട്ടത്തേക്ക് വേണ്ടിയാണ്. ചിലപ്പോൾ നാളെ രാവിലെയും ഇത് ഞാൻ ഉപയോഗിക്കും. തിരുമേനിയോട് പറയണം, ഈശ്വരൻ തിരുമേനിയെ അനുഗ്രഹിക്കും എന്ന്. മോന്റെ തിരുമേനി പുണ്യം ചെയ്തവനാണ്. ഇതു കേൾക്കുമ്പോൾ ആരുടെ കണ്ണാണ് സന്തോഷംകൊണ്ട് നിറയാതിരിക്കുന്നത്. ഈ തിരുമേനിയുടെ കീഴിൽ ഒരു ജോലിക്കാരനായിരിക്കാൻ സാധിച്ചതിൽ ഞാൻ ദൈവത്തെ സ്തുതിക്കുന്നു. പ്രത്യാശാ ഭവനിലെ പാചകക്കാരൻ ജോർജ്ജിനും ഡ്രൈവർ രാജീവിനും ഇതുപോലുള്ള ഓർമ്മകളുണ്ട്.

തിരുമേനിയുടെ ഡ്രൈവർ ഷിനു രാജൻ സൂചിപ്പിച്ചു: തിരുമേനിയുടെ ഡ്രൈവറായത് ഒരു ഭാഗ്യമായി കരുതുന്നു. തിരുമേനിയുടെ ദിവസവുമുള്ള പരിപാടി കഴിഞ്ഞ് കാറിൽ കയറുന്ന സമയത്ത് വളരെ ക്ഷീണം ഉണ്ട്. പക്ഷേ, യാമപ്രാർത്ഥനയുടെ സമയത്ത് പറയും, എടാ പ്രാർത്ഥിക്കാം എന്ന്. അപ്പോൾ കാറിനകം പള്ളിയായി എനിക്കു തോന്നും. സഭാകാര്യങ്ങൾ ആരെങ്കിലും സംസാരിക്കുമ്പോൾ തിരുമേനി കാണിക്കുന്ന സംയമനവും നിശ്ചയദാർഢ്യവും ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. സഭയുടെ ഭദ്രതയ്ക്ക് കേടുണ്ടാക്കുന്ന ഒരു വാക്കും സംഭാഷണമദ്ധ്യേ തിരുമേനി ഉച്ചരിക്കുന്നത് കേട്ടിട്ടില്ല. എനിക്കഭിമാനം തോന്നുന്നു. ചിലരെങ്കിലും തിരുമേനി കർക്കശസ്വഭാവക്കാരനാണെന്നു പറയുമ്പോൾ ഞാൻ ഇപ്രകാരം ചിന്തിക്കാറുണ്ട്. ഈ തിരുമേനിയോട് അടുത്ത് ഇടപെടുവാൻ അവസരം കിട്ടിയാൽ അരവരുടെ അഭിപ്രായം മാറും.

പ്രത്യാശാ ഭവൻ വാർഡനായ ശ്രീ എം. എ. സ്കറിയ, സെന്റ് ഗ്രീഗോറിയോസ് ജോബ് ട്രയിനിംഗ് സെന്ററിൽ പ്രവർത്തിക്കുന്ന ശ്രീ സാബു കളപ്പുരയിൽ, ശ്രീ. എൽദോ കുര്യാക്കോസ്, പ്രത്യാശയിൽ പ്രവർത്തിക്കുന്ന ശ്രീമതി സാറാമ്മ, ശ്രീമതി എൽസി എന്നീ സഹോദരികൾ, പ്രതീക്ഷയിലെ ശ്രീമതി മറിയാമ്മ, പ്രശാന്തിയിലെ ശ്രീമതി ലീലാമ്മ, മീമ്പാറയിൽ ശ്രീ. റിനോജ് എന്നിവരുടെ വാക്കുകളും അവരുടെ പ്രതികരണങ്ങളും ആരെയും ഇരുത്തിച്ചിന്തിപ്പിക്കുന്നതു തന്നെ. ദൈവത്തോടും മനുഷ്യരോടുമുള്ള ശുശ്രൂഷയുടെയും സേവനത്തിന്റെയും ജീവിതമാണ് യഥാർത്ഥത്തിൽ വേണ്ടതെന്ന് അഭിവന്ദ്യ തിരുമേനിയിൽ നിന്നും ഞങ്ങൾ പഠിച്ചു. ഉള്ളിൾ തുളുമ്പുന്ന മനുഷ്യസ്നേഹവും, ആർദ്രതയും, അനുകമ്പയും സമർത്ഥമായി ഞങ്ങൾ ഇന്നും അനുഭവിച്ചുകൊണ്ടിരിക്കുന്നു എന്നുറപ്പായി പറയുവാൻ സാധിക്കും. സത്യമെന്ന് തിരുമേനിയ്ക്ക് ബോദ്ധ്യമുള്ള കാര്യങ്ങളിൽ പതറാതെ നിന്ന് യാതൊരു വിട്ടുവീഴ്ചയും കൂടാതെ കർക്കശഭാവം പുലർത്തുന്ന തിരുമേനിയെ പലരും നിശിതമായി വിമർശിക്കുന്നത് ഞങ്ങൾ കാണാറുണ്ട്. എന്നാൽ ഒരിക്കലും മറ്റുള്ളവരുടെ വികാരങ്ങളെ മുറിപ്പെടുത്താതിരുപ്പാനും ബഹുമാനം കൈവിടാതെ സംസാരിക്കുവാനും അഭിവന്ദ്യ തിരുമേനി ശ്രദ്ധിക്കുന്നു എന്നത് ഞങ്ങൾക്ക് ബോദ്ധ്യപ്പെട്ടിട്ടുണ്ട്. ഞങ്ങളെ ഇക്കാര്യത്തിൽ ഉപദേശിക്കാറുമുണ്ട്.

ആധുനികകാലഘട്ടം കർമ്മങ്ങളുടെ ഒരു കലാശാലയാണ്. അവരവർക്കുള്ള കർമ്മങ്ങൾ സത്യസന്ധമായും നീതിപൂർവ്വമായും ദൈവഹിതാനുസാരിയായും ചെയ്യുവാൻ അഭിവന്ദ്യ തിരുമേനി ഇവരെ പരിശീലിപ്പിക്കുകയും അവർ ആ പാത പിന്തുടരുകയും ചെയ്യുന്നു. അഭിവന്ദ്യ തിരുമേനിയോട് കൂടെ പ്രവർത്തിക്കുന്ന ബഹുമാന്യരായ വൈദികരും ഓഫീസിലും മറ്റും പ്രവർത്തിക്കുന്നവരും ഒരു കുടുംബത്തിലെ അംഗങ്ങളെപ്പോലെ പരസ്പരം സ്നേഹത്തിലും കരുതലിലും ഉള്ള പാത പിന്തുടരുന്നത് തിരുമേനിയുടെ സുദൃഢമായ നേതൃത്വത്തിന്റെ ഫലമാണ് എന്നത് നിസ്തർക്കമാണ്. തന്റെ ചുമതലയിൽ നടത്തുന്ന പ്രസ്ഥാനങ്ങളിലെ പ്രവർത്തകരോടുള്ള മനുഷ്യത്വപരമായ സമീപനവും വ്യക്തിപരമായ അന്വേഷണവും അവരെ പ്രവർത്തനരംഗങ്ങളിൽ സജീവരായി നിർത്തുവാൻ ഇടയാക്കുന്നു.

ലളിതജീവിതം കൊണ്ടും മുഖംമൂടി ഇല്ലാത്ത പെരുമാറ്റം കൊണ്ടും പ്രകടനപരതയില്ലാത്ത ആത്മീയാനുഷ്ഠാനങ്ങൾകൊണ്ടും തന്റെ കീഴിൽ പ്രവർത്തിക്കുന്നവരുടെ ഹൃദയങ്ങൾ പിടിച്ചടക്കിയ സ്വാത്വികനായ തിരുമേനിയുടെ നിർദ്ദേശങ്ങൾക്കും ഉപദേശങ്ങൾക്കും ഏവരും കാതോർപ്പിച്ചു പോരുന്നു. തന്നിൽ വിശ്വാസമർപ്പിച്ച ശ്രേഷ്ഠമായ സേവനം നിർവ്വഹി

ക്കുന്ന തന്റെ ജീവനക്കാരോട് ഉള്ള വാത്സല്യവും പൈതൃകമായ പെരുമാറ്റവും അവരിൽ എന്നും പ്രത്യാശയുടെ നാമ്പ് മുളപ്പിച്ചുകൊണ്ടിരിക്കുന്നു. ഏതു നിസ്സാരനായ ജീവനക്കാരനായാൽ പോലും അവന്റെ മനുഷ്യത്വത്തെ മാനിക്കുവാനും അവനെ മനുഷ്യനായി കാണുവാനുമുള്ള കണ്ണ് അഭിവന്ദ്യ തിരുമേനിക്കുണ്ട്. ഈ കർമ്മയോഗിയുടെ കർമ്മപഥത്തിൽ വിധവയുടെ ചില്ലിക്കാശുപോലെ പങ്കുചേരുവാൻ ഓരോരുത്തരും ആഗ്രഹിക്കുന്നത് അദ്ദേഹത്തിന്റെ സ്വഭാവ വൈശിഷ്ട്യം കൊണ്ടത്രേ.

ക്രാന്തദർശിയും കർമ്മയോഗിയുമായ ഈ പിതാവിന്റെ പ്രവർത്തനമേഖലകളെയും അതിൽ പ്രവർത്തിക്കുന്നവരോടുള്ള ഈ പിതാവിന്റെ സ്നേഹമസൃണമായ സമീപനത്തെയും അടുത്തറിയുമ്പോൾ ശ്ലാഘിയ്ക്കാത്ത ഒരുവനും തന്നെയുണ്ടായിരിക്കുകയില്ല. സഹോദര്യത്വത്തിന്റെയും വിശുദ്ധിയുടെയും സ്വർഗ്ഗീയപ്രഭ വിതറി തന്റെ അരുമ മക്കൾക്കു വേണ്ടി ജീവിക്കുന്ന നമ്മുടെ ഈ പിതാവ്, ആരോഗ്യവാനായി ദീർഘായുസ്സോടുകൂടി നീണാൾ വാഴട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

❑

# ഇടംകൈയറിയാത്ത വലംകൈ സ്പർശനം

## ഫാ. സി. എം. കുര്യാക്കോസ് കോലഞ്ചേരി

ഒരു ഗ്രന്ഥകാരൻ ഉദ്ധരിച്ചിരിക്കുന്ന ദൃഷ്ടാന്തം ഈ സന്ദർഭത്തിൽ സ്മരണീയമാണ്. ചോർന്നൊലിച്ച് പൊളിഞ്ഞുകിടക്കുന്ന ഒരു ചെറ്റപ്പുരയിൽ ദരിദ്രനായ വൃദ്ധൻ കിടക്കുന്നു. ആരോ ഒരാൾ വിളിച്ചുകൊണ്ടു വന്ന ഒരു ഡോക്ടർ അയാളെ പരിശോധിച്ചു. ഭക്ഷണത്തിന്റെ കുറവു കൊണ്ടും മഴയും തണുപ്പും ഏൽക്കുന്നതുകൊണ്ടുമാണ് വൃദ്ധന് ഈ രോഗം ഉണ്ടായത് എന്ന് പറഞ്ഞശേഷം തിരിച്ചുപോയി. പിന്നീട് ഒരു പ്രൊഫസർ വന്ന് ആ വൃദ്ധന്റെ നിലയെക്കുറിച്ച് ശാസ്ത്രീയമായ പഠനം നടത്തി. വാർദ്ധക്യത്തോടൊപ്പം നശിച്ചുകൊണ്ടിരിക്കുന്ന കോശങ്ങളുടെ നിർമ്മിതിയ്ക്കുവേണ്ട പ്രോട്ടീനുകൾ അടങ്ങിയ ഭക്ഷണം ആവശ്യമാണ് എന്ന് വിധിയെഴുതി അദ്ദേഹം സ്ഥലം വിട്ടു. അതിനുശേഷം ഒരു ശുദ്ധമനസ്കൻ വന്നു. വൃദ്ധന്റെ ദയനീയമായ കിടപ്പുകണ്ട് അയാൾ പൊട്ടിക്കരഞ്ഞു. വീട്ടിൽചെന്നിട്ടും ആ വൃദ്ധന്റെ സ്ഥിതിയോർത്ത് ഭക്ഷണം കഴിയ്ക്കുവാനോ ഉറങ്ങുവാനോ അയാൾക്ക് കഴിഞ്ഞില്ല. അവസാനം ഒരു മനുഷ്യൻ ഈ വൃദ്ധനെ കാണുവാനിടയായി. അദ്ദേഹം ശാസ്ത്രജ്ഞനോ വാചാലമായി പ്രസംഗിക്കാൻ വഴിവുള്ളവനോ ആയിരുന്നില്ല. അയാൾ പെട്ടെന്ന് വീട്ടിൽ പോയി തന്റെ ആഹാരത്തിൽ പകുതി കൊണ്ടുവന്ന് വൃദ്ധന് കൊടുത്തു. ചോർന്നൊലിക്കുന്ന ആ ചെറ്റപ്പുരയിൽ ഓല തിരുകി ചോർച്ചയില്ലാതാക്കുകയും ചെയ്തു. പിന്നീട് സമയം കിട്ടുമ്പോഴൊക്കെ വൃദ്ധനെ ചെന്നു കാണുകയും സംസാരിക്കുകയും ചെയ്തുപോന്നു.

മേൽപ്പറഞ്ഞ ആളുകളിൽ ആരാണ് വൃദ്ധനോടുള്ള കടപ്പാട് നിറവേറ്റിയത് എന്ന് പറയേണ്ടതില്ലല്ലോ. സത്യവും സ്നേഹവും സൗന്ദര്യവും കരുതലും ഏതൊരു മതത്തിന്റെയും സാരാംശമാണ്. ഭാരതീയസങ്കല്പം അനുസരിച്ച് ആദ്ധ്യാത്മികത ജീവിതത്തിന്റെ എല്ലാ മേഖലകളിലും ചുവട് ഉറപ്പിക്കേണ്ടിയിരിക്കുന്നു. ആത്മികതയുടെ വെളിച്ചം ലഭിച്ചവർക്കു മാത്രമേ മറ്റുള്ളവരോടുള്ള കടപ്പാട് നിറവേറ്റുവാൻ സാധിക്കുകയുള്ളു. ഈ പശ്ചാത്തലത്തിലാണ് മലങ്കര ഓർത്തഡോക്സ് സഭയുടെ കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ജീവകാരുണ്യപ്രവർത്തനങ്ങളെ നോക്കി കാണേണ്ടത്.

സഭയ്ക്കു മുഴുവൻ അഭിമാനിക്കത്തക്കവിധത്തിൽ ജാതി-മത-വർഗ്ഗ

വ്യത്യാസമില്ലാതെ കണ്ടനാട് ഭദ്രാസന ചുമതലയിൽ നടത്തപ്പെടുന്ന ജീവകാരുണ്യപ്രവർത്തനങ്ങളുടെ സ്നേഹവായ്പുകൾ ഏറ്റുവാങ്ങുവാൻ അനേകർക്കു സാധിച്ചു. ഭദ്രാസനാതിർത്തിയിൽ മാത്രമല്ല, കൊച്ചി ഭദ്രാസനാതിർത്തിയിലുള്ള (വടവുകോട്), കുന്നംകുളം ഭദ്രാസന ഭരണസീമയിലുള്ള (അടുപ്പൂട്ടി കോൺവെന്റ്), കേരളത്തിന് വെളിയിലെ മൈസൂർ ബില്ലാക്കരെ (Billakkare) എന്നിവിടങ്ങളും മെത്രാപ്പോലീത്തായുടെ കരുണയുടെയും വിദ്യാഭ്യാസത്തിന്റെയും സ്പർശനം ഏറ്റുവാങ്ങുവാൻ സാധിച്ച മേഖലകളാണ്.

എങ്ങനെ ഞാൻ കൊല്ലേണ്ടു എന്ന സുഗതകുമാരിയുടെ കവിതാശകലം മന്ദബുദ്ധിയായ ഒരു പെൺകുഞ്ഞിന്റെ മാതാവിന്റെ രോദനമാണ്. ആ കവിതാശകലത്തിന്റെ ചുവടു പിടിച്ചുകൊണ്ട് മന്ദബുദ്ധികളെ പരിചരിക്കുന്നതിന് തീരുമാനമെടുത്തുകൊണ്ട്, തന്റെ ജീവകാരുണ്യമേഖലയിലെ ആദ്യത്തെ ശിശുവാണ് കൂത്താട്ടുകുളത്തിനടുത്ത് പാലക്കുഴയിലെ **പ്രതീക്ഷ ഭവൻ** എന്ന സ്ഥാപനം. 1996-ൽ പ്രവർത്തനം ആരംഭിച്ച ഇവിടെ ഇപ്പോൾ 45-ൽ പരം സ്ത്രീകൾ താമസിക്കുന്നു. ആജീവനാന്ത പരിചരണം ഇവർക്ക് ലഭിക്കുന്നു. പാമ്പാക്കുടയ്ക്കടുത്ത് തെക്കൻ പിറമാടത്ത് സ്ഥിതിചെയ്യുന്ന **പ്രത്യാശഭവ**നിൽ 24 ആൺകുട്ടികൾ പരിചരിക്കപ്പെടുന്നുണ്ട്.

അദ്ദേഹത്തിന്റെ കാഴ്ചപ്പാടിൽ വികലതയുള്ളവരെ സംരക്ഷിക്കുവാനുള്ള ചുമതല വികലത ഇല്ലാത്തവരിൽ നിക്ഷിപ്തമാണ്. ഈ ദർശനം ഉൾക്കൊണ്ടുകൊണ്ടുതന്നെയാണ് ഓതറ സെന്റ് മേരീസ് കോൺവെന്റ്, കുന്നംകുളം അടുപ്പൂട്ടി കോൺവെന്റ് എന്നിവിടങ്ങളിലെ സന്യസ്തരുടെ നേതൃത്വത്തിൽ നടത്തുന്നതായ **ആശാഭവനും, കരുണാലയത്തിനും** ചുക്കാൻ പിടിക്കുവാൻ മെത്രാപ്പോലീത്തായെ പ്രേരിപ്പിച്ചത്. ഈ സ്ഥാപനങ്ങളിലെ അന്തേവാസികളുമായി ഇടപെടുമ്പോൾ അവരുടെ വിവിധങ്ങളായ താലന്തുകളെ തിരിച്ചറിഞ്ഞ് അവരെ disabled എന്നല്ല, differently abled എന്ന് നാമകരണം ചെയ്യണമെന്ന് അദ്ദേഹം നിഷ്കർഷിക്കുന്നത്.

## 'ഞാൻ രോഗിയായിരുന്നു'

കോലഞ്ചേരിയ്ക്കടുത്ത് കടയിരുപ്പിലെ **പ്രശാന്തി ഭവനിൽ** മരണാസന്നരും വാർദ്ധക്യസഹജമായ രോഗത്താൽ ക്ലേശിക്കുന്നതുമായ രോഗികളെ മരണംവരെ പരിചരിക്കുന്ന ശുശ്രൂഷാസംവിധാനത്തിൽ സ്ഥിരം ഡോക്ടർമാരും, സമർപ്പണബോധമുള്ള നഴ്സുമാരും, നിസ്വാർത്ഥമതികളും, സേവനതല്പരരുമായ യുവതീയുവാക്കളും അടങ്ങുന്ന കൂട്ടായ്മയിൽ 30-ഓളം രോഗികൾ താമസിക്കുന്നു. ശാന്തമായതും പ്രത്യാശാപ

രവുമായ ഒരന്ത്യം കൈവരിക്കുവാൻ ഈ സ്ഥാപനംവഴി അനേകം രോഗികൾക്ക് സാദ്ധ്യമാകുന്നു.

മാനസികരോഗത്തിനടിമപ്പെട്ടവരെ ആജീവനാന്തം പരിചരിക്കുവാൻ വേണ്ടിയുള്ള സ്ഥാപനമാണ് **പ്രസന്നം**. ആരോരുമില്ലാതെ അലഞ്ഞു തിരിഞ്ഞു നടക്കുന്ന അശരണരായ 50 മാനസികരോഗികൾക്ക് അഭയം കൊടുക്കുവാൻ ഉദ്ദേശിച്ചുകൊണ്ടുള്ള സ്ഥാപനമാണിത്. 2007 ൽ വെള്ളൂർ ന്യൂസ്പ്രിന്റ് ഫാക്ടറിയ്ക്കു സമീപമുള്ള കാതോലിക്കേറ്റ് സെന്ററിൽ തറക്കല്ലിട്ട് പണി ആരംഭിച്ചു. 2 വർഷത്തിനുള്ളിൽ രോഗികളെ പാർപ്പിക്കുവാൻ സാധിക്കുന്ന വിധത്തിൽ പണികൾ പുരോഗമിക്കുന്നു.

നിത്യരോഗികൾക്കും ആശുപത്രികളിൽ കിടന്നു ചികിത്സ നേടുന്നവർക്കും സഹായം നൽകുന്ന പദ്ധതിയാണ് **പ്രദാനം** സെന്റർ ലക്ഷ്യമിടുന്നത്. ദിനംതോറും 5000 രൂപവരെ ചികിത്സാസഹായം ചെയ്യുന്നതിനുള്ള ക്രമീകരണമാണ് ഈ പദ്ധതിയിലുള്ളത്. കോലഞ്ചേരി കാതോലിക്കേറ്റ് സെന്റർ കേന്ദ്രീകരിച്ചു പ്രവർത്തിക്കുന്ന ഈ സ്ഥാപനം കണ്ടനാട് ഭദ്രാസനത്തിന്റെ 125-ാം വാർഷികാഘോഷത്തിന്റെ സ്മാരകമാണ്. കേരളത്തിലെ വിവിധ ആശുപത്രികളിൽ കിടന്നു ചികിത്സ നേടുന്ന രോഗികൾക്കു നൽകുന്ന സഹായങ്ങൾക്കു പുറമെ 76 രോഗികൾക്കു സ്ഥിരമായി എല്ലാ മാസവും ഇപ്പോൾ മരുന്നുകൾ നൽകി വരുന്നു.

വേദനയും രോഗവും അനുഭവിക്കുന്നവരെ ദീനാനുകമ്പയോടുകൂടി വീക്ഷിക്കുന്ന തിരുമേനി ആതുരശുശ്രൂഷാരംഗത്തും സജീവമായി പ്രവർത്തിക്കുന്നു. മലങ്കരസഭയുടെ ഏക മെഡിക്കൽ കോളജായ കോലഞ്ചേരി MOSC Medical College-ന്റെ Ex-officio Vice President ആയി തിരുമേനി സേവനമനുഷ്ഠിക്കുന്നു. തന്റെ മുൻഗാമിയായ ഭാഗ്യസ്മരണാർഹനായ ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ സ്മാരകമായി പിറവത്ത് നിർമ്മിച്ചിട്ടുള്ള JMP Medical Centre, Nursing School എന്നിവയുടെ സ്ഥാപകനേതാക്കളിൽ മുമ്പനും ആ പ്രസ്ഥാനങ്ങളുടെ ചെയർമാനുമായ തിരുമേനി, ഇപ്പോൾ മൈസൂരിൽ പ്രവർത്തിക്കുന്ന St. Gregorios Trust- ന്റെ ആഭിമുഖ്യത്തിൽ ഒരു പ്രൈമറി ഹെൽത്ത് സെന്റർ ആരംഭിക്കുവാനുള്ള ഉദ്യമത്തിലാണ്.

### ‘ഞാൻ വിശന്നിരുന്നു’

മീമ്പാറ അരമനയും പിറമാടം പ്രത്യാശാഭവനും കേന്ദ്രീകരിച്ചു നടക്കുന്ന **പ്രമോദം** എന്ന അന്നദാനപദ്ധതിയിൽക്കൂടി വടവുകോട്, കടയിരുപ്പ്, വാളകം, മൂവ്വാറ്റുപുഴ, പിറവം, കൂത്താട്ടുകുളം, രാമമംഗലം, പാമ്പാക്കുട, മുളന്തുരുത്തി, തൊടുപുഴ എന്നീ 10 ഗവൺമെന്റ് ആശുപത്രികളിലായി 700 ഓളം രോഗികൾക്ക് നിത്യവും ഉച്ചഭക്ഷണം നൽകിവരുന്നു.

2005 മുതൽ ഇതിന്റെ പ്രവർത്തനം നടന്നുവരുന്നു.

**അനാഥരും നിർദ്ധനരുമായ ബാലികാ-ബാലന്മാർക്ക് ഒരഭയ കേന്ദ്രം:** പാലക്കാട് മഞ്ഞപ്രയിൽ ഒരു ബാലികാ ഭവനവും വടവുകോട് ഒരു ബാലഭവനവും തിരുമേനിയുടെ നേതൃത്വത്തിൽ നടന്നുവരുന്നു. കൂടാതെ മൈസൂരിൽ സ്നേഹഭവനത്തിലും ഒരു ബാലികാ-ബാലമന്ദിരം ആരംഭിച്ചിട്ടുണ്ട്. ഇവിടത്തെ അന്തേവാസികളുടെ വിദ്യാഭ്യാലം, താമസം, വസ്ത്രം തുടങ്ങിയ എല്ലാകാര്യങ്ങളും നിർവ്വഹിക്കുന്ന കാര്യത്തിൽ തിരുമേനി ശ്രദ്ധിക്കുന്നു.

**തൊഴിൽരഹിതർക്ക് ഒരു ചൂണ്ടുപലക**

**പ്രതിഭാ ചാരിറ്റബിൾ ട്രസ്ററി**ന്റെ ഉടമസ്ഥതയിൽ തൊഴിൽരഹിത രായ യുവതീയുവാക്കൾ സമൂഹത്തിൽ ഭീഷണിയാകരുതെന്ന ലക്ഷ്യ ത്തോടുകൂടി അവർക്ക് തൊഴിലവസരം ഉണ്ടാക്കുവാനും, തിരുമേനിയുടെ ജീവകാരുണ്യവീക്ഷണം വ്യാപിക്കുന്നു. കുന്നയ്ക്കാലിൽ സെന്റ് ഗ്രീഗോ റിയോസ് ട്രെയിനിംഗ് സെന്റർ കേന്ദ്രീകരിച്ച് ഇതിന്റെ പ്രവർത്തനം നടന്നുവരുന്നു. തൊഴിൽരഹിതർക്കു തൊഴിൽ നൽകുവാൻ വേണ്ടി വിവിധങ്ങളായ പദ്ധതികൾ ഈ ട്രസ്റ്റ് മുഖാന്തരം നടത്തുന്നു.

2002-ൽ പ്രവർത്തനമാരംഭിച്ച അഗ് മാർക്ക് ഗുണനിലവാരമുള്ള കറി പൗഡറുകൾ നിർമ്മിക്കുന്ന ഈ സ്ഥാപനം മുഖാന്തരം അനേകർക്കു നേരിട്ടും പരോക്ഷമായും തൊഴിൽ ലഭിക്കുന്നു. കേരളത്തിലും, ഡൽഹി, മുംബൈ, ബാംഗ്ലൂർ, മൈസൂർ തുടങ്ങിയ സ്ഥലങ്ങളിലും ഈ ഉല്പന്ന ങ്ങൾ വിതരണം ചെയ്യുന്നുണ്ട്. ഈ ഉല്പന്നങ്ങളിൽ നിന്നുമുണ്ടാകുന്ന ലാഭം തിരുമേനിയുടെ ജീവകാരുണ്യ പ്രവർത്തനത്തിനായി ഉപയോഗി ക്കുന്നു. **പ്രതിഭാ** കറിപൗഡറുകൾ വാങ്ങുന്നവർക്ക് ആസ്വാദ്യമായ രുചി അനുഭവിക്കുന്നതിനൊപ്പം ജീവകാരുണ്യപ്രവർത്തനങ്ങൾക്കു സഹായം നൽകുന്ന പ്രക്രിയയിൽ പങ്കാളികളാകുവാനും സാധിക്കുന്നു.

**പ്രകാശം** എന്ന് രൂപകല്പന ചെയ്തിരിക്കുന്ന സ്ഥാപനത്തിൽക്കൂടി മന്ദബുദ്ധികളായ കുട്ടികളെ പരിചരിക്കുന്നതിനുളള അദ്ധ്യാപകർക്ക് പരിശീലനം നൽകുന്നു. ഈ കേന്ദ്രത്തിന്റെ ആസ്ഥാനം പിറമാടത്തുള്ള **പ്രത്യാശാഭവന**ാണ്. പെരുവ സെന്റ് മേരീസ് കാതോലിക്കേറ്റ് സെന്ററി നോടനുബന്ധിച്ച് നിർമ്മിക്കുവാൻ ഉദ്ദേശിക്കുന്ന **കാതോലിക്കേറ്റ് ശതാബ്ദി സ്മാരക പാലിയേറ്റീവ് കെയർ സെന്ററിൽ** ക്യാൻസർ, HIV/ AIDS രോഗികളുടെ പുനരധിവാസമാണ് ഉദ്ദേശിക്കുന്നത്. 2012 ൽ മലങ്കരസഭയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചിട്ട് 100 വർഷം തികയുന്നതിന്റെ സ്മാരകമാ യിട്ടാണ് ഈ സെന്റർ. പെരുവ കാതോലിക്കേറ്റ് സെന്ററിനോടു ചേർന്ന് രണ്ട് ഏക്കർ സ്ഥലം ഇതിനായി സഭയുടെ പേരിൽ വാങ്ങിയിട്ടുണ്ട്.

**Metropolitans Discretion Fund**

പ്രസ്ഥാനങ്ങളിൽ കൂടി മാത്രമല്ല, ജാതിമതഭേദമില്ലാതെ അനേകർക്ക് വിവാഹം, വിദ്യാഭ്യാസം, ഭവനനിർമ്മാണം തുടങ്ങിയവയ്ക്കും, സ്വയം തൊഴിൽ കണ്ടെത്തുന്നതിനും സഹായകമാകുംവിധം തയ്യൽമെഷീൻ പോലുള്ള ഉപകരണങ്ങൾ വാങ്ങുന്നതിനും, വിദ്യാർത്ഥികൾക്ക് പഠനോ പകരണങ്ങളും (കമ്പ്യൂട്ടർ സഹിതം), യൂണിഫോമുകളും വിതരണം ചെയ്യുന്നതിനും, സ്ലീബാദാസ കുടുംബങ്ങൾക്ക് ഭവനനിർമ്മാണത്തിനും ടോയ്‌ലറ്റ് നിർമ്മാണത്തിനും നൽകുന്ന സഹായങ്ങളും ശ്രദ്ധേയം തന്നെ.

**ചില ഉൾക്കാഴ്ചകൾ**

ജീവകാരുണ്യപ്രസ്ഥാനങ്ങൾ നടത്തുന്നത് സഭയുടെ പേരിൽ വാങ്ങി യിട്ടുള്ള സ്ഥലത്താണ്. തന്റെ കാലശേഷവും ഈ സ്ഥാപനങ്ങൾ അന്യാ ധീനപ്പെടുവാനോ മറ്റാർക്കെങ്കിലും അധീനപ്പെടുത്തുവാനോ സാധിക്കാ ത്തവിധത്തിൽ സഭയുടേതായാണ് ഈ സ്ഥാപനങ്ങൾ നിലകൊള്ളുന്നത്. കാലാകാലങ്ങളിൽ തന്റെ സഭയെയും ഭദ്രാസനത്തെയും നയിച്ച പൂർ വ്വീക പിതാക്കന്മാരുടെ സ്മരണ ശാശ്വതീകരിക്കുവാനും തന്റെ പ്രവർത്ത നത്തിന് ഈ പിതാക്കന്മാരുടെ മദ്ധ്യസ്ഥത ലഭിക്കുവാനും ഇടയാക ണമെന്ന് അദ്ദേഹം ആഗ്രഹിക്കുന്നു.

പ്രാർത്ഥനയിലെ 'പ്ര' എന്ന അക്ഷരത്തിൽ ആരംഭിക്കുന്ന പേരുക ളാണ് തിരുമേനിയുടെ പ്രസ്ഥാനങ്ങളിൽ ഭൂരിഭാഗത്തിനും നൽകിയിട്ടു ള്ളത്. പ്രാർത്ഥനയുടെ ശക്തിയിലാണ് ഈ പ്രസ്ഥാനങ്ങളുടെ വിജയം. അതിന് ഈ പ്രസ്ഥാനങ്ങളെ സഹായിക്കുവാൻ ദൈവം മനുഷ്യ മനസ്സു കളെ സജ്ജമാക്കുന്നു.

'നമുക്കെന്തു ലഭിക്കുമെന്നതിനെക്കാൾ നമുക്കെന്തു കൊടുക്കുവാൻ കഴിയുന്നു' എന്ന ഭാഗ്യസ്മരണാർഹനായ കാലം ചെയ്ത ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ ഉപദേശത്തെ ആപ്തവാക്യമായി തിരുമനസ്സുകൊണ്ട് സ്വീകരിച്ചുകൊണ്ടാണ് ജീവകാരുണ്യ പ്രവർത്തന മേഖലയെ വിസ്തീർണ്ണപ്പെടുത്തുന്നത്. ജീവകാരുണ്യ പ്രവർത്തനങ്ങ ളെല്ലാം തിരുമേനിയുടെ ജീവിതത്തിന്റെ ഭാഗമായി മാറിക്കഴിഞ്ഞിരി ക്കുന്നു. തിരുമേനിയെ കൂടാതെ ജീവകാരുണ്യ പ്രവർത്തനങ്ങളോ, ജീവകാരുണ്യപ്രവർത്തനങ്ങളില്ലാതെ തിരുമേനിയോ ഇല്ല എന്ന അവ സ്ഥയിലാണ് ഇപ്പോൾ തിരുമേനി എത്തിച്ചേർന്നിരിക്കുന്നത്. അനേകർ ക്കിനിയും സമൃദ്ധിയായി സഹായം നൽകിക്കൊണ്ട് ആയുസ്സാരോഗ്യ ത്തോടു കൂടി ജീവിച്ച് സഭയ്ക്കും സമൂഹത്തിനും അഭിമാനമുണ്ടാക്കി ദൈവപദ്ധതി നിറവേറ്റുവാൻ ഇടയാകട്ടെ എന്ന് ആശംസിക്കുന്നു. ❑

# മാതൃ ഇടവകയിലെ സ്പന്ദനം

## ഫാ. വർഗീസ് പി. വർഗീസ്

ഒരു വ്യക്തിയുടെ പൗരോഹിത്യശുശ്രൂഷയിലേക്കുള്ള വളർച്ചയുടെ പിന്നിൽ മാതൃ ദേവാലയത്തിന്റെ ആദ്ധ്യാത്മികതയും, സ്വാധീനവും വളരെ വലുതാണ്. വാഴൂർ സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ പുളിക്കൽകവല മററത്തിലായ ഉഴത്തിൽ അന്ത്രയോസിന്റെയും മറിയാമ്മയുടെയും അഞ്ച് മക്കളിൽ നാലാമത്തെ ആളായി ജനിച്ച അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെ ഉയർച്ചയിൽ ഏററവും അധികം സന്തോഷിക്കുന്നതും അതിന് പ്രേരക ശക്തിയായതും മാതൃ ഇടവകയും ദേശവുമാണ്. മൂന്നു റോഡുകളുടെ സംഗമസ്ഥാനത്ത് ടൗണിന്റെ ഹൃദയഭാഗത്ത് ഏകദേശം നൂറിനടുത്ത് നടകൾക്ക് മുകളിലായി തല ഉയർത്തി നിൽക്കുന്ന ദേവാലയത്തിന്റെ ആത്മീയശോഭ ദേശത്തിനും, ഇടവകജനങ്ങൾക്കും അനുഗ്രഹമെന്ന് പറയുന്നതിൽ അഭിമാനം തന്നെ. അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെ കർമ്മമേഖലയിൽ കുടുംബാന്തരീക്ഷം, പ്രാർത്ഥനാ ജീവിതം, ഇടവകയിലെ ആത്മീയപ്രസ്ഥാനങ്ങൾ, അതിൽ നിന്നു ലഭിച്ച നേതൃപാടവം, മററുള്ളവരുടെ പ്രോത്സാഹനങ്ങൾ എന്നിവ നിർണ്ണായകസ്വാധീനം ചെലുത്തിയിട്ടുണ്ട്.

ദൈവാശ്രയവും, പ്രാർത്ഥനയിൽ അധിഷ്ഠിതമായ കുടുംബത്തിൽ നിന്നു ലഭിച്ച പരിശീലനവും അദ്ദേഹത്തിന്റെ ആത്മീയഉയർച്ചക്ക് അടിത്തറ പാകി. 1949 ഫെബ്രുവരി 12-ന് മത്തായി (ജോയി) എന്ന ബാലൻ ജനിച്ചപ്പോൾതന്നെ മാതാപിതാക്കൾ ദൈവികശുശ്രൂഷയ്ക്കായി സമർപ്പിച്ചത് ഇതിന് ഉത്തമോദാഹരണമാണ്. അതിരാവിലെ പള്ളിയിലെത്തുകയും, തികഞ്ഞ ശ്രദ്ധയോടും, ഒരുക്കത്തോടും കൂടി ആരാധനയിൽ സംബന്ധിക്കുകയും ചെയ്യുന്ന അദ്ദേഹത്തിന്റെ അമ്മയുടെ ചിത്രം ഇന്നും ഈ ലേഖകന്റെ മനസ്സിൽ നിറഞ്ഞു നിൽക്കുന്നു. വളരെ തിരക്കേറിയ പ്രവർത്തനങ്ങൾക്കും, ഉത്തരവാദിത്വത്തിനും ഇടയിൽ നിഷ്ഠയായ പ്രാർത്ഥനാജീവിതം, നോമ്പനുഷ്ഠാനങ്ങളിലുള്ള തീവ്രത എന്നിവ അഭി. തിരുമേനി പുലർത്തുന്നത് തന്റെ ഭവനത്തിൽ നിന്നു ലഭിച്ച പ്രചോദനം കൊണ്ടാണെന്നതിൽ സംശയമില്ല.

ആരാധനാകാര്യങ്ങളിൽ പ്രകടമാക്കിയ താൽപ്പര്യം മനസ്സിലാക്കിയ അന്നത്തെ ഇടവക വികാരി ദിവംഗതനായ മണ്ണൂപ്പറമ്പിൽ സി. ഐ. ജേക്കബ് അച്ചൻ അദ്ദേഹത്തെ മദ്ബഹായിലെ ശുശ്രൂഷയ്ക്കായി 1961 ജൂലൈ 3-ന് (സെന്റ് തോമസ് ദിനം) പ. മദ്ബഹായിലേക്ക് കൈപിടിച്ചു

കയറ്റി. മലങ്കരയിലെ അജഗണങ്ങളുടെ ഇടയനായിത്തീരുന്ന ബാല നെയാണ് താൻ പ. മദ്ബഹായിലേക്ക് ശുശ്രൂഷയ്ക്കായി കയറ്റുന്നതെന്ന് അന്ന് ജേക്കബ് അച്ചൻ കരുതാൻ സാദ്ധ്യതയില്ല. അതോടൊപ്പം ഇടവക യിലെ ആത്മീയപ്രസ്ഥാനങ്ങളിൽ സണ്ടേസ്കൂൾ അദ്ധ്യാപകനായും യുവജനപ്രസ്ഥാനം സെക്രട്ടറിയായും പ്രവർത്തിക്കുവാൻ സാധിച്ചത് നേതൃത്വഗുണവും, പ്രവർത്തനപരിചയവും പ്രദാനം ചെയ്തു. ഈ കാല ഘട്ടത്തിൽ ഇടവകയിലെ ആത്മീയപ്രസ്ഥാനങ്ങൾക്ക് ശക്തമായ നേതൃത്വം അദ്ദേഹത്തിലൂടെ ലഭിച്ചു.

കുടുംബത്തിലെ സാഹചര്യങ്ങൾക്കും പ്രയാസങ്ങൾക്കും പരിഹാരം കാണുവാൻ ഒരു ജോലി നേടുക എന്ന ലക്ഷ്യത്തോടെ ഉത്തരേന്ത്യയി ലേക്ക് പോയെങ്കിലും തന്റെ പിതാവിന്റെ ആകസ്മികവേർപാട് അദ്ദേ ഹത്തെ നാട്ടിലേക്ക് തിരികെ വരുത്തി. തന്നെക്കുറിച്ചുള്ള ദൈവഹിതം അതായിരുന്നില്ലായെന്ന് തിരിച്ചറിഞ്ഞ് വൈദികവൃത്തിയിലൂടെ ദൈവ സേവനം ചെയ്യുവാനുള്ള തന്റെ ആഗ്രഹം വികാരി ജേക്കബ് അച്ചനെ അറിയിച്ചു. ബഹു. അച്ചനും, ഇടവകാംഗങ്ങളും സർവ്വവിധമായ പിന്തു ണയും പ്രോത്സാഹനവും നൽകുകയും ചെയ്തു. അങ്ങനെ 1973 –ൽ വൈദികസെമിനാരിയിൽ പഠനം ആരംഭിച്ചു. വൈദികസെമിനാരിയിലെ പഠനത്തിനു ശേഷം 1984–ൽ മാബൂഗിലെ മാർ പീലക്സീനോസിന്റെ ക്രിസ്തുശാസ്ത്രത്തെ സംബന്ധിച്ചുള്ള പഠനത്തിൽ ഡോക്ടറേറ്റ് നേടിയ ഇദ്ദേഹം വൈദിക സെമിനാരി അദ്ധ്യാപകനായി നിയമിതനായത് ശ്രദ്ധേയമായിരുന്നു. ഈ ഇടവകാംഗവും വൈദികസെമിനാരിയുടെ പ്രിൻ സിപ്പലും, സുറിയാനി പണ്ഡിതനും, മല്പാനുമായിരുന്ന ചെറിയമഠ ത്തിൽ സ്കറിയാ മല്പാനച്ചനു ശേഷം അദ്ദേഹത്തിന്റെ ഇടവകയിലെ തന്നെ ഒരാൾ വൈദികസെമിനാരി അദ്ധ്യാപകനായത് ഇടവകയ്ക്ക് അഭിമാനം തന്നെ.

1989–ൽ പത്തനംതിട്ടയിൽ കൂടിയ മലങ്കര അസോസിയേഷൻ മേൽപ്പട്ട സ്ഥാനത്തേക്ക് അഞ്ച് പേരെ തെരഞ്ഞെടുത്തപ്പോൾ അതിലൊന്ന് അഭി. തിരുമേനി ആയിരുന്നു. കോട്ടയം ഭദ്രാസനത്തിലെ കിഴക്കൻ മേഖല യിലെ പള്ളികളിൽ പാമ്പാടി വലിയപള്ളി ഇടവകാംഗമായ പാമ്പാടി തിരുമേനി കഴിഞ്ഞാൽ വാഴൂർ പള്ളി ഇടവകയിൽ നിന്ന് ഒരു മെത്രാപ്പോ ലീത്തായെ ലഭിച്ചുവെന്നത് വളരെയേറെ സന്തോഷവും അഭിമാനവും ഉള്ള കാര്യമാണ്. മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ട അദ്ദേഹ ത്തിന് ഇടവകയുടെ പ്രധാനപെരുന്നാൾ ദിവസം നൽകിയ സ്വീകരണത്തിൽ അദ്ധ്യക്ഷപദം അലങ്കരിച്ചത് തന്റെ മുൻഗാമിയും കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്തായുമായ അഭി. ജോസഫ് മാർ പക്കോമിയോസ് മെത്രാ പ്പോലീത്താ ആയിരുന്നുവെന്നത് ദൈവനിയോഗമാണ്.

ഏറ്റെടുക്കുന്ന പ്രവർത്തനങ്ങളിലെ ആത്മാർത്ഥതയും അത് വിജയത്തിലെത്തിക്കുവാനുള്ള ത്യാഗമനസ്സും ചെറുപ്പം മുതലേ ഉണ്ടായിരുന്നുവെന്ന് അദ്ദേഹത്തിന്റെ സൺഡേ സ്കൂൾ അദ്ധ്യാപകർ പരാമർശിക്കാറുണ്ട്. വെല്ലുവിളികൾ ഏറെറടുത്ത് പുതിയ കാര്യങ്ങൾ ചെയ്യുവാനുള്ള താൽപ്പര്യവും അത് വിജയത്തിലെത്തിക്കുവാനുള്ള കഠിന പ്രയത്നവും ചെറുപ്പം മുതലേ അദ്ദേഹം പ്രാവർത്തികമാക്കിയിരുന്നു. താൻ ചുമതലയേറെറടുത്തതിനുശേഷം ഭദ്രാസനത്തിൽ ആരംഭിച്ച ജീവകാരുണ്യ പ്രവർത്തനങ്ങളും, സഭയുടെ ഫൈനാൻസ് കമ്മറ്റി പ്രസിഡന്റായി പ്രവർത്തിക്കുമ്പോൾ കാതോലിക്കാദിനപ്പിരിവിന്റെ വിജയവുമെല്ലാം ഇതിന്റെ ഉദാഹരണം തന്നെ. സത്യസന്ധതയുടെ നിറകുടവും കൃത്യനിഷ്ഠയുടെ സൂര്യനുമായ അഭി. തിരുമേനി ഏത് വ്യക്തിയോടും മുഖം നോക്കാതെ അഭിപ്രായങ്ങൾ വെട്ടിത്തുറന്നു പറയുന്നതും ശ്രദ്ധേയം തന്നെ.

നവാഭിഷിക്തനായ തിരുമേനിക്ക് വാഴൂർ ദേശത്തിന്റേതായി നൽകിയ സ്വീകരണത്തിൽ പരിശുദ്ധ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ വാക്കുകൾ ഇപ്രകാരമായിരുന്നു: വാഴൂർ വാഴ്വിന്റെ ഊര് അഥവാ ദേശമാണ്. ഈ വാക്ക് അന്വർത്ഥമാകുന്ന രീതിയിലാണ് വാഴൂർ ദേശ നിവാസിയും ഇടവകാംഗവുമായ അഭി. സേവേറിയോസ് തിരുമേനി കണ്ടനാട് ഭദ്രാസനത്തിലും, മാതൃ ഇടവക കേന്ദ്രീകരിച്ചും നടത്തുന്ന ജീവകാരുണ്യ പ്രവർത്തനങ്ങൾ. മാർ സേവേറിയോസ് ചാരിറ്റബിൾ ട്രസ്റ്റ് എന്ന പേരിൽ മാതൃ ഇടവക കേന്ദ്രീകരിച്ച് സാധുക്കൾക്ക് നൽകുന്ന സഹായങ്ങൾ നാനാജാതി മതസ്ഥർക്ക് പ്രയോജനപ്പെടുന്നുവെന്നത് പ്രശംസനീയം തന്നെ. ഈ വാഴ്വ് അശരണർക്കും ആലംബഹീനർക്കും അഭയവും സങ്കേതവുമായി കൂടുതൽ പ്രശോഭിക്കുവാൻ ഇടയാകട്ടെ.

❑

# ശ്രേഷ്ഠഗുരുനാഥന് പ്രണാമം

## ഫാ. എബ്രഹാം ജോൺ ഇടമറുക്

പഴയ സെമിനാരിയിലെ പഠനകാലം. എല്ലാ ചൊവ്വാഴ്ചകളിലും രാവിലെ 3-ാം വർഷ വിദ്യാർത്ഥികളുടെ നോട്ടം നാലുകെട്ടിന്റെ ഒരു കിളിവാതിൽ തുറന്നിട്ടുണ്ടോ എന്നാണ്. വളരെ അപൂർവ്വമായിട്ടല്ലാതെ ആ കിളിവാതിൽ തുറക്കപ്പെടാതിരുന്നിട്ടില്ല, ഞങ്ങളുടെ പഠനകാലത്ത്. എല്ലാ ആഴ്ചയിലും രണ്ട് ദിവസത്തെ ക്ലാസ്സ്. സത്യത്തിൽ അത്ഭുതം തോന്നിയിട്ടുണ്ട്. അക്കാര്യത്തിൽ തിരുമേനി പുലർത്തുന്ന നിഷ്ഠയെപ്പറ്റി! വിദ്യാർത്ഥികളുമൊത്ത് ചാപ്പലിൽ നടക്കുന്ന യാമപ്രർത്ഥനയും, ക്ലാസ്സ് മുറിയിലെ അദ്ധ്യയനശുശ്രൂഷയും.

കണ്ടനാട് ഭദ്രാസനത്തിൽ സേവനം നടത്തുന്ന വൈദികരിൽ കുറച്ച് പേർ മല്പാൻ ഭവനങ്ങളിൽ നിന്നും, നല്ലൊരു ഭാഗം കോട്ടയത്ത് വൈദിക സെമിനാരിയിൽ നിന്നും അഭ്യസനം ലഭിച്ചവരാണ്. അവരിൽ 15 വൈദികർ അഭിവന്ദ്യ മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെ ശിഷ്യന്മാരാണ്. ഒരു ശെമ്മാശ്ശൻ ഉൾപ്പെടെ 6 വൈദിക വിദ്യാർത്ഥികളും ഈ ഭദ്രാസനത്തിലുണ്ട്.

സെമിനാരിയിൽ പഠനകാലയളവ് എന്നല്ല പരിശീലനകാലം എന്നാണ് പറയുന്നത്. ബൗദ്ധികമായ അറിവ് പകർന്ന് കൊടുക്കുന്നതു മാത്രമല്ല ആദ്ധ്യാത്മികപരിശീലനം കൊടുത്ത് പൗരോഹിത്യശുശ്രൂഷയ്ക്ക് ഒരുക്കുകയാണ് ചെയ്യുന്നത്. ഈ പശ്ചാത്തലത്തിൽ വൈദികാഭ്യാസനത്തെക്കുറിച്ചുള്ള ഒരു മുഖവുര ഇവിടെ കുറിക്കുന്നു. ഒന്നാം നൂറ്റാണ്ടിൽ തന്നെ ക്രൈസ്തവസഭ ഭാരതത്തിൽ രൂപം പ്രാപിച്ചു. എങ്കിലും വൈദിക വിദ്യാഭ്യാസം ഭാരതനസ്രാണികളുടെ ഇടയിൽ എങ്ങിനെ നിർവ്വഹിക്കപ്പെട്ടു എന്നതിനെപ്പറ്റി വ്യക്തമായ തെളിവുകൾ ഒന്നുമില്ല. പുരാതന കാലം മുതൽക്കേ പേർഷ്യൻ സഭയുമായി മലങ്കരസഭ ബന്ധപ്പെട്ടിരുന്നതിനാൽ അവിടെ ഉണ്ടായിരുന്ന എഡേസ്സാ, നിസ്സിബിസ് തുടങ്ങിയ കേന്ദ്രങ്ങളിലെ വേദശാസ്ത്ര വിദ്യാലയങ്ങൾ വൈദിക വിദ്യാഭ്യാസത്തിനു മലങ്കരസഭ പ്രയോജനപ്പെടുത്തിയിരിക്കാം.

### മല്പാൻ ഭവനത്തിൽ നിന്നുള്ള പരിശീലനം

ചരിത്രത്തിൽ നാം പിന്നീട് കാണുന്നത് ഗുരുകുല സമ്പ്രദായമനുസരിച്ചുള്ള മല്പാൻ പ്രസ്ഥാനമാണ്. മല്പാൻ ഭവനങ്ങളിൽ വച്ച് വൈദീക വിദ്യാർത്ഥികളെ പരിശീലിപ്പിക്കുകയും മല്പാന്റെ ശുപാർശ പ്രകാരം വൈദികസ്ഥാനം നൽകുകയുമായിരുന്നു പതിവ്. മലങ്കരസഭയിൽ

അനേകം മല്പാൻ ഭവനങ്ങളുണ്ടായിരുന്നു. പൗരസ്ത്യ സുറിയാനി സഭയുമായുള്ള സമ്പർക്കം നിമിത്തം ആരാധനാഭാഷ പുരാതനകാലം മുതൽക്കേ സുറിയാനി ആയിരുന്നു. അതുകൊണ്ട് ആരാധനാക്രമങ്ങൾ സുഗമമായി കൈകാര്യം ചെയ്യുവാൻ അവർക്ക് സാധിച്ചിരുന്നു.

## പഠിത്തവീട്

എട്ടാം മാർത്തോമ്മായുടെ അദ്ധ്യക്ഷതയിൽ (1809) ചേർന്ന കണ്ടനാട് യോഗം വൈദിക വിദ്യാഭ്യാസത്തിന് തെക്കും വടക്കും ഓരോ പഠിത്തവീട് സ്ഥാപിക്കണമെന്ന് തീരുമാനിച്ചു. അതു പ്രാവർത്തികമാക്കാൻ മുൻകൈ എടുത്ത പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാന്റെ ശ്രമഫലമായി 1815-ൽ കോട്ടയത്ത് സെമിനാരി പ്രവർത്തനം ആരംഭിച്ചു. ഇവിടെ സുറിയാനിയും ആരാധനാക്രമങ്ങളും പഠിപ്പിക്കുന്നതോടൊപ്പം, ഇംഗ്ലീഷ്, ഗ്രീക്ക്, ഹീബ്രു തുടങ്ങിയ ഭാഷകളും പാഠ്യവിഷയമാക്കി. ഇംഗ്ലീഷ് മിഷനറിമാരുടെ നിർലോഭമായ സഹായസഹകരണങ്ങൾ സെമിനാരി പ്രവർത്തകർക്ക് ലഭിച്ചു.

സഭാന്തരീക്ഷത്തിൽ ഉയർന്നുവന്ന വ്യവഹാരങ്ങളുടെയും കലഹങ്ങളുടെയും കാർമേഘപടലങ്ങൾ സെമിനാരിയെയും ബാധിച്ചിട്ടുണ്ട്. തന്മൂലം പലപ്പോഴും കോട്ടയത്തെ സെമിനാരി അടച്ചിട്ടു. തുടർന്ന് പരുമല, എം.ഡി, സെമിനാരി എന്നിവിടങ്ങളിൽ വൈദികാഭ്യാസനം നടത്തി. 1960 ൽ വൈദികവിദ്യാഭ്യാസനം പഴയ സെമിനാരിയിൽ പുനഃസ്ഥാപിതമായി. 1965 ൽ സെറാമ്പൂർ യൂണിവേഴ്സിറ്റിയുമായി അഫിലിയേറ്റു ചെയ്തു. ഇപ്പോൾ വേദശാസ്ത്രത്തിൽ ബിരുദവും, ബിരുദാനന്തര ബിരുദവും, ഗവേഷണബിരുദവും ഈ പഠിത്തവീട്ടിൽ നിന്ന് വൈദികർക്ക് ലഭിക്കുവാനുള്ള സൗകര്യമുണ്ട്. ദേശീയ - അന്തർദേശീയ സഭകളിലെ വൈദിക സെമിനാരികളിൽ മുൻപന്തിയിൽ നിൽക്കുന്നതാണ് നമ്മുടെ കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി.

വൈദിക സെമിനാരി അധ്യാപകനായ നമ്മുടെ ഇടവക മെത്രാപ്പോലീത്താ അഭിവന്ദ്യ. സേവേറിയോസ് തിരുമേനിയിൽ രണ്ട് ശ്രേഷ്ഠ ഗുണങ്ങൾ തിളങ്ങി നിൽക്കുന്നു: യാമപ്രാർത്ഥനകളിലെ സംബന്ധവും അദ്ദേഹത്തിന്റെ അദ്ധ്യയനശൈലിയും. തന്നെ ഏൽപ്പിച്ചിട്ടുള്ള ദൗത്യ ശുശ്രൂഷ പൂർത്തീകരിച്ച് രാത്രി എത്ര വൈകിവന്നാലും, ലിലിയോ നമസ്കാരത്തിന്റെ മണിനാദം കേൾക്കുമ്പോൾ അദ്ദേഹം ചാപ്പലിൽ ഉണ്ടായിരിക്കും. ദൈനംദിനമുള്ള യാമപ്രാർത്ഥനകൾ ഒന്നും അദ്ദേഹം വീഴ്ച വരുത്തുന്നതായി വൈദികവിദ്യാർത്ഥികളായ ഞങ്ങൾ കണ്ടിട്ടില്ല. ആരാധനാകാര്യങ്ങളിലും കൗദാശിക അനുഷ്ഠാനത്തിലും ആരാധകർക്ക് അനുഭവപ്പെടുന്ന ആർജ്ജവത്വം ശ്രദ്ധേയം തന്നെ. അതാണ് മാർ

സേവേറിയോസ് തിരുമേനിയെ മറ്റ് ആചാര്യസ്ഥാനികളിൽ നിന്ന് വ്യത്യസ്തനാക്കുന്നത്.

എന്നും പ്രതിസന്ധികളിൽ കൂടി കടന്നുപോകുന്ന ചരിത്രമാണ് കണ്ടനാട് ഭദ്രാസനത്തിനുള്ളത്. കണ്ടനാട് ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായിരുന്ന മുറിമറ്റത്തിൽ തിരുമേനി അനുഭവിച്ച ത്യാഗവും പ്രതിസന്ധികളും എണ്ണമറ്റതാണ്. സഭാനൗക തകരാതെ സൂക്ഷിക്കുവാൻ സാധിച്ചത് അദ്ദേഹത്തിന്റെ പ്രാർത്ഥനാജീവിതം ഒന്നുകൊണ്ടു മാത്രമാണ്. അദ്ദേഹത്തിന്റെ പ്രാർത്ഥനാജീവിതത്തെക്കുറിച്ച്, പാലക്കുന്നത് മാത്യൂസ് മാർ അത്താനാസ്യോസ് പറഞ്ഞത് ഇപ്രകാരമാണ്: 'ചട്ടം നടത്തുന്ന മുറിമറ്റം. ഞാൻ മുറിമറ്റത്തിനെ ഉപദ്രവിക്കുവാൻ പോകുന്നില്ല. അദ്ദേഹം മോലോട്ട് കയർ ഇട്ടിട്ടുണ്ട് അത് പൊട്ടിക്കുവാൻ ആരാലും സാദ്ധ്യമല്ല.' മാർ സേവേറിയോസ് തിരുമേനിയും ആ വഴിയിൽക്കൂടി ചലിക്കുന്നതിൽ നമുക്ക് ദൈവത്തെ മഹത്വപ്പെടുത്താം.

### അദ്ധ്യയനശൈലി

വിശദമായും എന്നാൽ ലളിതമായും തന്റെ വിഷയം കൈകാര്യം ചെയ്യുന്നതിൽ അദ്ദേഹം പ്രകടിപ്പിക്കുന്ന പാടവം പ്രശംസനീയമാണ്. ക്രിസ്തുവിജ്ഞാനീയം (Christiolaogy) എന്ന പഠനശാഖയാണ് അദ്ദേഹത്തിന്റെ മുഖ്യവിഷയം. അത് ഗഹനമായതാണ്. സാധാരണക്കാരായ വിദ്യാർത്ഥികൾക്ക് ആയാസകരമായ വിധത്തിൽ വിജ്ഞാനം പകർന്നുകൊടുക്കുന്നത് വർഷങ്ങൾ കഴിഞ്ഞിട്ടും വിദ്യാർത്ഥികൾ മറക്കുന്നില്ല; വിഷയവും വിഷയാവതരണവും. ക്ലാസ്സ് സമയം ആകട്ടെ സാധാരണയുള്ള റഗുലർ ക്ലാസ്സുകൾക്ക് പുറമേ, രാത്രി വൈകിയും രാവിലത്തെ മെഡിറ്റേഷൻ കഴിഞ്ഞും. അതായത് ക്ലാസ്സെടുക്കുന്നതിന് പ്രത്യേക സമയം ഇല്ല. വിദ്യാർത്ഥികളായ ഞങ്ങൾക്ക് അലസത തോന്നിയിട്ടില്ല, മറിച്ച് ഒരു ആനന്ദാനുഭൂതിയാണ്.

സഭാജീവിതത്തിലെ സമസ്ത തിരക്കുകളെയും വൈദിക വിദ്യാർത്ഥികളുടെ പഠനത്തെ പ്രതി മാറ്റിവയ്ക്കാത്ത സ്വഭാവ വൈശിഷ്ട്യത്തിലൂടെ തിരുമേനി പരോക്ഷമായെങ്കിലും നൽകുന്ന ഒരു സന്ദേശമുണ്ട്. പരിശുദ്ധ സഭയുടെ ഭാവിയെക്കുറിച്ചുള്ള വലിയ ദർശനമാണത്. ഇന്നത്തെ വിദ്യാർത്ഥികളുടെ ജ്ഞാനാർജ്ജനത്തിന് ഭാവിസഭയുടെ ഭാഗധേയത്തിൽ നിർണ്ണായകപങ്കുണ്ട് എന്ന് ഉത്തമബോദ്ധ്യത്തിൽ നിന്നുകൊണ്ടുതന്നെയാണ് വന്ദ്യ പിതാവ് ഇപ്രകാരം പ്രവർത്തിക്കുന്നതെന്നാണ് ശിഷ്യഗണം മനസ്സിലാക്കുന്നത്.

സഭാചരിത്രത്തിലെ അതിനിർണ്ണായകമായ നിരവധി മുഹൂർത്തങ്ങളിലെ സജീവ സാന്നിദ്ധ്യമായി നിലകൊള്ളുമ്പോൾതന്നെ ഗുരു

നാഥൻ എന്ന വിശേഷണവും തിരുമേനിയുടെ നാമത്തോടൊപ്പം ചരിത്രത്തിന്റെ ഏടുകളിൽ തങ്കലിപികളിൽ ആലേഖനം ചെയ്യപ്പെടുമെന്ന് നല്ല ഉറപ്പ് ഞങ്ങൾ ശിഷ്യഗണത്തിനുണ്ട്. അവിടുത്തെ എല്ലാ സത്ക്കർമ്മങ്ങൾക്കും പ്രാർത്ഥനയും പ്രോത്സാഹനവുമായി ഞങ്ങളുണ്ടാകും. അതു മാത്രമാണ് ഞങ്ങൾക്ക് നൽകാവുന്ന വലിയ ഗുരുദക്ഷിണയെന്ന് ഞങ്ങൾ കരുതുന്നു.

❑

# A Pathfinder to Modern Medicine

## MOSC Medical College, Kolenchery

## (Joy P. Jacob, Secretary)

Malankara Orthodox Syrian Church Medical Mission hospital was established in the year 1970, in memory of His Holiness Baselios Geeverghese II, the Catholicos and Malankara Metropolitan of the Malankara Orthodox Syrian Church. With the vision of the development and promotion of health care in and around Kolenchery,HH Ignatius Yakoob III, Patriarch of Antioch, laid the foundation stone on June 1967 and the Medical Mission Hospital was formally consecrated on September 14, 1970, by His Holiness Baselios Augen I, the Catholicos and Malankara Metropolitan. The activities of the Mission were initiated by the progressive leaders of the church and the dreams of our great founders, Mr. M. Chackopillai as founder Secretary and Dr. K.C. Mammen as its founder Director, were materialized by establishing a hospital in Kolenchery .

From the humble beginning of a 100 bedded hospital, today it has grown into a super speciality hospital with 1050 beds with a reputed Medical college, Nursing college, Nursing school, Para medical courses, Diploma programmes for doctors, super speciality departments in almost all branches, modern investigative, therapeutic equipments and facilities and also specialized social service departments. Since then, the hospital has steadily grown over the years, into multi-specialty, 1050 bed tertiary care center that ranks among the best hospitals in the state. The community health department of the Mission takes the facilities of the hospital into the community, through a network of peripheral health centers, resident nurses, health volunteers and local co-ordinating bodies. The Mission also plays a vital role in the comprehensive development of the local community, through income generation programmes and health promotion activities. In the year 2002, it has evolved into a full fledged Medical college recognised by the medical council of India. It is the vision of the Mission that the healers of tomorrow who are educated and empowered by this institution, will work towards the physical and spiritual healing of humanity, to the best of their ability.

Mordern medical science rests upon a Greek foundation. Hippocrates' (480 BC-379 BC) immortality rests on the fact that he placed medicine upon scientific basis. The work of Aristotle was regarded as the first great biologist and was of inestimable value to education. After the time of Aristotle, centre of Greek culture shifted to Alexandria where a famous medical school

was established in about 300 B.C.

Jesus Christ in his earthly incarnating activities, healing the sick was one of the main activities of His mission. The church still continues the healing ministry of Jesus Christ through Christianity and the Christian institutions.

The priest, like RABBI of a small Jewish community, was also a physician. The history of Christian Church teach us that the priests who possess, knowledge of medicine served as physicians. The exercise of practical charity under the direction of deacons, gave rise to hospitals. Nobody denies that the care for the sick, especially during epidemics, had never been so widespread, so well organized, and self –sacrificing in the early Christian communities. Christian churches devised and executed extensive schemes to care for the desolated children.

The many important discoveries in human anatomy and physiology, infectious and other diseases, drugs, and therapeutic procedures that took place during the 19th and 20th centuries have had a direct bearing on the important developments that occurred in the field of public health. Philanthropists, social activists, and government officials began to take a critical look at the living conditions of the poor, the ill, and the working class and joined in a positive effort towards reformation and education.

Medical education for physicians and other health-care professional has generally kept pace with advance in medicine, especially in the developed countries. The disparity in medical services is especially obvious between developed and developing countries. This is often due to many problems, including finances, communication, education, and cultural and religious views.

International organizations such as the World Health Organization and the United Nations International Children's Fund has made substantial progress in this area by, considering the customs and culture in developing countries as an integral factor in the formation of the most efficient national health-care delivery system.

The concept of a general institution for the care of the sick can be traced to when monks set aside areas of their monasteries for this purpose. The modern general hospital fulfills wide range of needs for the community both on inpatient and outpatient basis.

It is some times stated that the early Christian churches had an adverse effect on the medical progress. Disease was regarded as a punishment for sin and it demanded only prayer and repentance for curing it. Moreover the

human body was held sacred and dissection was forbidden. The early church history teaches that, the infinite care given to the Sick was under the Christian auspices. Perhaps the greatest service rendered to medicine by the church was the preservation and translation of the classical Greek medical manuscripts. These were translated into Latin in many medieval monasteries, and the East Syrian Christians (Nestorian church) established a medical school where translators rendered the Greek texts into Arabic. A famous school, an East Syrian Church and also a famous hospital, was established at Jundi Shahpur in southwest Persia, where the chief physician was Jurjis ibn Bikhtishu, the first of the dynasty of translators and physicians that lasted for six generations.

At this time, there appeared a number of saints whose names were associated with miraculous cures. Among the many saints were, the twin brothers Cosmas and Damian who suffered martyrdom (AD 303) and became the patent saints of medicine.

MOSC Medical College has grown over the years into a pathfinder to modern medicine. Many people both ecclesiastical authorities and lay leaders, and the enterprising rural folk in Kolenchery contributed for this noble cause. We remember with a sense of gratitude the Catholicos of our church from time to time, H.G Dr.Paulos Mar Gregorios, H.G Philipose Mar Theophilos and the lay leaders of Kolenchery, who have also put in their best towards physical and spiritual healing of the community.

The management of the mission is vested in its Board of dedicated and enterprising Governors, who have collectively stood for the upliftment of the Medical Mission to a collegiate hospital. Our Catholicos is the patron and president. Mr.C.V.Jacob serves as the chairman of the special committee of the Medical College. The day to day affairs of the mission are carried out by the Secretary, Mr. Joy P Jacob who is the Chief Executive Officer. He is assisted by the Treasurer, Mr Aju Jacob and the Organising Secretary, Mr. Sunny K. Peter. The Dean of the Medical college is Dr. C. Radhakrishnan, Dr.Sojan Iype as Medical Superintendent and Major General (Rtd.) Dr. M.Keshavan as Administrative Director.

It is with delight that we felicitate and honour our Vice President of the Medical Mission H.G Dr. Mathews Mar Severios, who is celebrating his 60th birthday. His humanitarian contributions to Church and Society are numerous. His care for the sick and the needy are noteworthy. H.G Dr. Mathews Mar Severios has taken with utmost seriousness the gospel message of our Lord to care for the poor, the needy and the sick.

❑

# CHRISTOLOGY OF PHILOXENOS OF MABBUG


## Metropolitan Dr. Mathews Mar Severios


(This article is the conclusion part of the Doctoral Disserration *The Christology of Philoxenos of Mabbug mainly, based on his ten discourses against Habib* of Dr.Mathews Mar Severios submitted at Pontificium Institutum Orientalium Studiorum Favultas Scientiarum Ecclesiasticarum Orientalium, Rome 1984 directed by P.I.ORTIZ DE URBINA S.J.) (Editor)

Philoxenos of Mabbug was one among the main protagonists of the fifth and sixth-century Christological controversy in the Christian Church. The life, works and theological views of this bishop of the Antiochian Church were all influenced by the struggles of that controversial period. The Christology of Philoxenos reflects his untiring efforts to save the faith of the Church from all the wrong Christological perspectives which existed at his time.

He was born in the village of Tahl in the region of Beth Garmai, in Persia, between 430 and 440 AD in an Aramaic Christian family. After receiving baptism, he took the monastic profession of 'Aksenoyuto' which existed in Persia at that time due to the persecutions. Thus he was called 'Aksenoyo' in the sense of an itinerant monk. He travelled and stayed in different monasteries in the confines of Roman territories in the East and taught in the monastic schools.

Aksenoyo studied in the School of the Persians at Edessa when it was dominated by the theological thought of the Antiochian Christologians Diodore of Tarsus, Theodore of Mopsuestia and Theodoret of Cyrrus. This was during the second episcopate of Iba at Edessa and the directorate of Narsai at the School of Edessa (451-457 AD). Aksenoyo was trained in the school in philosophical and theological speculation, knowledge of the writings of the Fathers of the Church, the Antiochian exegetical method and Christian spirituality. He became a supporter of the Alexandrian Christology which was opposed to that of the Antiochians. In the school the Alexandrian group was a minority. Since both the bishop Iba and the director of the school Narsai were supporters of the Antiochian Christology, they expelled from the school (c. 457 AD) the group of students who 'disobeyed Iba'. Aksenoyo was one among this group of the Alexandrian minority.

Then he visited the monasteries in the vicinity of Edessa and taught the

faith of the Church for a long time. During this period he must have received the name Philoxenos', a Greek equivalent to his Aramaic name ,Aksenoyo.. Philoxenos came to the diocese of Antioch during the patriarchate of Calendion(c. 479 AD) and soon became actively involved in the controversy of the Trisagion there. Philoxenos defended the developed Trisagion introduced by his friend Peter the Fuller, the predecessor of Calendion, but then in exile. Calendion opposed it. Being a Cyrillian Christologian, Philoxenos supported also the Henotikon of Zeno, issued in 482 AD, which was more non-Chalcedonian than Chalcedonian in its Christological emphasis. Calendion, because of his aversion towards the He- notikon, expelled Philoxenos from the diocese of Antioch (c. 484 AD) as a preacher of Cyrillian Christology, supporter of the developed Trisagion and the Henotikon'.

In 484 AD the Emperor Zeno deposed Patriarch Calendion from Antioch and bishop Cyrus from Hierapolis(Mabbug) because they disagreed to sign the Henotikon. He re-called Peter the Fuller who returned with his friend Philoxenos to Antioch. Emperor Zeno reinstated Peter the Fuller on the throne of the Antiochian see after signing the Henotikon. Peter the Fuller ordained Philoxenos bishop of Mabbug in 485 AD. During the peaceful early period of his episcopate (485-498 AD) Philoxenos could fulfil his duty as a pastor of souls writing doctrinal and spiritual treatises and making contact with the Christians in Persia while propagating his Alexandrian Christological views.

The time of the Patriarchate of Flavian II at Antioch (498-512 AD) was a troubled period for Philoxenos. The latter opposed the former because of his adherence to the Antiochian Christologians and the council of Chalcedon both of which were condemned by a synod in Constantinople in 499 AD and at which both Patriarch Flavian II and Philoxenos participated. Because of his free access to the Emperor Anastasius, Philoxenos was able to persuade the latter to summon synods at Antioch (509 AD) and at Sidon (512 AD) in order to force Flavian to condemn the council of Chalcedon and all those who accepted 'two natures in Christ' or otherwise be expelled from the throne. Philoxenos achieved this end in 512 AD at a synod in Laodicea. The synod deposed Flavian and consecrated Severus Patriarch of Antioch.

Philoxenos together with the Patriarch Severus (512-519 AD) reunified the Syrian East in the Empire against Chalcedon and established unity with the Patriarchs Timotheos of Constantinople and John of Alexandria. But in 518 the Emperor Justin, who succeeded Anastasius, re-established unity between bishop Hormisdas of Rome and the Patriarch John of Constantinople and commanded strict obedience to the council of Chalcedon and the Tome of Leo as the criterion of faith in the Empire. Severus, Philoxenos and all the

other bishops who were' against were expelled in 519 AD. Philoxenos was first exiled to Gangra, then to Philippopolis and again back to Gangra. He wrote four letters from his exile of which three are extant. Those letters describe also the persecution that he had undergone in the exile. He died at Gangra, possibly of suffocation, on 10th December, 523 AD. He is considered one of the Fathers of the Church in the Syrian Orthodox Tradition, which commemorates his feast on December 10th.

The works of Philoxenos reflect the best Syriac scholarship, doctrinal convictions and spiritual upbringing of the author. In his exegetical method he follows the Antiochian literal method though .in his doctrinal views he is purely Alexandrian. His ascetical works have a Pauline trichotomical view (l Cor. 2; 14, 15 ; 3. 3 - sarkikos, Psochikos pneumatikos). The influence of the fourth-century Evagrius Ponticus on Philoxenos' ascetic works is also considerable. His published works are 37 out of which 30 are authentic and7 are of dubious authenticity. The un-published works are 31 out of which 21 are authentic and 10 are of dubious authenticity. Two nonextant works are his 'Letter to Stephen Bar Sudaily' on spirituality and the Letter to Beronicianus concerning persecutions in his exile.

A study on the 21 Christological works of Philoxenos, which we gave in summary, other than his Dogmatic Letter(E) and the Ten Discourses against Habib (D1-D10), helped us to conclude that, although his main Christological views remained the same before and after those two works, his arguments in other works are characterised by the historical circumstances in which they were composed, such as the controversy of the Trisagion, the conflict with Falvian II over the question of Chalcedon and the Antiochian Christologians, the exile, persecution and the like. The main concern of his works between 476 and 485 AD was the question of the developed Trisagion. His Christology was developed in its defence. There was no attack against Chalcedon or mention of the Henotikon in these works. In his later works from 500 to 522 AD Philoxenos attacked the council of Chalcedon and the Tome of Leo while describing the Henotikon as the 'unifier of the churches everywhere'. This silence on Chaleedon during this period is probably because the Henotikon was considered by Philoxenos in its Christological affiramtions to condemn the council of Chalcedon, though we know that it does not condemn either, the council of Chalcedon or the Tome of Leo, but only the teachings of Eutyches and Nestorius. We think that the adherence of Flavian II to Chalcedon provoked him to write against it.

The texts of our special study thus are from the period of his defence of the developed Trisagion, all of them being written between 482 and 484 AD.

From our study of the Dogmatic Letter of Philoxenos(E), the Treatise of Habib against it(T) and the Ten Discourses of Philoxenos against Habib (D1-D10) we see that Philoxenos and Habib knew each other. Habib was a simple Syrian monk, probably from Persia. He had a basic knowledge of Scripture, Philosophy and the Tradition of the Church. His Christological opinions much resembled the Christology of the Antiochian Christologians Diodore of Tarsus, Theodore of Mopsuestia and Nestorius as well as that of Paul of Samosata. But it is difficult to identify him conclusively as a 'Nestorian' or 'Chalcedonian'. There was no docetic Christology in him. He was also a learned debater like Philoxenos. We think that the insufficient explanation of doctrinal affirmations in the Dogmatic Letter of Philoxenos caused Habib to misunderstand Philoxenos. We cannot blame Philoxenos either for this because he wrote for monks who knew well Philoxenos and his teachings. This is why Habib interpreted Philoxenos in ways different than the intention of the author.

The answers of Philoxenos to the objections and arguments of Habib in the Ten Discourses reflect the main Christological affirmations of Philoxenos. They reveal that Philoxenos knew well the Platonic, Aristotelian and Stoic Philosophical systems. Our source study revealed to us that most of his theological ideas are nothing but a developed presentation of the theology of Ephrem the Syrian joined to Alexandrian and Cappadocian theological perspectives. This helped Philoxenos maintain and defend his personal findings and developments in theology. Habib lacked a really thorough knowledge of the writings of the Fathers which caused him to contradict even basic patristic affirmations. A very clear example is his use of the examples of 'the temple and its indweller' and the 'lamb of Egypt', to support his dualistic Christology while the Fathers used them differently for representing the reality of the Manhood of Christ and His death for others, in a Christology of unity.

Is there anything in which Philoxenos and Habib were in agreement? Both for Habib and Philoxenos the prime interest was soteriology, and this lay under their Christological arguments. Unfortunately, in their urge to defend each one's own position both of them became polemical-which resulted sometimes even in false accusations, and illogical arguments. Both of them had the idea that the word 'kyono' represents a concrete being or reality. Both Philoxenos and Habib used the words 'flesh', 'body' and' man' as synonymous, meaning a man with true body, soul and intelligence. Both of them emphasized the reality of Christ's manhood which was the central point of dispute. Both of them did not hold a docetic Christology though they accused each other of such. We could not find in either of them the heresies

of Arius, Eunomius, Marcion, Mani, Bardaisan, Valentinius, Eutyches and Apollinarius because both of them denied them as false teachings though they accused each other and tried to prove that the other held those heresies.

While both of them agreed that the Manhood of Christ was a real manhood with true human needs an extreme emphasis on this point in the system of Habib resulted in his assigning to Christ two self-sufficient centres of actions or subjects, while through a balanced explanation of the Godhead and Manhood of the Incarnate Word of God, Philoxenos safe-guarded the radical unity of the subject and the recognition of both the divine and human properties which were made common in the one united kyono of Godhead and Manhood in Christ. Both Habib and Philoxenos are found in agreement also on the fact that the word 'Ityo' in its proper sense is applicable only to God. But the latter distinctly explained of the possibility of the word 'ityo' being used also concerning creation in the sense that there exist created ityo different from the uncreated ityo God. This idea of Philoxenos is an adaptation from the Greek,Philosophical and Patristic traditions.-

A Chronologic and spatial limitation or movement Cyrill of Alexandria. Concerning 'qnumo' there is a big difference between Habib and Philoxenos. Habib never considered 'qnumo' an individual but an impersonal yet distinct attribute of power. This resulted in Habib's explaining the Trinity in a modalistic way. Philoxenos explained the qnumo as a concrete individual with distinctive and particular characteristics. This helped him to explain the Trinity following the Alexandrian and Cappadocian Fathers as 'one kyono in three qnume and three qnume in one kyono'.

A sound Trinitarian theology is indispensable for a sound Christology. The above understanding of Habib concerning 'qnumo' prevented him from accepting a personal descent of the Son of God in the Incarnation. Philoxenos understood this difficulty of Habib and insisted on the concept of the personal descent of the Qnumo of the son of God in the Incar- nation. Since Habib did not find the three Father, Son and Holy Spirit as three qnume, personal existence in the sense of a concrete being was according to him the 'divine kyono' of God. So in Habib's system the descent of God is not personal descent but the eternal kyono (eternal qnumo) took a man and dwelt in him. Is it a personal dwelling? Habib is not clear. But because of his insistence on the existence of Christ in two kyone and two qnume, in that man taken, he accepts two individualities in Christ.

In Habib's explanation this kind of an indwelling results in two distinct properties acting sometimes particularly and sometimes commonly. Because

of this 'union' Christ is called by the names one Son, one Jesus, one Lord, one Glory, one worship but not one kyono, one qnumo, one God or one Word. All the operations of Christ beginning from His birth to death are attributed by Habib separately between the two kyone or two qnume. This is really the weak part of his Christology be cause it lacks the oneness of the subject of operations in Christ, the cardinal point of soteriology.

The same insistence on the duality of operations in the one Christ is seen in the Antiochian Christologians Diodore of Tarsus, Theodore of Mopsuestia and Nestorius. Both they and Habib insisted on the 'one son' and not two sons. This helps us to understand how this conjunction, rather than union, which the son of David had with the Son of God in the sharing of the 'sonship' of the latter by the former is common in the systems of the.Antiochian Christologians and in that of Habib. This prosopic union and the lack of union of the kyono and qnumo raise here the question of salvation. By whom was it effected? If by the human operations of a man then none is saved. The difficulty of understanding the mystery of God's union with the human kyono in becoming a perfect man without change to the kyono of God led them to this 'easier' solution. While recognizing this a mystery incomprehensible to the human mind, Philoxenos insisted on the subject of the Incarnation as the Son of God, one of the Trinity, who united His Manhood to His Godhead to become one.

The difference here between Habib and Philoxenos is that for the former the subjects in Christ are two whereas for the latter the subject of all the operations, both divine and human, is. the Incarnate Son of God who is the origin of both His divine and human properties revealed in a real union and resulting in one and the same Incarnate kyono and qnumo

The united kyono of the Godhead and Manhood of the Incarnate Word of God has united divine-human properties, existing or expressed not particularly but commonly. So Philoxenos could attribute all human predicates like birth, growth, needs, sufferings and death to the one Incarnate Son of God. A lack of this kind of view even caused Habib to refrain from calling the Holy Virgin Mary Mother of God. Failure to recognise the fact of the oneness of the subject of all the operations in Christ is the real error in Habib. According to Philoxenos the Manhood of the Incarnate Son of God served Him for accomplishing the salvation of the whole human race. This is the Patristic Christological tradition. -The personal death of a man taken by God would result only in his own salvation. The intention and concern of Habib for soteriology is laudable and we are sorry for him that he failed in his aim because of his wrong way of understanding the salvific acts of Christ. Even

though Habib did not either praise or deny the Antiochian Christologians Diodore of Tarsus, Theodore of Mopsuestia and Nestorius he held a similar Christology.

Now, what can we say of the Christology of Philoxenos? His Christology is closely related to his Trinitarian theology. The central emphasis of his Christology is the oneness and the sameness of the subject of Economy in the Incarnation who is the Incarnate Son of God. The place of this qnumo of the Son of God in the Trinity as one qnumo of the Trinity and His descent are traditional ideas found in the earlier Fathers of the Church which are contextually developed by Philoxenos in his discourses against Habib. He developed a 'Theology of Becoming' the 'Son of God's becoming man with becoming spirituals or sons of God by baptized Christians and with many other examples. The Theology of Becoming is the dynamic centre of his Christological views concerning the human birth, growth, operations, needs, suffering, death and resurrection of the Incarnate Son of God.

The perfect Word of God became perfect Man of true body endowed with a rational soul and mind. He united to Himself the Manhood of our kyono. In this union neither the Godhead was changed into Manhood nor His Manhood was changed into His Godhead. He is bar-kyono with His Father in His Godhead and bar-kyono with us in His Manhood. The manner of this union is an ineffable mystery known only to God but is recognised by us through faith. Thus 'faith' and 'mystery' found their important place in the Christology of Philoxenos. In this united kyono of the Godhead and Manhood of the One Incarnate Word His divine and human properties are united to become common in everything to the One Incarnate qnumo who became the origin of both.

After the Incarnation Christ does not exist 'in two kyone' ' but 'in One Incarr.a-te kyono' because of unity. Since for Philoxenos 'one kyono' meant 'one concrete and individual being' he correctly used the expression 'One Incarnate kyono' in order to avoid the concept of two concrete beings or subjects in the one Christ. In its meaning it was the same 'One Incarnate nature of God the Word the greatest formula of Cyrillian Christology.

We find that since the phrase 'humanly natural 'or naturally' are used in the sense of fallen human nature by Philoxenos, birth, growth, operations and death of the Incarnate Son are not understood by him as 'naturally' or 'humanly natural'. According to him in that sense all operations of the fallen human nature are inevitably mixed with lust in which he concurs with Gregory of Nyssa. At the same time Philoxenos affirmed that the birth, growth, needs, suffering and death of Christ are really human in their characteristics

in the sense of a pure human nature without its defects from sin. For this he used the phrases according to the human kyono, from the human kyono transcending the human kyono, voluntarily and miraculosly'. This represents an important development in his Christology. A further development and expla nation of these terms is found in his Mathew-Luke commentary and in his 'Letter to the Monks of Senoun'.

Another appreciable development in his Christology is his concept of the 'voluntary and living death of the incarnate Son of God which we find in almost all his Christological works. Christ, being born 'transcending the human kyono from the Holy Virgin Mary, was in His Manhood free from the inevitable mortality and corruption of the body, the separation of body from soul that makes both lifeless, all of which are the after-effects of the Adamic sin added as defects to 'true Manhood'. Thus the death that He fulfilled undergoing the corruption of His body was not His personal death, but the death of the whole human race of which He also became a member by His Manhood. In this voluntary death for others His body and soul were separated, ending His earthly life, whereas both of them remained living through the living Word of God whose were that body and soul. Excellent Christological explanation of this type we see beginning. from his first letter to the monks of Teleda.

Philoxenos' special way of considering the oneness of kyono, qnumo and parsopo in Christ Is Important. For this reason he made the following affirmations. In the One Incarnated qnumo of the Son of God : everything of man is of God and everything of God is of man ; the particular properties of Godhead and Manhood became in every thing, common ; all attributes of the Son of God are also said of the Son of Man and vice versa. In this manner the Son of Man descended from heaven and the Son of God is from the descendance of David. His Manhood is of His Godhead and His Godhead is of His Manhood; pagronuto. is of the Ruhono and ruhonuto is of the body of the Pagrono; non-corporal and non-corporeity of the Corporal'. We find here the traditional idea of 'Communication idiomatum' (Christological). However, Philoxenos never used this phrase though he held an idea similar to it. We think that he may have avoided because of its limitations in giving a wrong slant to 'the humanizing of the Godhead' just as 'the divinizing of the Manhood' by mutual compenetration.

The doctrinal affirmations of the councils of Nicea, Constantinople, and Ephesus are Philoxenos bases for the authority of faith. Although absent in his 'Ten Discourses against Habib', the main objection of Philoxenos against the council of Chalcedon put forth in his later works is centred on the phrase

in two natures' in the definition of faith of Chalcedon. But both Chalcedon and Philoxenos condemned Nestorianism and Euitychianism as they were known to them. So from a careful study of the terminology of the definition of faith of Chalcedon compared with the Christology of Philoxenos we can say that the underlying faith of the Chalcedonian definition and the Christology of Philoxenos is the same, because it is the already existing Christology of the earlier Fathers of the Church up to Chalcedon. How can it be explained that the newly added phrase 'Christ is made known in two natures' does not imply two centres of operation resulting in two subjects, though it affirms Him as 'one hypostasis'? Philoxenos rejected the phrase 'in two natures' in the definition of Chalcedon because of its absence in the writings of the earlier Fathers and since kyono meant a concrete being for him. We find the same objection to the phrase as the 'impedimentum dirimens' concerning Chalcedon by all the later non- Chalcedonians, while all of them agree on the same faith. This is evident also from the agreed statements of faith in the recent Non-official consultations between the Chalcedonians, both Byzantine (l) and Roman Catholic (2) and the non-Chalcedonians.

The influence of the Christology of Philoxenos in the non-Chalcedonian traditions of the Church, especially in the Syrian Orthodox Church, is remarkable. Severus of Antioch, his contemporary and co-worker developed the same Christological tradition though with a rational method of approach. Jacob of Saroug, their contemporary had the same Christological views. The expression one Incarnate kyono or qnumo is 1) For the documents, see GOTR, 1964, 10 : 1968, 13, 14 : 1970- 71, 15, 16. 2) For the documents, see 'Wort and Warheit, Pro-Oriente, Vienna, Supplement 1, 2, 3, 4 (1972, 1974, 1976, 1978).

Severus because both expressions signify Christ 'One Incarnate qnumo of Godhead and Manhood'. The later theologians of the non Chalcedonian Tradition, especially in the Syrian Orthodox Church like Jacob of Edessa, Mose Bar kepa, Michael the Syrian, Dionesius Bar-Slibi and Bar Hebreus followed the methods of both Philoxenos and Severus. A careful study of the liturgical texts of the Syrian Orthodox Church revealed to us the immense use of Philoxenian and Severian theological perspectives both on the mystery of the Trinity and the Incarnation of the Son of God. Finally we are concerned here with the unity of the Church. For more than fifteen centuries the Churches which accept and those which reject the council of Chalcedon remain separated from the Eucharistic Communion, though both of them preserve the same faith in Christ. Historical facts and terminological difference rather than real differences of Christology keep them aloof to each

other. This fact was stressed by Pope Paul VI, Patriarch-Pope Shenouda and Patriarch Ignatius Jacob III in their mutually agreed declarations. We are conscious that the use of correct terminologies is necessary to articulate a right faith. Analysis of Philoxenos' Christology seems to us to suggest a formula 'Christ is made known in the One United Nature of His Godhead and Manhood' instead of 'Christ is made known in two natures' that at the same time might satisfy both sides and help them discover their deeper unity of faith in the oneness of Christ and the salvation that He accomplished through His Manhood. We hope that the Holy Spirit will unite us in the one faith which is in the Incarnate Son of God.

❑

# മാർ സേവേറിയോസിന്റെ ഓർത്തഡോക്സ് വേദശാസ്ത്ര ദർശനങ്ങൾ

## ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

ഓർത്തഡോക്സ് വേദശാസ്ത്രത്തിന് സാമൂഹിക ദർശനം പകരുന്ന കർമ്മയോഗിയാണ് ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ. ഓർത്തഡോക്സ് വേദശാസ്ത്രത്തിന്റെ അടിസ്ഥാന ഘടകങ്ങളായ സത്യവിശ്വാസം, ആരാധന, സാമൂഹികസേവനം എന്നിവയുടെ സിദ്ധാന്തവും (Theory) പ്രയോഗവും (Praxis) സമന്വയിപ്പിക്കുന്ന കർമ്മമണ്ഡലങ്ങളാണ് അദ്ദേഹം ആവിഷ്ക്കരിച്ചിട്ടുള്ളത്. ഓർത്തഡോക്സ് കാഴ്ചപ്പാടിൽ സഭയുടെ ദൗത്യം വ്യക്തികൾക്കും സമൂഹത്തിനു മുഴുവനും ദൈവീകരണം ലഭ്യമാക്കുന്നു. സർവ്വസൃഷ്ടിയും ഇതിൽ പങ്കുചേരുന്നു. ആദ്ധ്യാത്മികതയുടെ വിശുദ്ധി സമൂഹത്തിൽ നന്മപ്രവൃത്തികൾ ശക്തിപ്പെടുത്തുമ്പോഴാണ് പൂർണ്ണമാകുന്നത്. ആരാധനയും ധ്യാനവും പഠനവും എല്ലാം ആദ്ധ്യാത്മിക ശിക്ഷണത്തിൽ വ്യക്തികളെ ദൈവീകതയിലേക്ക് ഉയർത്തുന്നതാണ്. ദൈവീകരണ പ്രക്രീയയിൽ സമൂഹത്തെ വിസ്മരിച്ചുള്ള ആദ്ധ്യാത്മികത ഓർത്തഡോക്സ് വിശ്വാസത്തിലില്ല എന്ന് ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ പഠിപ്പിക്കുന്നു. ആരാധനയും സേവനവും അജപാലനശുശ്രൂഷയുടെ മുഖമുദ്രയായി സ്വീകരിച്ചിരിക്കുന്ന അദ്ദേഹം ഓർത്തഡോക്സ് വേദശാസ്ത്രദർശനങ്ങളുടെ വിവിധ വീക്ഷണങ്ങൾ പങ്കിടുന്നു:

### ഓർത്തഡോക്സ് വേദശാസ്ത്രം എങ്ങനെ നിർവ്വചിക്കുന്നു

ഓർത്തഡോക്സ് വേദശാസ്ത്രം വികസിതമാകുന്നത് പ്രധാനമായും ബൈസന്റയിൻ ലാറ്റിൻ വേർതിരിവിനുശേഷമാണ്. ഇതാരംഭിക്കുന്നത് 1054–ൽ 'ഫിലിയോക്യാ' (Filioque) യുടെ പേരിൽ ഗ്രീക്കുകാരും ലാറ്റിൻകാരും തമ്മിൽ പിരിയുന്നതോടെയാണ്. പരിശുദ്ധാത്മാവ് പിതാവിൽ നിന്ന് എന്നതുപോലെ 'പുത്രനിൽ നിന്നുകൂടി പുറപ്പെടുന്നു' എന്നതാണ് ലത്തീൻ ഭാഷയിൽ 'ഫിലിയോക്യാ' എന്നതിന്റെ അർത്ഥം. പരിശുദ്ധാത്മാവിന്റെ പുറപ്പാടു സംബന്ധിച്ച ഉപദേശവ്യത്യാസമാണിത്. അന്നു മുതൽ പരിശുദ്ധാത്മാവിനെക്കുറിച്ചും ത്രിത്വത്തെ സംബന്ധിച്ചുമുള്ള ഓർത്തഡോക്സ് വേദശാസ്ത്രം ബൈസന്റയിൻ വേദശാസ്ത്രത്തിന്റെ പര്യായമായി. വിശ്വാസവുമായി ബന്ധിപ്പിച്ച് സഭകളിൽ വിവിധ കാലഘ

ട്ടങ്ങളിൽ ഭിന്നിപ്പുണ്ടായി. ഇതിൽ പ്രധാനമായത് ഏ. ഡി. 411–ലും 1054–ലും 1531ലും ആണ്. കന്യകമറിയാം (431), ഫിലിയോക്യാ (1051) എന്നീ വിഷയങ്ങളിൽ പാശ്ചാത്യസഭകളും പൗരസ്ത്യസഭകളും പിരിഞ്ഞു. 16–ാം നൂറ്റാണ്ടിലെ നവീകരണപ്രസ്ഥാനത്തിന്റെ ഫലമായി പ്രൊട്ടസ്റ്റന്റ് സഭകളും (1531) ആവിർഭവിച്ചു.

പിന്നീട് സഭകൾ വിവിധതരത്തിൽ അകലുകയും അവരവർ വികസിപ്പിച്ച വേദശാസ്ത്രം 'ഓർത്തഡോക്സ് വേദശാസ്ത്രം' എന്ന് പഠിപ്പിക്കുകയും ചെയ്തു. കത്തോലിക്കരുടെ വേദശാസ്ത്രത്തിൽ നിന്നും വ്യതിരിക്തമായ – ബുദ്ധിപരവും വേദശാസ്ത്രപരമായ – പല കാര്യങ്ങളും ഓർത്തഡോക്സ് വേദശാസ്ത്രത്തിൽ ഉണ്ടായി. അതിന്റെ ഫലമായി ഓർത്തഡോക്സ് വേദശാസ്ത്രം റോമൻ കത്തോലിക്കരിൽ നിന്നും ഭിന്നമായി (distinct). 'ഓർത്തഡോക്സ്' എന്നപദം ' 'ശരിയായ വിശ്വാസം', 'ശരിയായ സ്തുതിപ്പ്' എന്നാണ്. 'ശരിയായ വിശ്വാസവും ആരാധനയും പരിപാലിച്ച സഭ' എന്ന അർത്ഥത്തിൽ ഈ പേര് സ്വീകരിച്ചു. ഇതിൽ നിന്നും ബൈസന്റയിൻസ് ഉദ്ദേശിക്കുന്നത് കത്തോലിക്കാ സഭയുടെ പഠിപ്പിക്കലുകൾ തെറ്റും ഞങ്ങളുടേത് ശരിയും എന്നാണ്. 'ശരിയായ ആരാധനയും വിശ്വാസവും' ഓർത്തഡോക്സ് വേദശാസ്ത്രത്തിന്റെ അടിസ്ഥാനമാണ്.

ബൈസന്റിയൻ സഭകളും, ഓറിയന്റൽ ഓർത്തഡോക്സ് സഭകളും 'ഓർത്തഡോക്സ് പാരമ്പര്യത്തിലുള്ളത്' എന്നുപറയാം. ഇത് കത്തോലിക്കാ വേദശാസ്ത്രത്തിൽനിന്നും വ്യതിരിക്തമാണ്. കൂടാതെ നെസ്തോറിയൻ, കാൽഡിയൻ പാരമ്പര്യത്തിനും പഠിപ്പിക്കലിനും വിപരീതമായിട്ടുള്ളതുമാണ് 'ഓർത്തഡോക്സ് വേദശാസ്ത്രം'. അതായത് കത്തോലിക്കാ, നെസ്തോറിയൻ, കാൽഡിയൻ പാരമ്പര്യത്തിന് ഇതരമായ സഭകൾ അവരുടെ വേദശാസ്ത്രധാരയെ സ്വയം പരിചയപ്പെടുത്തുന്നതാണ് 'ഓർത്തഡോക്സ് വേദശാസ്ത്രം'.

## ഓർത്തഡോക്സ് വേദശാസ്ത്രത്തിന്റെ പ്രയോക്താക്കൾ ആരെല്ലാമാണ്?

മലങ്കരസഭ 17–ാം നൂറ്റാണ്ടിൽ സിറിയൻ പാരമ്പര്യം സ്വീകരിച്ചതിനാൽ സുറിയാനി സഭാപിതാക്കന്മാരെയെല്ലാം അംഗീകരിക്കുന്നു. ആദ്യ നൂറ്റാണ്ടു മുതൽ കൽക്കദോന്യാ സുന്നഹദോസ് (ഏ.ഡി. 451) വരെയുള്ള എല്ലാപൊതു പിതാക്കന്മാരും ഓർത്തഡോക്സ് വേദശാസ്ത്രം പഠിപ്പിക്കുന്നതായി വിശ്വസിക്കുന്നു. അലക്സാന്ത്രിയൻ അന്ത്യോഖ്യൻ പാരമ്പര്യത്തിൽപ്പെട്ട പിതാക്കന്മാരും കപ്പദോക്യൻ പിതാക്കന്മാരും (213–389) ഓർത്തഡോക്സ് വേദശാസ്ത്രം പഠിപ്പിക്കുന്നവരാണ്. സിറിൽ ഓഫ്

അലക്സാന്ത്രിയാ (412–444) വരെയുള്ളവരെ പൊതു പിതാക്കന്മാരായി അംഗീകരിക്കുന്നു.

കൽക്കദോന്യാ സുന്നഹദോസിനുശേഷം ഓർത്തഡോക്സ് സഭ അംഗീകരിക്കുന്ന പിതാക്കന്മാർ അലക്സാന്ത്രിയായിലെ ദീയസ്ക്കോറോസ് (451–454), സുറിയാനി സഭയിലെ സേവേറിയോസ്, മാബൂഗിലെ പീലക്സിനോസ് (440–523), കോപ്റ്റിക്ക് സഭയിലെ അലക്സാണ്ടർ ഓഫ് അലക്സാന്ത്രിയ, തിമോത്തിയോസ്, ഔനേറിയോസ്, ജേക്കബ് ഓഫ് എഡ്ഡേസ്സാ (640–708), മൂശേ ബർക്കീഫാ (813–903), ബാർ എബ്രായ (1226–1286) തുടങ്ങിയവരാണ് ഓർത്തഡോക്സ് വേദവിജ്ഞാനിയത്തെ ശക്തരാക്കിയവരിൽ പ്രമുഖർ. കോപ്റ്റിക്ക്, സിറിയൻ, ലത്തീൻ പാരമ്പര്യത്തിൽപ്പെട്ട പിതാക്കന്മാരും മലങ്കരസഭയിലെ പിതാക്കന്മാരും ഓർത്തഡോക്സ് വേദശാസ്ത്രം വികസിപ്പിക്കുന്നതിൽ പങ്കുചേർന്നു. എഫേസൂസ് സുന്നഹദോസ് (431) വരെയുള്ള എല്ലാ പിതാക്കന്മാരെയും പൊതുവായി സഭകൾ അംഗീകരിക്കുന്നുണ്ട്. അതുവരെ 'ഏകസഭ' എന്ന യാഥാർത്ഥ്യം നിലനിന്നു. പിന്നീട് നമ്മുടെ സഭാപാരമ്പര്യത്തിൽപ്പെട്ട പിതാക്കന്മാരെ മാത്രമെ 'ഓർത്തഡോക്സ് വേദശാസ്ത്രജ്ഞരായി കണക്കാക്കുന്നുള്ളൂ.

**ഓർത്തഡോക്സ് വേദശാസ്ത്രത്തിലെ പ്രധാന ദർശനങ്ങൾ എന്തെല്ലാമാണ്?**

ഓർത്തഡോക്സ് വേദശാസ്ത്രത്തിന്റെ സുപ്രധാന അടിസ്ഥാനം ത്രിത്വത്തിലുള്ള വിശ്വാസമാണ്. ഇത് വേദപുസ്തകപരമായും നിഖ്യാ സുന്നഹദോസ് (325) വിശ്വാസ പ്രഖ്യാപനവുമായും നിലനിർത്തുന്നു. കന്യകമറിയാമിനെക്കുറിച്ചുള്ള എഫേസൂസ് സുന്നഹദോസിന്റെ നിശ്ചയവും (431) കപ്പദോക്യൻ പിതാക്കന്മാരുടെ ത്രിത്വവിശ്വാസവും അംഗീകരിക്കുന്നു. പരിശുദ്ധാത്മാവിനെ സംബന്ധിച്ച് കൈസര്യായിലെ വി. ബസ്സേലിയോസിന്റെ പഠിപ്പിക്കലാണ് (330–379) അടിസ്ഥാനപരമായ വേദശാസ്ത്രം. ഓറിയന്റൽ ഓർത്തഡോക്സ് സഭയുടെ ഭാഗമായ മലങ്കര ഓർത്തഡോക്സ് സഭയുടെ ക്രിസ്തുശാസ്ത്രത്തിനുള്ള അടിസ്ഥാനം മാബൂഗിലെ വിശുദ്ധ പീലക്സിനോസിന്റെയും (440–523) അന്ത്യോഖ്യായിലെ വിശുദ്ധ സേവേറിയോസിന്റെയും(465–538) ദർശനങ്ങളാണ്.

കന്യകമറിയാമിനെക്കുറിച്ച് ലത്തീൻ കത്തോലിക്കാ സഭയുടെ 'അമലോത്ഭവ വിശ്വാസം' അംഗീകരിക്കുന്നില്ല. എന്നാൽ 'കന്യകമറിയം ദൈവമാതാവ്' എന്നതാണ് ഓർത്തഡോക്സ് സഭയുടെ വിശ്വാസം. കത്തോലിക്കാസഭ കന്യകമറിയാമിനെ 'സഹരക്ഷക' (co-redemptative) എന്നു പഠിപ്പിക്കുമ്പോൾ ഓർത്തഡോക്സ് വേദശാസ്ത്രത്തിൽ കന്യക

മറിയാം 'സഹരക്ഷകയല്ല' (co-salvator), 'രക്ഷകന് കാരണമായി തീർന്ന വൾ' ആണ്. 'കന്യകമറിയാം പാപമില്ലാത്തവൾ' എന്ന് ഓർത്തഡോക്സ് സഭ പഠിപ്പിക്കുന്നില്ല. എന്നാൽ കന്യകമറിയാം ഭാഗ്യവതിയായി തീർന്നത് പരിശുദ്ധാത്മാവ് ശുദ്ധീകരിച്ചതു മുതലാണ്.

ഓർത്തഡോക്സ് ആരാധനയിൽ പ്രതീകങ്ങൾ അനവധിയാണ്. പാശ്ചാത്യസഭകളിൽ പ്രതീകങ്ങൾക്ക് വലിയ സ്ഥാനമില്ല. പാശ്ചാത്യ സഭകൾക്ക് വാങ്ങിപ്പോയവർക്കുവേണ്ടിയുള്ള പ്രാർത്ഥനയുടെ അടി സ്ഥാനം 'ബസ്പുർക്കാനാ' വിശ്വാസമാണ്. 'ദണ്ഡനസ്ഥലത്തെ കാഠിന്യം കുറയ്ക്കുന്നതിനുള്ള പ്രാർത്ഥന'യാണിത്. ഓർത്തഡോക്സ് വീക്ഷണത്തിൽ വാങ്ങിപ്പോയ ആത്മാക്കൾ വിശ്രമിക്കുകയും പ്രാർത്ഥി ക്കുകയും സന്തോഷത്തോടെ ഇരിക്കുകയും ചെയ്യുന്നു. എന്നാൽ ശരീരത്തിലിരുന്നപ്പോൾ അവർ ചെയ്തുപോയിട്ടുള്ള തെറ്റുകുറ്റങ്ങൾ ക്ഷമിക്കുവാനും കർത്താവിന്റെ രണ്ടാമത്തെ വരവിൽ അവരോട് കരുണ ചെയ്യുവാനുമുള്ള അപേക്ഷയാണ് ഓർത്തഡോക്സ് സഭയുടെ വാങ്ങി പ്പോയവരോടുള്ള പ്രാർത്ഥനയിലുള്ളത്.

വിശ്വാസികളായി ലോകത്ത് ജീവിച്ചിരിക്കുന്നവരുടെ ആത്മീയ വളർ ച്ചയ്ക്ക് പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത മുഖാന്തിരമാകുന്നു. 'യേശു ക്രിസ്തുവിനെപ്പോലെ പിതാവാംദൈവത്തിന്റെ വലത്തുഭാഗത്തിരുന്ന് നമുക്കുവേണ്ടി പക്ഷപാതം ചെയ്യുന്നു' എന്ന വിശ്വാസത്തിന്റെ അടിസ്ഥാ നത്തിലാണ് പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത. പൗരസ്ത്യസഭകൾ, പാശ്ചാ ത്യസഭയിൽ നിന്നും വിഭിന്നമായി സന്യാസ പ്രസ്ഥാനങ്ങൾ വിവിധ ഓഡറുകളായി വളർത്തി. ഇവ ഓരോന്നും സ്വതന്ത്ര സന്യാസപ്രസ്ഥാ നങ്ങളായിട്ടാണ് ഓർത്തഡോക്സ് പാരമ്പര്യത്തിലുള്ളത്. ഓരോ സന്യാ സപ്രസ്ഥാനവും അതിൽ തന്നെ സ്വതന്ത്രവും പൂർണ്ണവുമാണ്. ഇതാണ് ഓർത്തഡോക്സ് നിലപാടുകൾ.

**'ഓർത്തഡോക്സ് വേദശാസ്ത്രം കൂടുതൽ ബുദ്ധിപരമാകുന്ന തിനാൽ സാമൂഹിക ബന്ധങ്ങൾ നഷ്ടമാകുന്നു' എന്നവാദത്തോട് എങ്ങനെ പ്രതികരിക്കുന്നു.**

ഓർത്തഡോക്സ് വേദശാസ്ത്രം കൂടുതലും ആരാധനയിൽ അധി ഷ്ഠിതമാണ്. ആരാധനയിൽ കേന്ദ്രീകൃതമാകുമ്പോഴും ശരിയായ ഓർത്തഡോക്സ് വീക്ഷണം സാമൂഹികമായ ശുദ്ധീകരണത്തിന്റെ ശുശ്രൂഷ, പ്രാർത്ഥന, ഉപവാസം, അനുഷ്ഠാനം എന്നിവയിൽക്കൂടി നില നിർത്തുന്നു. സമൂഹത്തിൽ പ്രവർത്തിക്കുന്നതിനേക്കാൾ അധികമായി സമൂഹത്തിനു വേണ്ടി പ്രാർത്ഥിക്കുന്ന ഒരു സമൂഹമാണ് ഓർത്ത ഡോക്സ് സഭ. ഓർത്തഡോക്സ് ആരാധനയിൽ രഹസ്യ-പരസ്യ

പ്രാർത്ഥനകളിൽ പ്രപഞ്ചത്തിലുള്ള സകലതിനെയും പ്രതിനിധീകരിച്ചു പ്രാർത്ഥിക്കുന്നു. സകല ചരാചരങ്ങൾക്കും ജീവജാലങ്ങൾക്കായും മദ്ധ്യസ്ഥത അർപ്പിക്കുന്നു. എന്നാൽ സമൂഹത്തിന്റെ പൊതു അഭിവൃദ്ധിക്കായി സഭയായും പ്രവർത്തിക്കുന്നു.

സഭയായി സാമൂഹികസേവനപ്രവർത്തനങ്ങൾ നടത്തിയത് കൈസര്യായിലെ ബസ്സേലിയോസിന്റെ സന്യാസപ്രസ്ഥാനമാണ്. ഗ്രാമീണരുടെ ഉന്നമനത്തിനായി നിഷ്ക്കാമകർമ്മം നിർവ്വഹിച്ച പാരമ്പര്യമാണ് ഓർത്തഡോക്സ് സന്യാസപ്രസ്ഥാനത്തിനുള്ളത്. അത് ഇന്നും ഓർത്തഡോക്സ് പാരമ്പര്യത്തിലുണ്ട്. സമൂഹത്തിൽ നിന്നും അന്യമായി നിൽക്കുവാൻ സഭ പഠിപ്പിക്കുന്നില്ല. സമൂഹത്തിന്റെ എല്ലാ പ്രതിസന്ധികളിലും പങ്കുചേർന്ന് പ്രാർത്ഥിക്കുകയും ആവശ്യ സന്ദർഭങ്ങളിൽ ആവശ്യമായ പ്രവർത്തനശൈലികൾ നിർവ്വഹിക്കണമെന്നും സഭ പഠിപ്പിക്കുന്നു. അവ കുറെയൊക്കെ നടക്കുന്നു. സാമ്പത്തികമായും പാരമ്പര്യമായും ചില പരിമിതികൾ ഇന്നും ഉണ്ട്. എന്നാൽ ഇവയ്ക്ക് മാറ്റങ്ങൾ വരുത്തേണ്ടത് അനിവാര്യമാണ്.

**ഓർത്തഡോക്സ് വേദശാസ്ത്രത്തിലെ പരിമിതികൾ എന്തെല്ലാമാണ്?**

ഓർത്തഡോക്സ് വേദശാസ്ത്രത്തിൽ സാമൂഹിക വിശകലനത്തിന് കുറെക്കൂടി പ്രാധാന്യം നൽകേണ്ടതാണ്. ഓർത്തഡോക്സ് വേദശാസ്ത്രം ആരാധനാധിഷ്ഠിതമാണെങ്കിലും അത് വേദാധിഷ്ഠിതമായി സംവേദിക്കപ്പെടണം. ഓർത്തഡോക്സ് ആരാധന വേദാധിഷ്ഠിതമായി ക്രമീകരിക്കപ്പെട്ടതാണ്. എങ്കിലും ആരാധനയുടെ അർത്ഥവും വ്യാപ്തിയും ജനങ്ങൾക്ക് വേണ്ടത്ര സുഗ്രാഹ്യമല്ല. ഓർത്തഡോക്സ് വേദശാസ്ത്രത്തിൽ ആരാധനാ വിവരണങ്ങളും വ്യാഖ്യാനങ്ങളും വേദപുസ്തകാധിഷ്ഠിതമായി ജനങ്ങളെ പ്രബോധിപ്പിക്കുവാനുള്ള നടപടി ഫലപ്രദമായി ആവിഷ്ക്കരിക്കണം.

ഓർത്തഡോക്സ് വേദശാസ്ത്രത്തിൽ വേദപുസ്തകാധിഷ്ഠിത വ്യാഖ്യാനങ്ങൾ ആദ്യകാലത്ത് പ്രബലമായിരുന്നു. കപ്പദോക്യൻ പിതാക്കന്മാരുടെയും മാബൂഗിലെ വി. പീലക്സിനോസിന്റെയും മറ്റും രചനകൾ പരിശോധിച്ചാൽ അവ എത്രമാത്രം വേദാധിഷ്ഠിതമാണെന്ന് ഗ്രഹിക്കുവാൻ കഴിയും. അതുപോലുള്ള പഠനങ്ങൾ ഉണ്ടാകണം. വേദവിശകലനങ്ങൾ ബുദ്ധിപൂർവ്വം ആകുന്നതോടൊപ്പം വേദപുസ്തകാധിഷ്ഠിതവുമാകണം.

ആരാധനയിലെ തദ്ദേശീയത ഓർത്തഡോക്സ് വേദശാസ്ത്രത്തിന്റെ മുഖമുദ്രയാണ്. ബൈസന്റയിൻ പാരമ്പര്യത്തിലെ മിക്ക സഭകളും

ആരാധനയിൽ തദ്ദേശീയത ഉൾക്കൊണ്ടിട്ടുണ്ട്. ഈ സഭകൾ തദ്ദേശീയത പദശൈലികളിലും പ്രതീകങ്ങളിലും ആരാധനയിൽ ഉപയോഗിച്ചിട്ടുണ്ട്. തദ്ദേശീയമായ ഗദ്യപദ്യശൈലികൾ രൂപപ്പെടുത്തി ആരാധനയിൽ ഉൾച്ചേർത്തു. ഈ പശ്ചാത്തലത്തിൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് വളരെ അധികം യാത്ര ചെയ്യാനുണ്ട്. മലങ്കര ഓർത്തഡോക്സ് സഭ പൂർണ്ണമായും ഒരു തദ്ദേശീയ സഭയായിട്ടില്ല. തദ്ദേശീയമായ സ്വഭാവം ആരാധനയിലും ഗീതങ്ങളിലും പ്രതീകങ്ങളിലും ഉൾക്കൊണ്ട് ആവശ്യമായ മാറ്റങ്ങൾ സ്വീകരിക്കാവുന്നതാണ്. മറ്റ് ഓർത്തഡോക്സ് സഭകൾ അടിസ്ഥാനവിശ്വാസപ്രമാണങ്ങൾ നഷ്ടമാക്കാതെ തദ്ദേശീയത സ്വീകരിച്ചതുപോലെ മലങ്കരസഭയ്ക്കും പുതിയ ഭാവത്തിലും രൂപത്തിലും ശൈലിയിലും തദ്ദേശീയത ഉൾക്കൊള്ളുവാൻ കഴിയും. മലങ്കരസഭ തദ്ദേശീയമായി തീരണം. ഏതു സഭയും തദ്ദേശീയ സഭ ആയെങ്കിൽ മാത്രമേ ദൗത്യം (Mission) പൂർണ്ണമാകുകയുള്ളൂ.

**ഓർത്തഡോക്സ് വേദശാസ്ത്രം വഴി 'കരിസ്മാറ്റിക്ക് സ്വാധീനങ്ങളെ' എങ്ങനെ പ്രതിരോധിക്കുവാൻ കഴിയും?**

കരിസ്മാറ്റിക് സ്വാധീനത്തെ വേദശാസ്ത്രം വഴി മാത്രം പ്രതിരോധിക്കുവാൻ കഴിയുകയില്ല. കരിസ്മാറ്റിക്ക് പ്രസ്ഥാനങ്ങൾ എന്നത് വ്യക്തികളുടെ അനുഭവതലത്തിൽ സൃഷ്ടിക്കുന്ന ഒരുതരം 'ഭൂകമ്പമാണ്.' അനുഭവതലത്തിലുള്ള കരിസ്മാറ്റിക്ക് പ്രക്രിയയെ അനുഭവതലത്തിലുള്ള സമ്പ്രദായങ്ങളിൽ കൂടി നേരിടണം. അത് ഓർത്തഡോക്സ് വേദശാസ്ത്രത്തിലും ആരാധനയിലും ശൈലിയിലും ഒതുങ്ങിനിന്നുകൊണ്ട് സാധിക്കും. ഉദാഹരണത്തിന് ഉപവസിക്കുകയും പ്രാർത്ഥിക്കുകയും നോമ്പ് എടുക്കുകയും ചെയ്യരുതെന്ന് ഓർത്തഡോക്സ് സഭ പഠിപ്പിക്കുന്നില്ല. എന്നാൽ അതിന് വളരെ പ്രാധാന്യം നൽകുന്നു. ഇടവകയിലെ ഒരാൾ രോഗിയോ ഏതെങ്കിലും തരത്തിലുള്ള മാനസിക സംഘർഷത്തിനോ അടിമയായാൽ അവിടെ ഒരു ഉപവാസ പ്രാർത്ഥന വികാരിയുടെ നേതൃത്വത്തിൽ നടത്താവുന്നതാണ്. ഇത് ഓർത്തഡോക്സിക്ക് എതിരല്ല. ഇത്തരം ഒരു താദാത്മ്യം നടത്താതിരുന്നാൽ അവരോട് ആഭിമുഖ്യമുള്ളവരുടെ അടുത്തേക്ക് പോകും. ഓരോ ഇടവകയിലും വൈദികനോടൊപ്പം നാലോ അഞ്ചോ അത്മായർ-സ്ത്രീ പുരുഷന്മാർ ഉൾക്കൊള്ളുന്ന-സ്ഥിരമായി ഭവനസന്ദർശനം നടത്തുകയും പ്രശ്നങ്ങൾ കണ്ടെത്തി പരിഹരിക്കുകയും വേണം. ഫലപ്രദമായ ഒരു സന്നദ്ധസുവിശേഷസംഘം ഉണ്ടാകുന്നെങ്കിൽ ഇതിനെ ശക്തമായി പ്രതിരോധിക്കുവാൻ കഴിയും. കരിസ്മാറ്റിക്ക് പ്രസ്ഥാനങ്ങളുടെ ഉപരിപ്ലവത (Flmsy) മനസ്സിലാക്കി അതിനെ തുടച്ചുനീക്കുവാനും യഥാർത്ഥമായി അതിനെ നേരിടുവാനും കഴിയും. ഇതിന് പൂർണ്ണസമയം പ്രവർ

ത്തിക്കുന്ന സന്നദ്ധരായ വൈദികരും അത്മായരും ഉണ്ടാകണം. അവരുടെ കൂട്ടായ പ്രവർത്തനം കരിസ്മാറ്റിക്ക് പ്രവണതകളെ പ്രതിരോധിക്കുവാൻ കഴിയും.

**സാമൂഹിക പ്രശ്നങ്ങൾ ഓർത്തഡോക്സ് വീക്ഷണത്തിൽ വിശകലനം ചെയ്യുന്നിതിനുള്ള അളവുകോൽ (Parameter) എന്തെല്ലാം?**

'ഓർത്തഡോക്സ് വീക്ഷണത്തിൽ' വിശകലനം ചെയ്യുമ്പോൾ വേദപുസ്തകാധിഷ്ഠിതവും വേദശാസ്ത്രപരവുമായ (Biblical and Theological Parameter) ദർശനങ്ങൾ അടിസ്ഥാനപ്പെടുത്താം. കാലാകാലങ്ങളിൽ വരുന്ന സാമൂഹിക പ്രശ്നങ്ങളെ വേദപുസ്തകദർശനത്തിൽ അപഗ്രഥിക്കുമ്പോൾ ദൈവരാജ്യമൂല്യങ്ങളുടെ അടിസ്ഥാനത്തിൽ വിലയിരുത്തണം. മനുഷ്യന്റെ ആത്യന്തികമായ ജീവിതലക്ഷ്യം ഈ ലോക ജീവിതമല്ലല്ലോ. ഒരു പരലോക ജീവിതം ഉണ്ടെന്നുള്ള ബോധ്യത്തിലും വീക്ഷണത്തിലും വിഷയത്തെ അപഗ്രഥിക്കണം.

ഭൗതിക ജീവിതം എങ്ങനെയും ജീവിക്കുവാനുള്ളതല്ല. അത് ദൈവികമായിരിക്കണം. ദൈവരാജ്യത്തിന്റെ മുന്നാസ്വാദനമാണിവിടെയുള്ളത്. ലോകജീവിതം അർത്ഥപൂർണ്ണമായെങ്കിൽ മാത്രമേ പരലോക ജീവിതത്തിലെ നിത്യജീവൻ യാഥാർത്ഥ്യമാകൂ. ദൈവരാജ്യത്തിന്റെ മുന്നാസ്വാദനമായി ഭൗതിക ജീവിതം മനസ്സിലാക്കുമ്പോഴാണ്, അനീതി, അധർമ്മം, അസന്മാർഗ്ഗികത എന്നിവയെ നേരിടുവാൻ കഴിയുന്നത്. പാപത്തിന്റെ ഫലമായിട്ടാണ് ലോകത്ത് തിന്മകൾ ഉണ്ടാകുന്നത്. ദൈവം ലോകത്തെ സൃഷ്ടിച്ചത് നന്മയിലാണ് (God created everything in very good). എന്നാൽ 'ആദാം പാപം ചെയ്തപ്പോൾ നീ മൂലം ഭൂമി ശപിക്കപ്പെട്ടിരിക്കുന്നു' എന്ന് ദൈവം പറഞ്ഞു. ലോകത്തിൽ ഇന്ന് പ്രബലമാകുന്ന പ്രകൃതിക്ഷോഭങ്ങളും പ്രകൃതി വിരുദ്ധ പ്രവർത്തനങ്ങളും പാപത്തിൽ നിന്നു ഉണ്ടാകുന്നു. ലോകത്തിന്റെ നന്മയിലും വളർച്ചയിലും പങ്കുചേരണമെങ്കിൽ പാപത്തിൽ നിന്നുള്ള വിമോചനം അനിവാര്യമാണ്. അതിനാൽ മനുഷസമൂഹം മുഴുവൻ, (ക്രിസ്ത്യാനികൾ മാത്രമല്ല), എല്ലാവരും അനുതപിച്ച് സുകൃത ജീവിതത്തിലേക്ക് തിരിച്ചുവരാതെ ലോകത്തിന് രക്ഷയില്ല. സമൂഹത്തിൽ ഒരു പരിത്യാഗമാതൃക വളർന്നുവരണം. ഇതൊരു നിസ്സംഗതയല്ല. ലഭിച്ചിരിക്കുന്ന സകലതിന്റെയും മേലുള്ള ആധിപത്യമാണ് (Renounciation is mastering over all possessions). ഇന്ന് ലോകത്തിലുള്ളതെല്ലാം നമ്മുടെ യജമാനന്മാരായിത്തീരുന്നു. നമ്മൾ ലോകത്തിന്റെ എല്ലാ അവസ്ഥവിശേഷങ്ങൾക്കും അടിമകളായി തീരുകയാണ്. ഇത് പാപത്തിന് കാരണമായി. ലോകത്തിലുള്ള ഒരു സ്ഥാനത്തിന്റെയും മാനത്തിന്റെയും അടിമയാകരുത്. ഒരു സമ്പൂർണ്ണ വിമോചനം ഉണ്ടെങ്കിൽ മാത്രമേ നന്മയിലേക്ക് തിരിച്ചുവരുവാൻ കഴിയൂ.

സമൂഹത്തെ ഒന്നായി കണ്ട് ദൈവരാജ്യത്തെ തിരിച്ചറിയുമ്പോഴാണ് സമൂഹവും ദൈവരാജ്യവും ഒന്നായി തീരുകയുള്ളൂ. ദൈവരാജ്യ വീക്ഷണത്തിൽ ലോകജീവിതത്തെ വിലയിരുത്തണം. സമൂഹത്തിലുള്ള വിവിധ പ്രശ്നങ്ങളെയും പ്രതിസന്ധികളെയും ദൈവരാജ്യവീക്ഷണത്തിൽ വിലയിരുത്തപ്പെടുമ്പോൾ ഓർത്തഡോക്സ് വീക്ഷണം യാഥാർത്ഥ്യമാകും.

**ഓർത്തഡോക്സ് വേദശാസ്ത്രത്തിന്റെ എന്തെല്ലാം ധാരകളാണ് സ്വാധീനിച്ചത്?**

വേദശാസ്ത്രത്തിൽ കൂടുതലായി എനിക്ക് പഠിക്കാൻ കഴിഞ്ഞത് സുറിയാനി സഭാപിതാക്കന്മാരെയാണ്. അവരിൽ എന്നെ വളരെ സ്വാധീനിച്ചത് മൂന്ന് പിതാക്കന്മാരാണ് എഡേസ്സായിലെ മാർ അപ്രേമും (306–373), മാബൂഗിലെ മാർ പീലക്സിനോസും അന്ത്യോഖ്യായിലെ സേവേറിയോസുമാണ്. കപ്പദോക്യൻ പിതാക്കന്മാരിൽ ഏറ്റവും ആകർഷകമായത് നാസ്സിയാൻസിലെ വിശുദ്ധ ഗ്രീഗോറിയോസിന്റെയും (330–389) കൈസ്സറിയായിലെ വിശുദ്ധ ബസ്സേലിയോസിന്റെ (330–379) കൃതികളുമാണ്. നിസ്സായിലെ വിശുദ്ധ ഗ്രീഗോറിയോസിന്റെ (335–394) രചനകൾ വളരെ തത്വശാസ്ത്രപരമായിട്ടുള്ളതാണ്.

മലങ്കര സഭാപിതക്കന്മാരിൽ പരിശുദ്ധ പരുമല തിരുമേനിയുടെ (1848–1902) ജീവിത വിശുദ്ധിയും ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് (1922–1996) തിരുമേനിയുടെയും ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടേയും വേദശാസ്ത്ര വീക്ഷണങ്ങളും പത്രോസ് മാർ ഒസ്താത്തിയോസിന്റെ (1886–1968) ജീവിത ശൈലികളും എന്നെ സ്വാധീനിച്ചിട്ടുണ്ട്. പരിശുദ്ധ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ (1907–1995) തിരുമേനിയുടെ ജീവിതവും എന്നെ വളരെ ആകർഷിച്ചിട്ടുണ്ട്.

**'ഓർത്തഡോക്സ് വേദശാസ്ത്രജ്ഞൻ' എന്നനിലയിൽ എന്നും മുറുകെ പിടിക്കുവാൻ ആഗ്രഹിക്കുന്നത് എന്താണ്?**

ഓർത്തഡോക്സ് വേദശാസ്ത്രത്തിൽ ഞാൻ എപ്പോഴും മുറുകെ പിടിക്കുവാൻ ആഗ്രഹിക്കുന്നത് ഓർത്തഡോക്സ് സഭയുടെ ആരാധനയാണ്. എന്റെ മനസ്സിന് ഏറ്റവും ഇമ്പകരവും ആഹ്ലാദകരവുമായ അവസ്ഥ പ്രാർത്ഥിക്കുമ്പോഴാണ്. യാമപ്രാർത്ഥനകളും ശുശ്രൂഷകളും അതാതിന്റെ രീതിയിലും പൂർണ്ണതയിലും നിർവ്വഹിക്കുമ്പോൾ ആരാധനയുടെ സന്തോഷലോകത്ത് നിൽക്കുന്നതായി അനുഭവപ്പെടും. ആരാധനയിൽ അലസമാകുമ്പോൾ ദുഃഖം ഉണ്ടാകാറുണ്ട്. ആരാധനയിൽ കൂടി എപ്പോഴും സന്തോഷം കണ്ടെത്തുന്നു. ഓർത്തഡോക്സ് വേദശാസ്ത്രം രൂപപ്പെടുന്നതും ആരാധനയുടെ പശ്ചാത്തലത്തിൽ കൂടിയാണല്ലോ.

**ഉപസംഹാരം**

ഓർത്തഡോക്സ് വിശ്വാസത്തിന്റെ അടിസ്ഥാനപ്രമാണങ്ങൾ രൂപപ്പെടുത്തിയ നിഖ്യായിലെയും (325) കുസ്തന്തീനോസ് പോലീസിലെയും (381) എഫേസൂസിലെയും (431) സുന്നഹദോസുകളും വിവിധ കാലഘട്ടങ്ങളിലായി 'ഓർത്തഡോക്സ് സഭാപിതാക്കന്മാർ' പഠിപ്പിച്ച സത്യവിശ്വാസവും പാരമ്പര്യങ്ങളും ദർശനങ്ങളും 'കണ്ണിലെ കൃഷ്ണമണിപോലെ' കാത്തുസൂക്ഷിക്കുന്നതിൽ ജാഗ്രത പുലർത്തുന്ന വ്യക്തിപ്രഭാവമാണ് ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായിൽ നിറഞ്ഞുനിൽക്കുന്നത്. ഓർത്തഡോക്സ് വേദശാസ്ത്ര ദർശനങ്ങളും സാമൂഹിക ക്ഷേമപ്രവർത്തനങ്ങളും ഒരു ചരടിൽ കോർത്തിണക്കി സഭാശുശ്രൂഷയ്ക്ക് പുതിയ ദിശാബോധം പകരുന്നു. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ നിർവ്വഹിക്കുന്ന വിവിധ സാമൂഹിക ക്ഷേമ കർമ്മ പദ്ധതികൾ ഓർത്തഡോക്സ് വേദശാസ്ത്ര ദർശനങ്ങളിൽ കൂടി വികസിതമായതാണ്.

❑

# വേദശാസ്ത്ര വിശകലനങ്ങളിൽ തെളിയുന്ന പൗരസ്ത്യദർശനം

## ഫാ. ഡോ. ടി. പി. ഏലിയാസ് മുളന്തുരുത്തി

20-ാം നൂറ്റാണ്ടിൽ മലങ്കര ഓർത്തഡോക്സ് സഭയിലെ രണ്ട് പ്രഗത്ഭമതികളായ വേദശാസ്ത്രപണ്ഡിതരായിരുന്നു ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും, ഫാ. ഡോ. വി. സി. സാമുവേലും. അവർ പൗരസ്ത്യ ഓർത്തഡോക്സ് വേദശാസ്ത്രം ബാഹ്യലോകത്തിന് പാണ്ഡിത്യ മികവോടെ വ്യാഖ്യാനിച്ചുകൊടുത്തു. 21-ാം നൂറ്റാണ്ടിൽ ആ നിലയിലേയ്ക്ക് കയറിവരുന്നവരിൽ ഒരാളാണ് ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ.

ഓർത്തഡോക്സ് സഭാവിശ്വാസത്തിന്റെ വിവിധ മേഖലകളിലേയ്ക്ക് പ്രകാശം പരത്തുന്ന അദ്ദേഹത്തിന്റെ പ്രധാന രചനകൾ നിത്യജീവനിൽ (ദിവ്യബോധനം), എഫേസ്യർ, ഫിലിപ്പ്യർ, കൊലോസ്യർ ലേഖനങ്ങളുടെ വ്യാഖ്യാനം (തിരുവനചഭാഷ്യം) പൗരസ്ത്യ വേദശാസ്ത്ര ദർശനങ്ങൾ എന്നിവയാണ്. ഈ രചനകളിൽകൂടി പ്രസ്പഷ്ടമാക്കുന്നതായ ഒരാമുഖ സന്ദേശമുണ്ട്. അദ്ദേഹത്തിന്റെ വാക്കുകൾ ഇപ്രകാരമാണ്.

'പൗരസ്ത്യ വേദശാസ്ത്രം വളരെ സ്പഷ്ടവും അതേസമയം തന്നെ രഹസ്യാത്മകമായ ഒരു സരണിയുമാണ്. എല്ലാ പൗരാണികമതങ്ങളുടെയും ഈറ്റില്ലമായ പൗരസ്ത്യദേശത്തിന്റെ ആരാധനയിൽ അധിഷ്ഠിതമായ അനുഭവജീവിതത്തിന്റെ താളാത്മകത ഉൾക്കൊള്ളുവാൻ പാശ്ചാത്യശാസ്ത്രീയതയ്ക്ക് പലപ്പോഴും കഴിഞ്ഞെന്നുവരികയില്ല. പൗരസ്ത്യ വേദശാസ്ത്ര വിശകലനങ്ങളുടെയും ആരാധനാജീവിതത്തിന്റെയും ആത്മീയ ആവിഷ്ക്കരണങ്ങളുടെയും ക്രമമില്ലായ്മയിലെ ക്രമം മനസ്സിലാക്കുക എന്നത് ശ്രമകരം തന്നെ. അടിസ്ഥാനപരമായ വീക്ഷണങ്ങളെ സ്പഷ്ടമാക്കുവാൻ ശ്രമിക്കുക എന്നല്ലാതെ സർവ്വ പരമാണുക്കളെയും സംബന്ധിച്ച് ശാസ്ത്രീയാപഗ്രഥനം നടത്തി അവയ്ക്കെല്ലാം വേദശാസ്ത്ര വിശദീകരണം നൽകുവാൻ പൗരസ്ത്യ ചിന്ത തുനിയുന്നില്ല. അതിനുള്ള സ്വാതന്ത്ര്യം അവയുമായി ബന്ധപ്പെടുന്നവർക്ക് നൽകുന്നു എന്നതാണ് അതിന്റെ ശ്രേഷ്ഠത.

ഈ സ്വാതന്ത്ര്യം ബോധപൂർവ്വം ഉപയോഗപ്പെടുത്തുവാൻ ശ്രമിക്കുന്നവർ സഭയുടെ പാരമ്പര്യത്തിന് ഇതരരാകാതിരിക്കുവാൻ ശ്രമിക്കേണ്ടതാണെന്നുള്ളത് കൂടുതൽ വ്യക്തിപരമായ ഉത്തരവാദിത്വത്തിലേയ്ക്ക് വിരൽ ചൂണ്ടുന്നു. പട്ടാളച്ചിട്ടയിൽ വേദശാസ്ത്രത്തിന്റെ ചുവടു വയ്ക്കു

വാൻ പൗരസ്ത്യർ പഠിപ്പിക്കാറില്ല; നേരെ മറിച്ച് ആരാധനാ ജീവിതത്തിന്റെ സ്വതന്ത്രമായ ആവിഷ്കാരത്തിൽ ഓരോ സന്ദർഭങ്ങളേയും സാഹചര്യങ്ങളെയും ഉൾക്കൊണ്ടുകൊണ്ട് തത്സംബന്ധമായ വിശ്വാസം പ്രകടമാക്കുകയാണ് ചെയ്യുന്നത്. അതുകൊണ്ടുതന്നെ എന്തിനെക്കുറിച്ചും ഏതിനെക്കുറിച്ചും എപ്പോഴും ഔദ്യോഗികമായ വിശ്വാസപ്രഖ്യാപനങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിക്കയെന്നത് സഭാപിതാക്കന്മാരുടെ ഉപദേശ ശൈലിയ്ക്ക് അന്യമാണ്" (ഡോ. മാത്യൂസ് മാർ സേവേറിയോസ്, പൗരസ്ത്യ വേദശാസ്ത്ര ദർശനങ്ങൾ, പേജ് 5).

പൗരസ്ത്യ വേദശാസ്ത്രം എന്ന് പ്രത്യേകമായി ഒന്നുണ്ടോ എന്ന് ചിലർ ചോദിച്ചേക്കാം. വീക്ഷണത്തിലും, വിശകലനത്തിലും, സമീപനത്തിലുമെല്ലാം പൗരസ്ത്യർ പാശ്ചാത്യരിൽ നിന്ന് വ്യത്യസ്തത പുലർത്തുന്നു എന്നുള്ളത് ഒരു സത്യമാണ്. ചരിത്രവും, സംസ്കാരവും, തത്ത്വദർശനവും എല്ലാം അതിനു പ്രേരകമായി വർത്തിക്കുന്നു. പാശ്ചാത്യ മേധാവിത്വം രാഷ്ട്രീയത്തിലെന്നപോലെ വേദശാസ്ത്രരംഗത്തും ഒരു കാലത്ത് പ്രകടമായിരുന്നു. ഇന്ന് ആ അവസ്ഥയ്ക്കു വ്യത്യാസം വന്നിട്ടുണ്ട്. പൗരസ്ത്യദർശനങ്ങൾ ഏറെ ശ്രദ്ധിക്കപ്പെടുന്നു. പൗരസ്ത്യ പിതാക്കന്മാരുടെ സംഭാവനകൾ ഏറെ വിലപ്പെട്ടതായി കരുതപ്പെടുന്നുണ്ട്.

കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ പഠനത്തിനു ശേഷം റഷ്യയിൽ ലെനിൻഗ്രാഡിലെ തിയോളജിക്കൽ അക്കാദമിയിലും, റോമിലെ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിലും വേദശാസ്ത്ര പഠനം പൂർത്തീകരിച്ച് ഡോക്ടറേറ്റ് കരസ്ഥമാക്കിയ തിരുമേനി മലങ്കര ഓർത്തഡോക്സ് സഭയിലെ കണ്ടനാട് ഭദ്രാസനാധിപനാണ്; ഒരു വേദശാസ്ത്രജ്ഞനാണ്; ഓർത്തഡോക്സ് വൈദീക സെമിനാരി അദ്ധ്യാപകനാണ്. 60 വയസ്സ് പൂർത്തീകരിച്ച ഈ ശ്രേഷ്ഠാചാര്യന്റെ ചിന്താധാരയെക്കുറിച്ചുള്ള ഒരു വിചിന്തനമാണ് ഈ ലേഖനംകൊണ്ടുദ്ദേശിക്കുന്നത്. ഇതിനാധാരമായി അദ്ദേഹം പ്രസിദ്ധീകരിച്ച മൂന്ന് ഗ്രന്ഥങ്ങളാണ് പഠന വിഷയമാക്കുന്നത്. നിത്യജീവനിൽ (ദിവ്യബോധനം), എഫേസ്യ, ഫിലിപ്പിയർ, കൊലോസ്യർ ലേഖനങ്ങളുടെ വ്യാഖ്യാനം (തിരുവചഭാഷ്യം) പൗരസ്ത്യ വേദശാസ്ത്ര ദർശനങ്ങൾ എന്നിവ. ഈ രചനകളിൽ പ്രതിഫലിക്കുന്നതായ ത്രിത്വവിശ്വാസം വേദപുസ്തകാടിസ്ഥാനത്തോടും ആദിമസഭാ പിതാക്കന്മാരുടെ – വിശിഷ്യാ കപ്പദോക്യൻ പിതാക്കന്മാരുടെ – പാരമ്പര്യത്തോടും നീതി പുലർത്തുന്നതാണ്. ക്രിസ്തീയ വേദോപദേശ സത്യങ്ങളിൽ ഏറ്റവും ഗഹനമായ വിഷയം ത്രിയേകദൈവത്തെപ്പറ്റിയുള്ള ആഴമേറിയ സത്യങ്ങളത്രേ. ദൈവം ഏകനാണെന്നും എന്നാൽ തന്റെ ഏകത്വത്തിൽ മൂന്ന് ആളത്വങ്ങൾ അടങ്ങിയിരിക്കുന്നു എന്നും തന്നിമിത്തം ദൈവം

ഒരേസമയത്തുതന്നെ ത്രിയേകനാണെന്നും ആദ്യന്ത വിഹീനനായി അപ്രകാരം തന്നെ സ്ഥിതിചെയ്യുന്നു എന്നുമാണ് ത്രിത്വത്തിന്റെ വിവക്ഷ. ആളത്വം മൂന്നാണ്. ദൈവം നിത്യമായി, പിതാവും, പുത്രനും, പരിശുദ്ധാത്മാവുമായ ഓരോ ആളത്വത്തിലും, അതതിന്റെ സമ്പൂർണ്ണതയിൽ നിലനിൽക്കുന്നു. അതിനാൽ ദൈവത്വം സംബന്ധിച്ച് പിതാവും, പുത്രനും, പരിശുദ്ധാത്മാവും ഒന്നു മാത്രവും, അവരിലോരോരുത്തരും സമ്പൂർണ്ണ ദൈവവുമാകുന്നു. ഇതു മാത്രമല്ല, ദൈവത്തിനു സ്വതസിദ്ധമായ സ്വഭാവം, അധികാരം, ഇഷ്ടം, വ്യാപാരം മുതലായവയുണ്ട്. ഇവയെല്ലാം പിതാവിനും, പുത്രനും, പരിശുദ്ധാത്മാവിനും ഏകസമയത്തും, ഏകവിധത്തിലുമാണുള്ളത്. പിതാവ് എന്തിച്ഛിക്കുന്നുവോ അതുതന്നെ പുത്രനും പരിശുദ്ധാത്മാവും ഇച്ഛിക്കുന്നു.

ആളത്വം സംബന്ധിച്ച് പിതാവ്, പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും ഉത്ഭവസ്ഥാനമാണ്. അതാണ് പുത്രൻ പിതാവിൽ നിന്ന് ജനിക്കുകയും, പരിശുദ്ധാത്മാവ് പിതാവിൽ നിന്ന് പുറപ്പെടുകയും ചെയ്യുന്നു എന്ന് പറയുന്നതിന്റെ അർത്ഥം. ജനിക്കുക, പുറപ്പെടുക എന്നീ പദങ്ങൾ സാധാരണ ഉപയോഗത്തിലുള്ളതാണെങ്കിലും ഇവിടെ അവ നിത്യതയിലാണെന്ന് മനസ്സിലാക്കിയിരിക്കണം. ആകയാൽ പിതാവ്, കാലം സംബന്ധിച്ച്, പുത്രനും, പരിശുദ്ധാത്മാവിനും മുമ്പനല്ല. പിന്നെയോ അവർ മൂവരും തുല്യദൈവത്വം മാത്രമല്ല തുല്യനിത്യതയുമുള്ളവരാണ്.

ത്രിത്വത്തിൽ മൂന്നാമനായ പരിശുദ്ധാത്മാവിനെക്കുറിച്ചും അദ്ദേഹത്തിനുള്ള ദർശനം ശ്രദ്ധേയമാണ്. മനുഷ്യനിലെ പരിശുദ്ധാത്മ സാന്നിദ്ധ്യം എങ്ങനെയെന്ന് അദ്ദേഹത്തിന്റെ വീക്ഷണം ഇപ്രകാരമായിരുന്നു. 'പ്രഥമവും പ്രധാനവുമായ സംഗതി പരിശുദ്ധാത്മാവ് നമ്മെ ക്രിസ്തുവുമായുള്ള സംസർഗ്ഗത്തിൽ നിലനിർത്തുന്നുവെന്നതാണ്. ക്രിസ്തുവിനോടു ചേരുവാൻ സ്നാനമേറ്റിരിക്കുന്നതായ നമ്മെ ക്രിസ്തുവുമായുള്ള ബന്ധത്തിൽ അഥവാ ദൈവപുത്രൻ എന്നുള്ള അവസ്ഥയിൽ നിലനിർത്തുകയെന്നുള്ളതാണ് പരിശുദ്ധാത്മാവിന്റെ പ്രവർത്തനം. ക്രിസ്തുവുമായുള്ള ദൃഢബന്ധത്തിൽ നമ്മെ പ്രാപ്തരാക്കുന്ന മുഖാന്തരങ്ങളായ പ്രാർത്ഥന, ഉപവാസം, നോമ്പ്, വേദപുസ്തകവായന, ആരാധനകൾ ഇവയെല്ലാം നമ്മിൽ ഉണ്ടാകുമ്പോൾ പരിശുദ്ധാത്മാവിന്റെ നമ്മിലുള്ള സാന്നിദ്ധ്യത്തിന്റെ പ്രത്യക്ഷ പ്രകടനങ്ങളാണെന്ന് മനസ്സിലാക്കാം' (പൗരസ്ത്യ വേദശാസ്ത്ര ദർശനങ്ങൾ, പേജ് 25).

പരിശുദ്ധാത്മാവ് പാപമോചനം നൽകുകയും, ജഡത്തെ അതിന്റെ മോഹങ്ങളിൽ നിന്ന് സ്വാതന്ത്ര്യപ്പെടുത്തുകയും ചെയ്യുന്നു. മനുഷ്യാത്മാവിനെ സന്മാർഗ്ഗജീവിതത്തിൽ സ്ഥിരപ്പെടുത്തുകയും, സൃഷ്ടിയെ സൃഷ്ടാവുമായി സംയോജിപ്പിക്കുകയും കൂടി ചെയ്യുന്നതായ പ്രക്രിയ

പോലെ തന്നെയാണ് പ്രപഞ്ചശുദ്ധീകരണത്തിലും പരിശുദ്ധാത്മാവിനുള്ള പങ്ക്. ആ പരിശുദ്ധാത്മാവ് സ്വയം വെളിപ്പെടുത്തുന്നിടത്തോളം മാത്രമേ നമുക്കും പരിശുദ്ധാത്മാവിനെക്കുറിച്ച് അറിയുവാൻ കഴിയുകയുള്ളൂ. പരിശുദ്ധാത്മാവ് സഭയിലുള്ള തന്റെ തിരുസാന്നിദ്ധ്യംകൊണ്ട് നൂതന മായ വെളിപ്പെടുത്തലുകളിൽകൂടി നമ്മെ രക്ഷയുടെ പൂർണ്ണതയിലേയ്ക്ക് വരുത്തുവാൻ പ്രാർത്ഥിക്കണമെന്ന ആഹ്വാനം ശ്രദ്ധേയം തന്നെ.

## പരിശുദ്ധ ദൈവമാതാവിന്റെ സ്ഥാനം

ദൈവമാതാവെന്ന് പറഞ്ഞ് പരിശുദ്ധ കന്യകമറിയാമിനെ ആദരി ക്കുന്നത് ആദിമസഭാപാരമ്പര്യം ആണെന്നും, ദൈവമാതാവെന്നോ ദൈവപ്രസവിത്രിയെന്നോ പറയുമ്പോൾ ദൈവത്തെ വഹിച്ചവൾ എന്ന അർത്ഥമല്ലാതെ ദൈവത്തിന്റെ ഉറവിടമാണ് എന്ന് അർത്ഥം നാം കൊടു ക്കാറില്ലായെന്ന് അദ്ദേഹം പറയുന്നു. ഈ വിഷയത്തെക്കുറിച്ചുള്ള രചന യിൽ താഴെ പറയുന്ന ആശയങ്ങളെ വേദപുസ്തകാടിസ്ഥാനത്തിലും ആദിമസഭാപിതാക്കന്മാരുടെ ദർശനത്തിലും നിന്നുകൊണ്ട് വിശദമായ പഠനത്തിന് വിധേയമാക്കുന്നുണ്ട്. പ്രധാനമായി, ക്രിസ്തു ശാസ്ത്രവുമാ യിട്ടുള്ള ബന്ധം, ദൈവമാതാവെന്ന സംജ്ഞയുടെ അർത്ഥം, മാനുഷിക മാതൃത്വം, ദൈവിക രക്ഷാപദ്ധതിയുടെ ഭാഗഭാഗിത്വം, ദൈവിക തെര ഞ്ഞെടുപ്പിന്റെ പരിധി, നിത്യകന്യകാത്വം, വിശുദ്ധന്മാരുടെ സംഘത്തിൽ മുതലായവ അതിൽപ്പെടുന്നു.

കന്യകമറിയാം ദൈവത്തിന്റെ കൃപ ലഭിച്ചവളാണ് (നന്മ നിറഞ്ഞ മറിയാമല്ല). കൃപ നിറഞ്ഞ മറിയാമാണ് (ലൂക്കോ.1:30). ദൈവപുത്രന്റെ മനുഷ്യജന്മരഹസ്യത്തിൽ പങ്കാളിയാകുവാൻ അവൾ മുന്നമേ തെരഞ്ഞെ ടുക്കപ്പെട്ടവളായിരുന്നു. ഇപ്രകാരം മനുഷ്യവർഗ്ഗത്തിൽ തന്നെ അവൾ പ്രത്യേകം തെരഞ്ഞെടുക്കപ്പെടുന്നുവെന്ന് മനസ്സിലാക്കാം. മറ്റെല്ലാവരെ ക്കാളും ഉയർന്ന ഒരു സ്ഥാനം ദൈവം അവൾക്കു നൽകിയിരുന്നു. അവൾ മനുഷ്യവർഗ്ഗത്തിന്റെ പ്രതിനിധിയും അതേസമയം വേർതിരിക്ക പ്പെട്ടവളുമായിരുന്നു. ദൈവപുത്രന്റെ മനുഷ്യജന്മമെടുക്കൽ ദൈവ ത്തിന്റെ നിത്യപദ്ധതിയിൽപ്പെട്ട (എഫേ.1:14) ഒരു സംഭവമാണ്; അല്ലാതെ സാന്ദർഭികമായി സംഭവിച്ച ഒരു സംഗതിയല്ല. ആയതിനാൽ മറ്റെല്ലാ മനുഷ്യരെക്കാളും വി. ത്രിത്വത്തിന്റെ മനുഷ്യരക്ഷാപദ്ധതിയിൽ കന്യക മറിയാം അനുപമമായ രീതിയിൽ ബന്ധപ്പെട്ടിരിക്കുന്നു.

മറിയാം ഒരു സാധാരണ കന്യകയല്ല, കന്യകയായ മാതാവാണ്. പാപത്താൽ വികലമാക്കപ്പെട്ട മനുഷ്യവർഗ്ഗത്തിന്റെ തുടർച്ചയും ക്രിസ്തു വിലുള്ള വീണ്ടെടുക്കപ്പെട്ട പുതിയ മനുഷ്യവർഗ്ഗത്തിന്റെ ആരംഭവുമാണ്.

പ്രതീകാത്മകമായി കന്യകമറിയാമിനെ സാക്ഷ്യപെട്ടകത്തോടാണ്

ദൃഷ്ടാന്തപ്പെടുത്തിയിരിക്കുന്നത്. പൗരസ്ത്യപാരമ്പര്യത്തിൽ പരിശുദ്ധ ത്രിത്വം കഴിഞ്ഞാൽ അടുത്ത സ്ഥാനം കന്യകമറിയാമിനാണ്. പരിശുദ്ധന്മാരുടെ കിരീടം, സ്വർഗ്ഗത്തിലേയ്ക്കു കരേറുന്ന ഗോവണി എന്നീ വർണ്ണനകൾ പിതാക്കന്മാർ മറിയാമിനു നൽകിയിട്ടുണ്ട്.

പഴയനിയമ ദേവാലയത്തിൽ ശുദ്ധതയുടെ ശുദ്ധസ്ഥലത്താണ് സാക്ഷ്യപെട്ടകം സൂക്ഷിച്ചിരുന്നതെങ്കിൽ ക്രൈസ്തവദേവാലയങ്ങളിൽ ഇതിന്റെ സ്ഥാനം ത്രോണോസിനാണ്. സഭാപിതാക്കന്മാർ മറിയാമിനെ ത്രോണോസായി വ്യാഖ്യാനിക്കുന്നുണ്ട്. പഴയനിയമ കൃപാസനത്തിന്റെ സ്ഥാനം കുരിശിനു നൽകിയിരിക്കുന്നു. പുരാതന ക്രൈസ്തവ ദേവാലയങ്ങളിൽ ത്രോണോസിനു മുകളിൽ കൃപാസനത്തെ സൂചിപ്പിച്ചുകൊണ്ട് കുരിശിന് ഇരുവശവുമായി രണ്ടു മാലാഖമാരെ കാണാം. ദൈവ സാന്നിദ്ധ്യം ഇറങ്ങി വസിച്ചിരുന്നത് കൃപാസനത്തിലായിരുന്നുവെങ്കിൽ യേശുക്രിസ്തുവിന്റെ സിംഹാസനമാണ് കുരിശ്, ഇവിടെനിന്ന് നമുക്ക് കൃപ ഒഴുകി വരുന്നു.

## വിശുദ്ധ കുർബ്ബാനയെ സംബന്ധിച്ച്

'എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു' (യോഹ.5:56). എന്റെ ഓർമ്മയ്ക്കായി ഇത് ചെയ്യുവിൻ എന്ന കർത്തൃവചനം അനുസ്യൂതമായി ഇന്നും സഭ അനുഷ്ഠിക്കുന്നു. പൗരസ്ത്യ ക്രിസ്തീയസഭയുടെ പാരമ്പര്യം ക്രിസ്തുവുമായിട്ടുള്ള യഥാർത്ഥകൂട്ടായ്മയുടെ രഹസ്യം വി. കുർബ്ബാനയാണ്. ഈ വി. കുർബ്ബാനയെക്കുറിച്ചുള്ള ചിന്തയിൽ പിതാക്കന്മാരുടെ പടിപ്പിക്കലുകളെ അപഗ്രഥിച്ചുകൊണ്ടുള്ള താഴെ പറയുന്ന വിഷയങ്ങൾകൂടി പഠനവിധേയമാക്കിയിട്ടുണ്ട്. ക്രിസ്തുവിന്റെ മരണത്തിന്റെയും ഉയിർത്തെഴുന്നേല്പിന്റെയും ഓർമ്മ, യഥാർത്ഥ ഭക്ഷണവും പാനീയവും, വി. കുർബ്ബാന ക്രിസ്തുവിന്റെ യഥാർത്ഥ ശരീരരക്തങ്ങളാകുന്നു, വി. കുർബ്ബാനയിലെ പരിശുദ്ധാത്മാഹ്വാനം, വി. കുർബ്ബാനയെന്ന നിത്യരഹസ്യം. ഈ വിഷയാവതരണത്തിൽക്കൂടെ അദ്ദേഹം സിദ്ധാന്തിക്കുന്നു, ക്രിസ്തു സ്ഥാപിച്ചതും സഭ തുടർന്നുകൊണ്ടുപോന്നതുമായ വി. കുർബ്ബാനയെ വളരെ അർത്ഥവത്തായിത്തന്നെ ആദിമ സഭാപിതാക്കന്മാർ കണക്കാക്കുകയും ഇത് ഒരേസമയത്ത് തന്നെ ക്രിസ്തുവിന്റെ യാഗവും സഭയുടെ യാഗവുമായി കോർത്തിണക്കുകയും ചെയ്യുന്നു. ക്രിസ്തുവിന്റെ രക്ഷാദായകമായ ശരീരരക്തങ്ങളെ കേവലം അടയാളങ്ങളെന്നോ പ്രതീകങ്ങളെന്നോ കരുതാതെ ഉയുർത്തെഴുന്നേറ്റ കർത്താവിന്റെ മഹത്ത്വശരീരമായി, നിത്യജീവന്റെ അച്ചാരമായി സഭയ്ക്ക് വ്യാഖ്യാനിച്ചു കൊടുത്തു.

വിശുദ്ധ കുർബ്ബാനയിൽ എങ്ങനെ സജീവപങ്കാളിത്തം വഹിക്കാമെന്ന് പ്രായോഗികമായി ഈ ശ്രേഷ്ഠാചാര്യൻ അവതരിപ്പിക്കുമ്പോൾ കുർബ്ബാനനുഭവത്തിന്റെ ആവശ്യകതയും കുർബ്ബാനയിൽ എങ്ങനെ പങ്കെടുക്കണമെന്നും ഓർമ്മിപ്പിക്കുന്നുണ്ട്.

വി. കുർബ്ബാനയിൽ ദൈവാനുരാജ്യത്തിന്റെ മുന്നാസ്വാദനം സ്വായത്തമാകുന്നതിനാൽ സ്വയപരിത്യാഗവും ആത്മസമർപ്പണവും വി. കുർബ്ബാന എന്ന രഹസ്യസമ്മേളനത്തിന്റെ പ്രവേശനത്തിന് അനുപേക്ഷണീയമായ ഘടകങ്ങളാണ്. വി. കുർബ്ബാനയിലുള്ള സഭാംഗങ്ങളുടെ പങ്കാളിത്തം ആത്മീയജീവിതത്തിന്റെ ഹൃദയനാഡിയുടെ സ്പന്ദനമാണ്. ഒരുക്കത്തോടു കൂടി നിരന്തരമായി വി. കുർബ്ബാന അനുഭവിക്കുന്ന പതിവ് സഭാംഗങ്ങളുടെ ഇടയിൽ ത്വരിതപ്പെടുത്തേണ്ടതാണ്. സഭയാകുന്ന മണവാട്ടിക്ക് ക്രിസ്തുവാകുന്ന മണവാളൻ വിരലിലണിയിച്ച വിലയേറിയ മോതിരങ്ങളാണ് അവന്റെ ശരീരവും രക്തവുമെന്ന് വി. വിവാഹ കൂദാശയിൽ നാം വായിക്കുന്നത് അക്ഷരാർത്ഥത്തിലും അന്തരാർത്ഥത്തിലും നമ്മുടെ ജീവിതത്തിൽ യാഥാർത്ഥ്യമായിത്തീരണം.

## സഭാപാരമ്പര്യത്തിൽ പ്രതീകങ്ങളുടെ സ്ഥാനം

എല്ലാ മതങ്ങളും അവയ്ക്ക് ലഭിച്ചിരിക്കുന്ന ദൈവീകവെളിപാടുകളെ ആവിഷ്ക്കരിക്കുവാൻ പ്രതീകങ്ങൾ ഉപയോഗിക്കുന്നു. അദൃശ്യമായ ഒരു യാഥാർത്ഥ്യത്തെക്കുറിക്കുന്ന ദൃശ്യവും ഭൗതീകവുമായ ഒന്നാണ് പ്രതീകം. അത് ഒരു വസ്തുവോ കർമ്മമോ ആകാം. മനുഷ്യന്റെ മതജീവിതത്തിന്റെയും സാമൂഹികതയുടെയും അവിഭാജ്യഘടകമാണ് പ്രതീകം. വിശ്വാസസംഹിതകൾതന്നെ ഒരർത്ഥത്തിൽ പ്രതീകമാണെന്ന് പറയാം. ദൈവരഹസ്യത്തെയും ജീവിതലക്ഷ്യത്തെയും സംബന്ധിച്ചുള്ള ദർശനങ്ങളുടെ ക്ലിപ്തമായ അവതരണമാണല്ലോ വിശ്വാസ സംഹിതകൾ. അതിൽ വാക്കുകളും, ആശയങ്ങളും ദൈവരഹസ്യത്തിന്റെ പ്രതീകങ്ങളായി നിലകൊള്ളുന്നു.

ക്രിസ്തീയസഭയിൽ ക്രിസ്തീയവിശ്വാസത്തെയും പ്രത്യാശയെയും പ്രതിഫലിപ്പിക്കുന്ന ചിത്രങ്ങൾ, കർത്താവിന്റെയും പരിശുദ്ധന്മാരുടെയും ആത്മീകലോകത്തിന്റെയും ഐക്കണുകൾ. ചിത്രങ്ങൾ, നമ്മുടെ ആരാധനകൾക്കു ഉപയോഗിക്കുന്ന പള്ളി ഉപകരണമാദ്ധ്യമങ്ങൾ, ആംഗ്യങ്ങൾ, കർമ്മങ്ങൾ തുടങ്ങിയവയാണ് പ്രതീകങ്ങൾ എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്.

സഭാപാരമ്പര്യത്തിൽ പ്രതീകങ്ങളുടെ സ്ഥാനത്തെക്കുറിച്ച് ചിന്തിക്കുമ്പോൾ താഴെ കുറിക്കുന്ന വിഷയങ്ങൾ പഠനവിധേയമാക്കണമെന്ന് നിഷ്ക്കർഷിക്കുന്നു. പ്രതീകങ്ങളുടെ ഉത്ഭവം, പ്രതീകത്തിന്റെ സ്വഭാവം,

പ്രതീകങ്ങളും ദൈവീകവെളിപാടും, പ്രതീകങ്ങളുടെ ഉദ്ദേശ്യം, പ്രതീകത്തിന്റെ ബാഹ്യാന്തര ബന്ധം, ക്രിസ്തീയകൂദാശകളിലെ പ്രതീകാത്മകത്വം, പ്രതീകവും വിശുദ്ധ കുർബ്ബാനയും.

സഭയുടെ പാരമ്പര്യത്തിന്റെ വളർച്ചയ്ക്കനുസൃതമായി അതിന്റെ പ്രതീകാത്മകതയും വളർന്നുകൊണ്ടിരിക്കും. ദൈവികവെളിപാടുകളുടെ അടിസ്ഥാനത്തിൽ പുതിയ പ്രതീകങ്ങളും സഭയിൽ ഉടലെടുത്തുകൊണ്ടിരിക്കും. മനുഷ്യന് ദൈവവുമായി സാഹചര്യങ്ങൾക്കനുസൃതമായി സംസർഗ്ഗം ചെയ്യുവാനുള്ള കഴിവിന്റെ വളർച്ചയെയും ഇത് സൂചിപ്പിക്കുന്നുണ്ട്. പ്രതീകാത്മകതയിൽകൂടി ആത്മികലോകത്തിന്റെ അനുഭവാസ്വാദനം നടത്തുവാൻ പരിശുദ്ധാത്മാവ് സഭയെ സഹായിച്ചുകൊണ്ടിരിക്കും. ഇപ്പോൾ നാം കണ്ണാടിയിൽ കടമൊഴിയായി കാണുന്നു. അപ്പോൾ മുഖാമുഖമായി കാണും (1 കൊരി.13:12) എന്ന ഉപസംഹാരം ഹൃദയാവർജ്ജകമായിരിക്കുന്നു.

**നോമ്പിന്റെ വഴികൾ**

നോമ്പിന്റെ പ്രാധാന്യത്തെയും അതിൽ അന്തർലീനമായിരിക്കുന്ന വിവിധഘടകങ്ങളെയും കുറിച്ച് മാബൂഗിലെ വി.പീലക്സിനോസിന്റെ വീക്ഷണത്തിൽ നിന്നുകൊണ്ട് അത് എങ്ങനെ അനുഷ്ഠിക്കണമെന്ന് അദ്ദേഹം സിദ്ധാന്തിക്കുന്നു. ഇടുക്കുവാതിലിലൂടെ അകത്തു പ്രവേശിക്കുക, സ്വന്തനിലത്ത് കൃഷി ചെയ്യുക, സ്വാഭാവിക ആവശ്യങ്ങൾ, ബാബേൽ പുത്രിയുടെ കുഞ്ഞുങ്ങൾ, നോമ്പിലെ വർജ്ജനനിയമങ്ങൾ, സ്വാതന്ത്ര്യത്തിലേയ്ക്കുള്ള ചവിട്ടുപടി, ആത്മീകശിക്ഷണ ജീവിതത്തിന്റെ ആരംഭം.

പ്രായോഗികമായ ഗുണദോഷവും ശ്രദ്ധേയം തന്നെ. ശാരീരിക ഭക്ഷണം കുറയ്ക്കുമ്പോൾ ആത്മീകഭക്ഷണം ധാരാളമുണ്ടാകും. കഷ്ടതകളുടെ ചൂളയിൽ ഉരുക്കപ്പെട്ട് മാറ്റു കൂടിയ സ്വർണ്ണമായിത്തീരുവാൻ ശിക്ഷണജീവിതം അനുപേക്ഷണീയമാകുന്നു. ആന്തരിക മനുഷ്യൻ ദിനംപ്രതി ശക്തി പ്രാപിക്കുവാൻ ബാഹ്യമനുഷ്യന്റെ ശക്തിക്ഷയത്തിൽ ദുഃഖിക്കാതിരിക്കണം. നോമ്പിന്റെയും ഉപവാസത്തിന്റെയും മുറിവുകളെക്കുറിച്ച് വിലപിക്കാതെ അതിൽ നിന്നുണ്ടാകുന്ന ദൈവരാജ്യാനുഭവത്തെ ഓർത്ത് സന്തോഷിക്കാം. ഇടുക്കുവാതിലിലൂടെ സ്വർഗ്ഗരാജ്യത്തിനകത്ത് പ്രവേശിച്ച് ദൈവപുത്രന്റെ മഹത്ത്വത്തിൽ ഭാഗഭാക്കാകാം.

ആത്മശരീരമനസ്സുകളെ ദൈവോന്മുഖമായി സൂക്ഷിക്കുന്നതിന് കൂടുതൽ ഓജസ്സ് നൽകുന്ന ഭക്ഷണപാനീയങ്ങളും മറ്റു ജഡികസുഖങ്ങളും

വെടിഞ്ഞ് ആദ്ധ്യാത്മികമായി ഉന്നതി പ്രാപിയ്ക്കുവാനുള്ള അവസരമാണ് നോമ്പ് എന്ന് വ്യക്തമായി ഈ താപസശ്രേഷ്ഠൻ പഠിപ്പിക്കുന്നു.

## സഭാവിശ്വാസത്തിന്റെ തേരു തെളിച്ച പിതാക്കന്മാർ

കപ്പദോക്യയിലെ കാരണവന്മാരായ വലിയ മാർ ബസേലിയോസ്, നാസിയാൻസിലെ വിശുദ്ധ ഗ്രിഗോറിയോസ്, മാബൂഗിലെ മാർ പീലക്സിനോസ്, അലക്സാന്ത്രിയായിലെ വിശുദ്ധ കൂറീലോസ്, വി. ഗീവർഗീസ് സഹദാ, വി. പരുമല തിരുമേനി എന്നീ പിതാക്കന്മാരുടെ ജീവിത ചരിത്രം അനാവരണം ചെയ്തുകൊണ്ട് ഈ പിതാക്കന്മാരുടെ ജീവിത സന്ദേശം ആനുകാലികമാക്കുവാൻ ശ്രദ്ധിക്കുന്നു.

വേദവിപരീതങ്ങളുടെ കൊടുങ്കാറ്റടിയേറ്റ് ആടിയുലയുന്ന സഭാനൗകയെ വിശ്വാസസത്യങ്ങളുടെ നങ്കൂരങ്ങളിട്ട് ഉറപ്പിക്കുവാൻ ഈ പിതാക്കന്മാരുടെ ജീവിതവും സഹനവും ഓരോ വിശ്വാസിക്കും പ്രചോദനം നൽകപ്പെടുന്ന രീതിയിൽ അവതരിപ്പിച്ചിരിക്കുന്നു.

സുറിയാനിക്കാർക്ക് ഏറെ കടപ്പാടുള്ള മാബൂഗിലെ മാർ പീലക്സിനോസ് പിതാവിനെപ്പറ്റിയുള്ള പഠനത്തിൽ അദ്ദേഹത്തിന്റെ ക്രിസ്തുശാസ്ത്ര വീക്ഷണത്തിൽക്കുറിച്ച്, ദൈവപുത്രന്റെ മനുഷ്യാവതാരജീവിതത്തിൽ മർത്തീകരണം ചെയ്ത ദൈവപുത്രനാണ് ഒരേ കർത്താവ് (Subject) എന്നത് കേന്ദ്രബിന്ദുവായി വിവരിക്കുന്നു. ദൈവപുത്രന്റെ മുനഷ്യനായിത്തീരൽ എന്ന ഒരു വേദശാസ്ത്രം (Theology of becoming) ആ പിതാവ് വികസിപ്പിച്ചെടുത്തു. അലക്സന്ത്രിയായിലെ വി. കൂറീലോസിന്റെ കൃതികൾ വിശകലനം ചെയ്തുകൊണ്ട് രൂപപ്പെടുത്തിയ ക്രിസ്തുശാസ്ത്രവും ദൈവശാസ്ത്രവിശകലനങ്ങളിൽ സൃഷ്ടി, പാപം, കൃപ, സഭ, കൂദാശകൾ, വിശ്വാസം, മരണാനന്തരാവസ്ഥ ഈ വിഷയങ്ങളെക്കുറിച്ച് പ്രതിപാദിച്ചുകൊണ്ട് ഈ പിതാക്കന്മാരുടെ ഉപദേശങ്ങൾ വിശ്വാസസഞ്ജീവനിയാണ് എന്ന് വിശേഷിപ്പിക്കുന്നു.

## സന്യാസപ്രസ്ഥാനത്തെക്കുറിച്ച്

ലോകത്തിലെ വിവിധ മതങ്ങളിൽ ഈ പ്രസ്ഥാനം എപ്രകാരം രൂപം പ്രാപിച്ച് സ്വാധീനം പുലർത്തിയിട്ടുണ്ട് എന്ന് വ്യക്തമാക്കുന്നു. ക്രിസ്തീയ സഭാചരിത്രത്തിൽ സന്യാസപ്രസ്ഥാനം വഹിച്ചിട്ടുള്ള പങ്ക് അദ്വിതീയമാണ്. പീഡനകാലത്തും വേദവിപരീതികളുടെ കടന്നാക്രമണത്തിലും ആശ്രമങ്ങൾ സത്യവിശ്വാസസംരക്ഷണത്തിന്റെ ഉരുക്കുകോട്ടയായിരുന്നു. മാത്രമല്ല, ആരാധനാക്രമങ്ങൾ സംവിധാനം ചെയ്തു രൂപപ്പെടുത്തുന്നതിനും ആശ്രമങ്ങൾ വലിയ പങ്ക് വഹിച്ചിട്ടുണ്ട്. ഭൗതീക പ്രശ്നങ്ങളിൽ നിന്നും പോരാട്ടങ്ങളിൽ നിന്നുമുള്ള ഒളിച്ചോട്ടമായി പല

പ്രോട്ടസ്റ്റന്റുകാരും ആശ്രമപ്രസ്ഥാനത്തെ ആക്ഷേപിച്ചിരുന്നു. എന്നാൽ ഇന്ന് പ്രോട്ടസ്റ്റന്റ് സഭകളിൽ ചിലത് സന്യാസപ്രസ്ഥാനത്തെ പ്രോത്സാഹിപ്പിക്കുന്നുണ്ട് എന്നത് സന്തോഷകരം തന്നെ. മറ്റ് ഓർത്തഡോക്സ് സഭകളിൽ സന്യാസപ്രസ്ഥാനം ശക്തമായ ഒന്നായിരുന്നു. മലങ്കരസഭയിൽ ഈ നൂറ്റാണ്ടിൽ മാത്രമാണ് ഈ രംഗത്ത് ചില വളർച്ചകൾ ഉണ്ടായിട്ടുള്ളത്. അത് പ്രധാനമായും ആംഗ്ലിക്കൻ സഭാസമ്പർക്കത്തിൽ നിന്ന് രൂപപ്പെട്ടതാണെന്ന വസ്തുത ഗ്രന്ഥകാരൻ വിസ്മരിക്കുന്നില്ല.

വൈവിദ്ധ്യമാർന്ന വിഷയങ്ങൾ കൈകാര്യം ചെയ്യുന്ന ഈ ഗ്രന്ഥത്തിൽ ഓർത്തഡോക്സ് വിശ്വാസത്തിന്റെ വിവിധ മേഖലകളിലേയ്ക്ക് പ്രകാശം പരത്തുന്ന പ്രൗഢലേഖനങ്ങളാണുള്ളത്. ആധുനിക ലോകത്തിൽ സഭയുടെ സന്യാസപ്രസ്ഥാനരംഗത്ത് പുരോഗതി കൈവരിക്കണമെങ്കിൽ സന്യാസജീവിതത്തെക്കുറിച്ചുള്ള ബോദ്ധ്യം സഭാംഗങ്ങളിൽ വളരത്തക്ക ബോധനമാർഗ്ഗങ്ങൾ കണ്ടുപിടിക്കണം. സന്യാസ വേദശാസ്ത്രത്തിന് പുതിയ രൂപവും ചട്ടവും നൽകണം. സന്യാസനിയമങ്ങളിൽ പലതും ആധുനിക മാനദണ്ഡം അനുസരിച്ച് പുനർജ്ജീവിപ്പിക്കണം. അതായത് ദൈവസൃഷ്ടിയായ പ്രകൃതിയെക്കുറിച്ചും അതിലുള്ള ജീവിത യാഥാർത്ഥ്യത്തെക്കുറിച്ചും സൃഷ്ടിയെ മുഴുവനായി രൂപാന്തരപ്പെടുത്തുന്ന ഒരു സന്യാസ നിയമാവലിയ്ക്ക് രൂപം കൊടുക്കേണമോ എന്നു കൂടി ചിന്തിക്കണം. ഭാരത ത്തിലെ അതിപുരാതന സന്യാസ ദർശനങ്ങളിൽ നിന്ന് പലതും ഉൾക്കൊള്ളുവാൻ കഴിഞ്ഞാൽ മാത്രമേ ഭാരത മണ്ണിൽ ഓർത്തഡോക്സ് വേദശാസ്ത്രത്തിന് കാൽ കുത്തുവാൻ കഴിയുകയുള്ളൂ. ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ സന്യാസ പ്രസ്ഥാനത്തിന് ഒരു നൂതനമായ കാഴ്ചപ്പാട് ആവശ്യമാണ്. ഭാരതത്തിലെ മാർത്തോമ്മാ ക്രിസ്ത്യാനികൾക്ക് അനുയോജ്യമായ ഒരു സന്യാസ ജീവിതശൈലി വിദേശ അനുകരണങ്ങളെക്കാൾ ഉപരി തദ്ദേശതനിമയുടെ ആത്മാവിൽ രൂപം പ്രാപിക്കുവാൻ കൂട്ടായ യത്നം അനിവാര്യമായിരിക്കുന്നു.

സംസ്കാരവിനിമയത്തിനും വിവിധ സംസ്കാരങ്ങളുടെ സമന്വയത്തിനും സുറിയാനിഭാഷയും സാഹിത്യവും വഹിച്ചിട്ടുള്ള പങ്ക് വിശദമായി ചർച്ച ചെയ്തതിനുശേഷം, സുറിയാനി സഭാപാരമ്പര്യം ലത്തീൻ പാരമ്പര്യങ്ങളെപ്പോലെതന്നെ വളരെ പ്രാധാന്യമുള്ള സഭാവിജ്ഞാനത്തിന്റെ ഉറവിടമാണ് എന്ന് സമർത്ഥിക്കുന്നു. വി. വേദപുസ്തകത്തിന്റെ ചിന്താധാരയിൽ വൈകാരികഭാവവും അതേപടി പകർത്തുവാൻ സാധിച്ചപ്പോൾ ഗ്രീക്ക് ലത്തീൻ പാരമ്പര്യങ്ങൾക്ക് ഇത് സാധിച്ചില്ല എന്നതും ശ്രദ്ധേയം തന്നെ.

മൂന്നാം സഹസ്രാബ്ദത്തെക്കുറിച്ച് അദ്ദേഹത്തിന്റെ ദർശനം വിഘ

ടനവാദവും വർഗ്ഗാവബോധവും അതിന്റെ തീവ്രതയിൽ മനുഷ്യസമൂഹത്തെ ഛിന്നഭിന്നമാക്കിക്കൊണ്ടിരിക്കുന്നു. മനുഷ്യർ എന്ന സമൂഹത്തെ മത-ദേശ-വർഗ്ഗ-ഗോത്ര വ്യത്യാസങ്ങൾക്കതീതമായി കാണുവാൻ നാം പരാജയപ്പെടുന്നു. വിഘടനവാദവും അതേത്തുടർന്ന് അസ്തിത്വത്തിനുള്ളതായ പരിശ്രമവും ഒന്നാം സഹസ്രാബ്ദത്തിന്റെ മുഖമുദ്രയായിരുന്നുവെങ്കിൽ വർഗ്ഗീയാവബോധവും അതേത്തുടർന്ന് വംശീയ തനിമ നിലനിർത്തുവാനും വ്യതിരിക്തമാക്കുവാനുമുള്ള അശ്രാന്ത പരിശ്രമവും രണ്ടാം സഹസ്രാബ്ദത്തിന്റെ സവിശേഷതയായിരുന്നു. മൂന്നാം സഹസ്രാബ്ദത്തിന് അനുരഞ്ജനമാണ് മുദ്രാവാക്യം. വർഗ്ഗങ്ങളും സംസ്കാരങ്ങളും മതങ്ങളും പ്രത്യയശാസ്ത്രങ്ങളും ആത്യന്തമായ മനുഷ്യനന്മയെ ലക്ഷ്യമാക്കിയിട്ടുള്ളതിനാൽ അവ പരസ്പര സഹകരണത്തോടെ പൂരകങ്ങളായി വർത്തിക്കണം. സമൂഹത്തിന്റെ സമതുലിതാവസ്ഥയ്ക്ക് ഉപയുക്തമായ വൈവിദ്ധ്യങ്ങളെ ഉൾക്കൊള്ളുവാൻ കഴിയുന്ന സംസ്കാരസമ്പന്നതയാണ് നമുക്ക് ഭാരതീയ പശ്ചാത്തലത്തിൽ ലോകത്തെ അറിയിക്കുവാനുള്ളത്. അതിനുള്ള ക്രൈസ്തവ പ്രതിബദ്ധത ക്രൈസ്തവർ ആർജ്ജിച്ചെടുത്ത് സമൂഹത്തിനു മുമ്പിൽ സമർപ്പിക്കുവാൻ പ്രതിജ്ഞാബദ്ധരാകണം.

❑

# THE PROJECTS INITIATED BY H. G. DR. MATHEWS MAR SEVERIOS METORPOLITAN
## (PRAISE Foundation)*

**Thomas Kurian, Dubai (Co –ordinator)**

## A. Mar Pachomios Charitable Society

God blessed us, the Diocese of Kandanad West, to participate in the up growing awareness of social commitment of the Malankara Orthodox Church through formulating 'Mar Pachomios charitable society' registered under Indian Charitable Society Act with No. ER 595/1994. H.H.The Catholicose and Malankara Metropolitan of the Malankara Orthodox Church is its Patron and Dr. Mathews Mar Severios, The Metropolitan of the Diocese of Kandanad West is its President. The general body of the society includes all those who have taken Life Membership and Ordinary Membership. The society has a Governing Board of 18 elected and nominated members from the general body together with the Members of the Diocesan Council as ex officio members. The daily affairs of the society are handled by the President, Secretary and Treasurer.

The Society aims at social welfare activities in the fields of Education, service to the downtrodden and destitute. The membership is open to all citizens of India. It has exhibited its commitment in establishing and running six institutions in this field. They are Pratheeksha Bhavan, Prasanthi Bhavan, Prathyasa Bhavan, Pradanam Centre, Pramodam Project and Prasannam Bhavan.

### 1. PRATHEEKSHA BHAVAN

This is a care home for life to the poor and destitute women who are mentally challenged and physically handicapped, a monument to the late metropolitan of blessed memory Joseph Mar Pachomios(+19th August 1991) of the Diocese of Kandanad.The foundation stone of Pratheeksha Bhavan was laid on 16th May 1993 by H.G.Mathews

* Published in Praise Foundation Website (www.praisef.com).

Mar Severios,Metropolitan of the Diocese of Kandanad at Palakuzha Catholicate Centre near Koothattukulam, in the Ernakulam District ,about 15 KM south of Muvattupuzha in the M.C road and 43 KM north of Kottayam. The Land belongs to the Malankara Orthodox church. The St.Gregorios Orthodox Youth League of the St. Gregorios Orthodox Church, Muscat in 1993 contributed Rs. One Lakh initiating the project .On 17th March, 1994 H.H. Baselios Marthoma Mathews II, the Catholicos blessed the beginning of the construction. The wholehearted financial help and support from St. Thomas Orthodox Church -Dubai, St. George Orthodox Church -Abu Dhabi, St. Gregorios Orthodox Church -Sharjah, and Congregation at Al-Ain in 1994, St.Thomas Orthodox Cathedral, Madras in 1995 helped us to inaugurate the functioning of Pratheeksha Bhavan on14th January, 1996 admitting five inmates. Since then the glorious and divine ministry of serving the needs of the mentally challenged women is being perpetuated by the dedicated Sisters of St. Mary's Convent, Kizhakkambalam. Continued help from the members of the above parishes as well as Orthodox parishes in Kerala, St .Stephen's Orthodox Church Gandhidham, St. Mary's Orthodox Church, Bahrain, St.Gregorios Church at London, St. Thomas Church at Houston, Orthodox Church at Singapore, parishes of our Kandanad Diocese through daily donating Box Collection helped us to complete the construction of the two storied building with aluminum roof overhead in 1998 and at present we have altogether 45 inmates.

At present we have 44 inmates served by 8 staff members under the able leadership of Rev.Sr. Emily from Kizhakambalam convent. We have transferred 4 inmates to Karunalayam at Adupputty and 4 inmates to Ashabhavan at Othara which are our sister institutions similarly taking care of the mentally challenged women. Inmates are involved in job orientation under the direction of our staff in making Candles, Soaps, Umbrellas and other handicrafts like tailoring and making fancy items. They are also involved in agriculture cultivating various items in their daily food in very limited land .They maintain a good garden. They have every day Physical exercises as well as sports and games.

They participate every year in the district sports for the special

schools at Ernakulam and win prizes. Every year they have arranged tour to various important sights seeing in Kerala. August 15th or nearing Sunday will be their annual celebrations in which they perform various cultural activities very similar to other normal people. Every day they have prayers at Morning, Noon, Evening and Bedtime. They observe all the Lents and fasting and every Saturday and Sunday they participate in Holy Qurbana. Their health care is done voluntarily by Drs. Roy Cherian, Leena Cherian, and Dental Surgeon Dr. Siju.

There are many well wishers who regularly visits Pratheeksha Bhavan from India and abroad including Church Dignitaries, Social workers and spiritual organizations of various religious institutions as well as secular clubs. Each and every one of them contribute generously for the welfare of the inmates like feasts on special occasions(birth day, wedding anniversary ,Christmas Easter, Onam, Wedding, ,memorial days of parents or other relatives, Baptism, New house blessing, Job promotions, healing from diseases etc.),agricultural products and provisions. There are many well wishers who have sponsored the inmates contributing Rs.10, 000 for the expense of one inmate every year. We are happy to note that our ‘Pratheeksha Family’is well secured in the merciful hands of Almighty God. At present Rev.Fr. John Varghese serves as the Chaplain and Administrator.

## 2. PRASANTHI BHAVAN

Our second social welfare project, Prasanthi Bhavan was envisaged to be a Hospice Centre to take care for life terminally ill patients who are poor and destitute. The institution is dedicated as a monument to the blessed memory of H.H. Baselios Paulose I, (Murimattathil Bava) the first Catholicos of the Malankara Orthodox Church(1912) after administering ably the Diocese of Kandanad as its first Metropolitan(1987-1912) in its most troublesome years. H.B. Thomas Mar Thimotheos, the Catholicos Designate (our present Catholicos) laid the foundation stone of Prasanthi Bhavan on 12th January 1997 in the land owned by our Church at Kadayiruppu near Kolencherry, the native place of Murimattathil Bava. The ground floor of the two storied building designed to accommodate 80 patients is being constructed

by the financial help from the various Parishes of the Malankara Orthodox Church at Bahrain, Doha, Singapore, U.S.A. and other gulf countries as well as from those all over India. Except for the other infra structure we take care of about 20 patients at present. The Chapel dedicated to St. Geevarghese Mar Dionesius serves the spiritual needs of the inmates through Rev .Fr. John Thenungal, Vicar and Director of the institution. Dedicated Sisters from Aduputty St. Mary Magdalene Convent and Othara St. Mary's Convent served here previously. At present under the able leadership of Rev. Sr. Ruth from St. Mary's convent Kizhakkambalam and retired Nursing Superintendent Sr. Leelamma, Valakom there are 8 staffs including 4 medically qualified nurses in the dedicated service to the patients. Dr. C.T Abraham daily visits the institution and takes care of the patients. There are many who visit this institution regularly participating in services and donating feasts for the inmates on special occasions especially from Kolenchery and the neighborhoods as well as priests and other Church dignitaries from various localities in Kerala. There are many who contribute food items and sanitary items regularly to the institution. Christmas and Easter are celebrated here with the company of many well wishers bringing special comfort and consolation to the patients. We need to complete the first floor of this centre to extend our service to more needy destitute terminally ill patients in the near future. At present our reading room is converted to the daily worship. We have to construct also a separate Chapel for worship.

### 3. PRATHYASA BHAVAN

Life long welfare of the mentally challenged and physically disabled 50 men is the scope of this institution. H.H. Baselios Marthoma Mathews II Catholicos of blessed memory laid the foundation stone of this care home at South Piramadom near Pampakuda on10th January 1999. This third care home under the Mar Pachomios Charitable Society of the Diocese of Kandanad is a monument to H.H. Baselios Augen I of blessed memory, the 4th Catholicos of Malankara Orthodox Church (1964-1975) and the former Metropolitan of the diocese of Kandanad (1927-1964) who spent much time at Pampakuda for his theological training and scholarship in Syrian Orthodox tradition under Konat Mathen Malpan. Because of the dire need from the

